

വൈക്കം മുഹമ്മദ് ബഷീർ

# മാമൈദിയുടെ മകൻ

മാമൈദി ആരെന്നറിയാമോ? സുന്ദരി. തട്ടാത്തി. ബുദ്ധമതക്കാരി. അവൾക്കൊരു മകനുണ്ട്. പ്രശസ്ത മലയാളസാഹിത്യകാരൻ. ചെറുകഥാകൃത്ത്. നോവലിസ്റ്റ്. പ്രാസംഗികൻ. ആൾ ആരാണെന്നോ... യു.എ. ഖാദർ!

ഈ, യു.എ. ഖാദർ എന്ന സാഹിത്യകാരനെപ്പറ്റി നമുക്കെന്തറിയാം? അല്ലെങ്കിൽ ആരെപ്പറ്റിയാണു നമുക്കറിയാവുന്നത്? സാഹിത്യകാരൻമാരും സാഹിത്യകാരികളും. അല്ലാത്തവരും ഉണ്ടല്ലോ. മതസ്ഥാപകർ, രാഷ്ട്രീയ നേതാക്കൻമാർ, രാജാക്കൻമാർ, കലാകാരൻമാർ, അങ്ങനെ പലരും. ഇവരെയൊക്കെപ്പറ്റി എഴുതേണ്ടതാണല്ലോ. എഴുതുന്നുമുണ്ട്. മഹച്ചരിതമാല!. ശ്രീമാൻമാരായ, ഡി.സി. കിഴക്കേമുറി, പ്രൊഫസർ സുകുമാർ അഴീക്കോട്, എൻ.വി. കൃഷ്ണവാര്യർ, ഡോക്ടർ കെ.എം. ജോർജ്ജ്, പി.എ. വാര്യർ മുതൽ പേരാണ് അതിന്റെ പിന്നിലുള്ളത്. കൈരളി ചിൽ

ഡ്രൺസ് ബുക്ക്ട്രസ്റ്റ് ആണു പ്രസിദ്ധപ്പെടുത്തുന്നത്. ഭൂഗോളത്തിലെ മൺമറഞ്ഞ മഹതീമഹാൻമാർ. മഹച്ചരിതമാല കുട്ടികൾക്കുള്ളതാണ്. മുതിർന്നവർക്കും വായിക്കാം. യു.എ. ഖാദറിനെപ്പറ്റി എഴുതാൻ എനിക്ക് ഉദ്ദേശമുണ്ടായിരുന്നില്ല. ഈ എഴുത്ത് ഓർക്കാപ്പുറത്തു സംഭവിച്ചതാണ്. എന്നാൽ ഇത് എഴുതിത്തീർക്കാൻ തുടങ്ങിയിട്ട് ഒരു ആറുമാസമെങ്കിലും ആയിക്കാണണം. എഴുതിത്തീർക്കാൻ ഒക്കുന്നില്ല. എഴുതിക്കൊണ്ടിരിക്കുമ്പോൾ ആരെങ്കിലും ഒക്കെ കയറിവരും. അവർക്കായി എന്റെ മുമ്പിൽ നാലു കസേരകൾ തയാർ. കൂടുതൽ വേണമെങ്കിൽ വീട്ടിലെ വരാന്തയിൽ



നിന്നെടുപ്പിക്കും. ഞാൻ ഞങ്ങുടെ പറമ്പിലെ മരച്ചുവട്ടിലാണ്. ചാരുകസേരയിൽ. മടിയിൽ എഴുത്തുപലകയും വെള്ളക്കടലാസുകളും. വലതുകൈയിൽ പേന. എന്റെ മടിയിലുള്ള എഴുത്തുപലക തേക്കിന്റേതാണ്. ഇത് നാല്പതുകൊല്ലം മുൻപ് എറണാകുളത്തുവച്ച് ഒരു ആശാരിയെക്കൊണ്ട് ഉണ്ടാക്കിച്ചതാണ്. ഇത് ഒരുപാടു സ്ഥലങ്ങളിൽ എന്റെ കൂടെ വന്നിട്ടുണ്ട്. ദിവസവും എന്തെങ്കിലും ഒക്കെ എഴുതാൻ തോന്നും. എഴുതി പപ്പാതിയാക്കിയ ആറേഴു സാധനങ്ങൾ എന്റെയടുത്തു സ്റ്റൂളിൽ ഭദ്രമായുണ്ട്. എഴുതിക്കൊണ്ടിരിക്കുന്ന മൂഡ് പോയാൽ അതവിടെ വയ്ക്കും. എന്നെ ശല്യം ചെയ്യാൻ ഒരുപാടു സംഗതികളുണ്ട്. അതിൽ കാക്കകളും പെടും. മരച്ചുവട്ടിൽ തുറസ്സായ സ്ഥലത്ത് ഇരിക്കാൻ ഞാൻ ഇഷ്ടപ്പെടുന്നു. ഞങ്ങളുടെ പറമ്പിൽ പത്തുനാന്നൂറു വൃക്ഷങ്ങളുണ്ട്. മാമ്പൈദിയുടെ മകനെപ്പറ്റിയല്ലേ പറയുന്നത്? പിന്നെ താങ്കളെപ്പറ്റി എന്തിനെഴുതുന്നു? ന്യായം. പക്ഷേ ഞാൻ ഇല്ലാതെ ഒന്നും തന്നെ ഇല്ല. ഈ മഹാപ്രപഞ്ചവും എന്നെ സംബന്ധിച്ചു മാത്രമാണ്. ഓർക്കുമ്പോൾ യു.എ. ഖാദറിന്റേയും എന്റേയും ജീവിതത്തിൽ അങ്ങുമിങ്ങും ചില അടുപ്പങ്ങൾ കാണുന്നുണ്ട്.

---

കഴിഞ്ഞ ദിവസം ഞാനും അഷ്റഫും ബേപ്പൂർക്ക് പോയിരുന്നു. ബഷീർ അവിടെയും ഇവിടെയുമായി ഇട്ടിരുന്ന കടലാസുകൾ പരതിനോക്കിയപ്പോൾ അപൂർണ്ണമായ ഒരു കൈയെഴുത്തുപ്രതി കിട്ടി. അപൂർണ്ണമെങ്കിലും തനി ബഷീറിയൻ കരുത്തുള്ള വാചകങ്ങൾ.

കിളിരൂർ രാധാകൃഷ്ണൻ

---

അതുകൊണ്ട് ഇടയ്ക്കിടയ്ക്ക് എന്റെ കാര്യവും വരും. കാക്കകളെപ്പറ്റി പറഞ്ഞല്ലോ. പത്തിരുപതെണ്ണമുണ്ട്. വേറെയും ഒരുപാടുതരം പക്ഷികൾ. പൂമ്പാറ്റകൾ, മൂർഖൻ പാമ്പുകൾ, ചേരകൾ, കരിന്തേളുകൾ. പിന്നെ കുറുക്കൻമാർ, പനമെരുക് എന്നു പറയുന്ന മരപ്പട്ടികൾ, എലികൾ, കീരികൾ, പിശാചുക്കൾ, അദൃശ്യജീവകൾ വേറെ. ഇവരെ ആരെയും പതിവായി കാണാറില്ല. മിക്ക എല്ലാ പറമ്പുകളിലും ചെറിയ ചെറിയ കാടുകളുണ്ട്. അതിലൊക്കെയാണ് പനമെരുകുകളും കുറുക്കൻമാരും താമസിക്കുന്നത്. പക്ഷികൾ ഉള്ളതു നല്ലത്. ചേരയോ മറ്റോ വരുമ്പോൾ പക്ഷികൾ ബഹളം കൂട്ടും. പകൽ മുഴുവനും ഞാൻ ഈ മരച്ചുവട്ടിൽത്തന്നെ ഇരിക്കും. ആഹാരമായുള്ളതു ശകലം ഇവിടെ കൊണ്ടുവരും. തീറ്റിയും കുടിയും കുറവാണ്. അസുഖങ്ങൾ. വയറുവേദന, ശ്വാസംമുട്ടൽ, നടുവേദന. ഇതിന്റെയൊക്കെ ചികിത്സ ഒരുപാടു കഴിഞ്ഞതാണ്. അലോപ്പതി, ഹോമിയോപ്പതി, ആയുർവേദം. മന്ത്രവാദം നോക്കിയിട്ടില്ല. ഇനി ഇപ്പോൾ ഒന്നും വേണ്ടെന്നു തോന്നുന്നു. വയസ്സും കുറെ ആയി. അവശനായി വൃദ്ധതാപസനായി ഇങ്ങനെ കഴിയാം. എന്നാൽ അഹങ്കാരത്തിനു കുറവൊന്നുമില്ല. ഒച്ച എടുക്കും. കാക്കകളെയും മറ്റും ചീത്തപറയും. ഈ കാക്കകളുടെയൊക്കെ ഇരിപ്പ് മാങ്കോസ്റ്റെയിൻ മരത്തിന്റെ ഒരുപാടു കൊമ്പുകളിൽ എന്റെ തലയ്ക്കു നേരെ മുകളിൽ. അവിടെ ഇരുന്ന് അഖണ്ഡതൂറ്റൽ യജ്ഞം നടത്തുകയാണ്.

''മോനോ!'' ഗർജ്ജനം.

''ഓ!... കല്ലുകൾ തീർന്നുപോയി! പിറക്കുകയാണ്!''

''വേഗം, വേഗം!''

ഹാവൂ! മോൻ വന്നു. മോന് ഇന്നും നാളെയും സ്കൂൾ ഇല്ല. അനീസ് ബഷീർ. റബ്ബർ തെറ്റാലിയിൽ നിന്നുകട്ടിയുള്ള പച്ച ഇലപ്പടർപ്പുകളിലൂടെ ചെറിയ ഉരുളൻ കല്ലുകൾ ഠപ്പ്, ഠപ്പേന്നു പായുന്നു. കാക്കകൾ എന്നെ പിരാകിക്കൊണ്ട് അടുത്ത പറമ്പിലെ മരക്കൊമ്പുകളിൽ ചെന്ന് ഇരിക്കുന്നു. ഇക്കണ്ട മരങ്ങളായ മരങ്ങൾ എല്ലാം ഉണ്ടായിട്ടു കാക്കകളുടെ അഖണ്ഡയജ്ഞത്തിന് ഈ മരത്തിന്റെ കൊമ്പുകളിൽ എന്റെ തലയ്ക്കു നേരെ മുകളിൽ ഇരുന്നു തന്നെ വേണം. എയർകണ്ടീഷൻ ചെയ്ത ഏക മരമായിരിക്കാം ഇത്. കാക്കകളെ ചീത്തപറഞ്ഞിട്ടു കാര്യമില്ല. ഗാന്ധിജി, ജവഹർലാൽ നെഹ്റു, സർ. ടി. മാധവറാവു, കെ. രാമകൃഷ്ണപിള്ള, മന്നേ സുൽത്താൻ രാജപ്രതിമകൾ, ഉള്ളൂർ എസ്. പരമേശ്വരയ്യർ, കുമാരനാശാൻ, മാമ്മൻ മാപ്പിള, പി.ടി. ചാക്കോ....ഇങ്ങനെ ... മഹാമഹാൻമാരുടെ മഹത്തായ പ്രതിമത്തലകളിൽ തൂറ്റൽയജ്ഞം നടത്തിയിട്ടുള്ള മഹാകാക്കകളാകുന്നു— ഈ കാക്കകൾ.

ഞാൻ ഏതോ പ്രതിമയാണെന്നാണ് ഇവൻമാരുടേയും ഇവളുമാരുടേയും വിചാരം. കൊള്ളാം. പ്രതിമകൾക്കു വരവേൽപ്പ്. താലപ്പൊലി, വില്ലടിച്ചാൻപാട്ട്, ചെണ്ടമേളം, കതിനാവെടി. ബഹുകേമം. രണ്ടോ മൂന്നോ





ലക്ഷം രൂപാ കുത്തിനിർത്തുന്നു കാക്കകളുടെ യജ്ഞത്തിന്. കുട്ടികൾക്ക് മുക്കും തലയും തകർക്കാനും വേണമല്ലോ. പ്രതിമകൾ എങ്ങും ഉയരട്ടെ, അനവരതം!

അപ്പോൾ വിഷയം യു.എ. ഖാദറാണല്ലോ. അദ്ദേഹത്തിൻെറ സുന്ദരമായ മുഖം കാണുമ്പോൾ എന്തു തോന്നും? ടാർട്ടാർ, മംഗോളിയൻ, ജപ്പാൻകാരൻ, തുർക്കി, എക്സിമോ... ആറ്റിലാദിഹൺ, ചെങ്കിസ്ഖാൻ, ദലായിലാമാ, ലിൻയുടാംഗ്.... എന്നിവരുമായി രക്തബന്ധമുണ്ടോ? എന്നിത്യാദികളായ ചോദ്യം പണ്ട് എം.ടി. വാസുദേവൻനായർ എന്ന മഹാൻ ചോദിച്ചതാണെന്നു തോന്നുന്നു. അന്ന് എം.ടി. മാതൃഭൂമി ആഴ്ചപ്പതിപ്പിൻെറ പത്രാധിപരായിരുന്നു. പ്രമാണി പത്രാധിപർ രാജമാന്യരാജ ശ്രീ. എൻ.വി. കൃഷ്ണവാര്യർ. അക്കാലത്ത് ഒരു ദിവസം പകൽതന്നെ, മഴ പെയ്തപ്പോൾ, പതിവുകുട ഇല്ലാത്തതിനാൽ അടുത്തു കണ്ട ഒരു ഊക്കൻ കെട്ടിടത്തിൽ കയറി. മഹാനഗരത്തിൻെറ നഗരമായ കോഴിക്കോട്ട്. നോക്കുമ്പോൾ മാതൃഭൂമി ഓഫീസ്. അങ്ങോട്ടു നടന്നു. കോവണികളിൽ കയറിയും ഇറങ്ങിയുമൊക്കെ. അപ്പോൾ തൂക്ഷമായ മിൻമണം! ഉണക്കയോ, പച്ചയോ, ചീഞ്ഞതോ മണം വിശകലനം ചെയ്തു നടക്കുമ്പോൾ എം.ടി. വാസുദേവൻനായർ! പൊട്ടിച്ചിരി. ''ഇതാര്!'' ന്യായമായും വർത്തമാനത്തിൽ ഏർപ്പെട്ടു. കാരണം യു.എ. ഖാദറിൻെറ ഒരു ചെറുകഥ വാസുവിൻെറ മേശപ്പുറത്തു കിടക്കുന്നു. കഥ ഒന്നാം നമ്പർ! പിന്നെ വർത്തമാനം യു.എ. ഖാദറെന്ന കഥാകൃത്തിനെപ്പറ്റിയായി. യു.എ. ഖാദറിൻെറ കണ്ണുകളിലൂടെ, ആറ്റിലദിഹൺ, ചെങ്കിസ്ഖാൻ, ദലായിലാമാ, ലിൻയൂട്ടാംഗ്... എന്നിവരല്ലേ നോക്കുന്നത്? ഈ യു.എ. ഖാദർ എങ്ങനെ മലയാള കഥാകൃത്തായി? കണ്ടിട്ടില്ലേ—മഞ്ഞമുഖമാണ്!

അന്നു ഞാൻ യു.എ. ഖാദറിനെ കണ്ടിട്ടുണ്ടായിരുന്നില്ല. കഥകൾ വായിച്ചിരുന്നു. ശ്രദ്ധേയനാണ്. നല്ല ഭാവിയുണ്ട് എന്നു തോന്നി. പിന്നീട് പലപ്പോഴും കണ്ടിട്ടുണ്ട്. അപ്പോൾ, ടാർട്ടാറോ, മംഗോളിയനോ, ജപ്പാൻകാരനോ, എന്താണെന്നു പിടികിട്ടിയില്ല. അങ്ങനെ ഞാൻ ഒരു സാധനം എഴുതിക്കൊണ്ടിരിക്കുമ്പോൾ മംഗളം വാരികയുടെ മാനേജിംഗ് എഡിറ്റർ എം.സി. വർഗ്ഗീസും യു.എ. ഖാദറും, ജോൺസൺ അയിരൂർ എന്ന ശുദ്ധനാസ്തികനും, വന്നു. അവർ നല്ല ഫസ്ക്ലാസ് മാമ്പഴം ഒരു ചുമടുകൊണ്ടുവന്നു. അത് എൻെറ ഭാര്യ ചെത്തിപ്പൂളിക്കൊണ്ടുവന്നു. വയറുവേദനയാണെങ്കിലും മാമ്പഴം ഞാനും തിന്നു. മരിക്കുന്നെങ്കിൽ മരിക്കട്ടെ. എൻെറ മകൾ കൊണ്ടുവന്ന ബിസ്ക്കെറ്റു ഞങ്ങൾ തിന്നു. ചായകുടിക്കുകയും ചെയ്തു. ഞാൻ ഒരു സിഗററ്റും വലിച്ചു. സിഗററ്റു വലി ആരോഗ്യത്തിനു ഹാനികരമാണ്. ഗവൺമെൻറ് സിഗററ്റു പാക്കറ്റുകളുടെ പുറത്ത് അച്ചടിപ്പിച്ചു വച്ചിട്ടുണ്ട്. ചുമ്മാ പോ ഗവൺമെൻടേ ഞാൻ സിഗററ്റു വലിക്കും! താടിയും മുടിയുമൊക്കെ നീട്ടി നീട്ടി ചപ്രച്ചവറനായി വളർത്തിക്കൊണ്ടേ ഇരിക്കുന്ന വെളുത്ത നീളൻ സുന്ദര നാസ്തികനായ ജോൺസൺ ഐരൂർ ഒരുപാടുകാലം ഗവേഷണം ചെയ്തു പഠിച്ച് എഴുതിയ ''ഭക്തിയും കാമവും'' എന്ന തടിയൻ പുസ്തകം എനിക്കു സദയം തന്നു. ഇതിൽ എഴുതിയിരിക്കുന്നത് ''ഗുരുവിന്'' എന്നാണ്... പൊടിപോലും ദൈവവിശ്വാസം ഇല്ലാത്ത ഒരുവൻ, പ്രപഞ്ചങ്ങളായ എല്ലാ പ്രപഞ്ചങ്ങളെയും സൃഷ്ടിച്ച് എല്ലാറ്റിനെയും രക്ഷിച്ചുപോരുന്ന കരുണാമയനായ ദൈവത്തിൽ ദൃഢമായി വിശ്വസിക്കുന്ന ഒരുവനെ—ഗുരു എന്നു വിളിക്കുക! ലേശം തമാശ തോന്നുമല്ലോ. രണ്ടുമണിക്കൂർ ഞങ്ങൾ വർത്തമാനം പറഞ്ഞു. ഒരുപാടു ചിരിച്ചു. വർത്തമാനം അധികവും എൻേറതായിരുന്നു. ഖാദർ ചിരിക്കുകമാത്രം ചെയ്തു. വർത്തമാനം ഒന്നും പറഞ്ഞില്ല. നന്മതിന്മകളെപ്പറ്റി ഞങ്ങൾ പറഞ്ഞു എന്നു തോന്നുന്നു. പരസ്പര സഹായത്തെപ്പറ്റിയും. ബലമുള്ളവർ ബലമില്ലാത്തവരെ സഹായിക്കേണ്ടതാണെന്നു പണ്ടേ പറഞ്ഞിട്ടുണ്ടല്ലോ. എന്തെങ്കിലും നല്ലതു ചെയ്താൽ മനസ്സിനു സുഖവും കിട്ടും. നമ്മളപ്പോൾ ഔട്ട്ഫാഷനാണ്. സത്യം, നീതി, ധർമ്മം, സ്നേഹം, ഭക്തി—ഒക്കെ ബൂർഷ്വാവിശ്വാസമാണ്. ക്രോധം, ഹിംസ എന്നിവയാണു ഇപ്പോൾ ഫാഷൻ. ആത്മാവ് എന്നൊന്ന് ഇല്ല. മരണാനന്തര ജീവിതവും ഇല്ല. ദൈവവുമില്ല!

''ദൈവം ഒട്ടും ഇല്ലേ?''

''ഒട്ടും ഇല്ല!''

''ജോൺസൺ ഐരൂരും, എം.സി. വർഗ്ഗീസും, യു.എ. ഖാദറും, ഞാനും—ഈ മരച്ചുവട്ടിലുണ്ടെന്നു നമ്മളെയും ഈ മരത്തേയും മറ്റു മാമരങ്ങളെയും പുല്ലുകളെയും ജന്തുമൃഗാദികളേയും പക്ഷിവൃന്ദങ്ങളേയും, ഈ ഭൂഗോളത്തേയും അത്യത്ഭുതകരമായ, അന്തമില്ലാത്ത ഭയാനകമായ മഹാപ്രപഞ്ചത്തേയും, സൃഷ്ടിച്ച് അനന്തമായി രക്ഷിച്ചുപോരുന്ന അത്യുദാരനായ സർവ്വേശനു നല്ലവണ്ണം അറിവുള്ളതാണല്ലോ!''

''ദൈവം തീരെ ഇല്ല! ബൂർഷ്വാസി സങ്കൽപ്പമാണു ദൈവങ്ങളും മതങ്ങളും.'' നാസ്തിക ശിരോമണിയായ ജോൺസൺ അയിരൂർ തീർത്തു പറഞ്ഞു: ''ദൈവം പൊടിപോലും ഇല്ല.''

ഞാൻ പറഞ്ഞു: ''എൻെറ പൊന്നുമോൻ മരിച്ചങ്ങു ചെല്ലുമ്പോൾ ദൈവദൂതൻമാർ, മോനെ പിടിച്ചു ആളിക്കത്തിക്കൊണ്ടിരിക്കുന്ന ഭയങ്കര ചൂടുള്ള ജഹന്നമുണ്ടല്ലോ, നരകം! ആ തീജ്വാലകളിൽ മോൻെറ ചപ്രച്ചവറൻ തലയും ഉഗ്രൻ താടി മീശയും കാണിക്കും. ഒക്കെയും ശ്ര്ശ്രരോന്നു കത്തിക്കരിഞ്ഞുപോകും! എന്നിട്ടു മോനെ നരകത്തിൻെറ വക്കിൽ നിർത്തിയിട്ടു ദൈവദൂതൻമാർ ചോദിക്കും: 'ഇപ്പോഴേ ജോൺസൺ ഐരൂരേ!'

''അപ്പോഴും'', ജോൺസൺ ഐരൂരു പറഞ്ഞു: ''ഞാൻ ദൈവം ഒട്ടും ഇല്ലെന്നു തന്നെ പറയും.''

ഘോരനരകാഗ്നിക്കടുത്തു നിന്ന് ഉഷ്ണിക്കുന്ന ഒരു മുശഡനോട് എന്തു പറയാൻ! ഞാൻ പറഞ്ഞു: ''നിർബന്ധമാണെങ്കിൽ മോനെ, അങ്ങനെയാവട്ടെ!''

ഒരുകാര്യം വിട്ടുപോയി. യു.എ. ഖാദർ, ജോൺസൺ ഐരൂർ, എം.സി. വറുഗീസ് എന്നിവരുടെകൂടെ വേറൊരാളും എൻെറ മുമ്പിലുണ്ടായിരുന്നു. എൻെറ ഒരു പഴയ സ്നേഹിതനും പ്രസിദ്ധ നടനും ഫിലിം ഡയറക്ടറുമായ നിലമ്പൂർ ബാലൻ.

നിലമ്പൂർ ബാലനും യു.എ. ഖാദറും വലിയ കൂട്ടുകെട്ടിലാണ്. വൈകുന്നേരം ഒത്തുകൂടും.

ഞാൻ രണ്ടുമണിക്കൂർ സംസാരിച്ചു എന്നു പറഞ്ഞല്ലോ. പലേ വിഷയങ്ങളെപ്പറ്റിയും സംസാരിച്ചു. ഞങ്ങൾ എല്ലാവരും ഒരുപാടു ചിരിച്ചെന്നും പറഞ്ഞല്ലോ. വേദനയിൽ എനിക്കെങ്ങനെ ചിരിക്കാൻ കഴിയും? ആ രഹസ്യം ''കേളുമൂപ്പൻ'' എന്ന കഥയിലുണ്ട്. അതു പകുതിയേ എഴുതിയുള്ളൂ. ചിലപ്പോൾ അത് എഴുതി പൂർത്തിയാക്കാൻ സാധിച്ചേക്കും.

ഞങ്ങളുടെ വർത്തമാനങ്ങളിലെ വിഷയങ്ങൾ എന്തൊക്കെയായിരുന്നു. രാത്രി കിടക്കയിൽ കിടക്കുമ്പോൾ തോന്നി: വർത്തമാനങ്ങളുടെ എല്ലാം ചുരുക്കം കിട്ടാനെന്തുവഴി! എഴുതിക്കൊണ്ടിരിക്കുന്ന ''ഡി.സി.യും ഒരുണ്ട





ക്രിസ്ത്യാനിയും'' എന്നതിൽ ചേർക്കാനാണ്. ആ തോന്നലാണ് ''മാമൈദിയുടെ മകൻ'' എന്നതിനു കാരണം. ഞാൻ യു.എ. ഖാദറിന് ഒരു കത്തെഴുതി. യു.എ. ഖാദറിൻെറ മറുപടി 'മാമൈദിയുടെ മകൻ' ആയിത്തീർന്നു.

ഞാൻ യു.എ. ഖാദറിനു എഴുതിയത് വർത്തമാനങ്ങളുടെ ചുരുക്കം എഴുതി അയയ്ക്കണം. ഖാദറിൻെറ ബയോഡേറ്റായും. എല്ലാം വളരെ ലഘു ആയിമതി. ഖാദർ മറുപടി അയച്ചു. അതു വായിച്ചു. ഹൃദയം പൊളളിയോയെന്നു കേട്ടിട്ടുണ്ടല്ലോ. അതു സംഭവിച്ചു.

യു.എ. ഖാദറിൻെറ കഴിഞ്ഞുപോയ ജീവിതം... ലേശം ഭയാനകമാണ്. അതു നോക്കുമ്പോൾ അത്ഭുതകരമായ എൻെറ ജനനത്തെപ്പറ്റിയും ഓർത്തു.

യു.എ. ഖാദർ എഴുതിയിരിക്കുന്നു:

''എന്നെപ്പറ്റി ചോദിച്ചല്ലോ. ജനിച്ചതു ബർമ്മയിൽ.''

അതാണല്ലേ മഞ്ഞമുഖം? ആറ്റിലാദിഹൺ, ചെങ്കിസ്ഖാൻ, ദലായിലാമാ, ഹിറോഹിട്ടോ മുതലായവരെ ഓർത്തതു പിശക്. മാപ്പാക്കണം. ലിൻയൂട്ടാംഗ്തന്നെ യു.എ. ഖാദർ എഴുതുന്നു.

''ബർമ്മയിലെ ബില്ലീൻ ഗ്രാമത്തിലാണു ജനിച്ചത്. 1935–ൽ. ബാപ്പ കൊയിലാണ്ടിക്കാരൻ മൊയ്തീൻ കുട്ടി ഹാജി. ബർമ്മക്കാരി 'മാമൈദി' ഉമ്മ. വടക്കെ മലബാറുകാരൻ കാക്ക റങ്കൂണിൽ കപ്പലിറങ്ങി കച്ചവടം ചെയ്തു ചെയ്ത് ബില്ലീൻഗ്രാമത്തിലെത്തി. മുനിസിപ്പൽ മാർക്കെറ്റിൽ ആഭരണം വിറ്റിരുന്ന ർമ്മക്കാരി തട്ടാത്തി മാമൈദിയെ ഇഷ്ടപ്പെട്ട

കാക്ക അവിടെ പെണ്ണുകെട്ടി കൂടി. ഐരാവതി നദീതീരത്ത് താൺസുൺ ഗ്രാമത്തിലെ പെഗോഡകൾക്കരുകിലെ മാസച്ചന്തകളിൽ കച്ചവടത്തിനു പോയും വന്നും അവരങ്ങിനെ ജീവിക്കുന്നതിനിടയിൽ മാമൈദി ഒരാൺകുഞ്ഞിനെ പ്രസവിച്ചു. പെറ്റ പിറ്റേദിവസം മാമൈദി മരിച്ചു!''

ഐരാവതി നദീതീരം. ബില്ലീൻ ഗ്രാമം.

മൂവാറ്റുപുഴ ആറിൻെറ തീരം. മണകുന്നം—തലയോലപ്പറമ്പ്.

മൂവാറ്റുപുഴ ആറിൽ കണ്ണുനീരുപോലെ നല്ല തെളിഞ്ഞ വെള്ളവും ഒരുപാടു മീനും ഉണ്ടായിരുന്ന കാലം. ശാസ്ത്രീയ പുരോഗതിയാൽ വെള്ളം വിഷമയമാകുകയും മത്സ്യങ്ങൾ ചത്തുപൊങ്ങിക്കൊണ്ടിരിക്കുകയും—സാരമില്ല. ഭൂഗോളത്തിലുള്ള എല്ലാ ജലാശയങ്ങളും വിഷമയമായിക്കൊണ്ടിരിക്കുന്നു. ജലജീവികളെല്ലാം ചത്തുപൊങ്ങി ചീഞ്ഞു നാറിക്കൊണ്ടിരിക്കുന്നു. ശാസ്ത്രീയ പുരോഗതിയുടെ ചീഞ്ഞുനാറ്റം!

മൂവാറ്റുപുഴ ആറിൻെറ അക്കരെ—മണകുന്നം. അതൊരു നീണ്ട ദ്വീപുപോലെയാണ്. തെങ്ങുകൾ, മാവുകൾ, പ്ലാവുകൾ, അടയ്ക്കാമരങ്ങൾ മുതലായവ തിങ്ങിനിറഞ്ഞ തുരുത്ത്. അതിൻെറ അപ്പുറത്തുകൂടി മൂവാറ്റുപുഴ ആറിൻെറ ഒരു ശാഖ പോകുന്നുണ്ട്. അവിടെ നിന്നാണ്, രണ്ടു ഒന്നുകൾ കൂടിയാൽ ഇമ്മിണി വല്യ ഒന്ന് എന്ന ആശയം കിട്ടിയത്. ആ ആറിൻെറ അരുകിൽ നെടുനീളെ അഞ്ചെട്ടേക്കർ തെങ്ങുംപറമ്പ്. ആറിനോടു ചേർന്ന് നെടുനീളത്തിൽ കുറെ താഴ്ന്ന ഭാഗം. അതിൽ കൊല്ലത്തിൽ രണ്ടുപ്രാവശ്യമുള്ള വലിയ വെള്ളപ്പൊക്കത്തിൽ ആ താഴ്ന്ന ഭാഗത്തിൽ എക്കൽ കയറും. നല്ല വളക്കൂറുള്ളതാണ്. അവിടെ വെണ്ട, വഴുതിന, പച്ചമുളക്, പാവൽ എന്ന കൈയ്പക്ക, പീച്ചിങ്ങാ, മത്തങ്ങാ, പടവലങ്ങ, തണ്ണിമത്തങ്ങാ, വെള്ളരിക്ക, ചൊരയ്ക്ക, കുമ്പളങ്ങ, പറയുവർഗ്ഗം, തക്കരിക്ക, ചാമപ്പുല്ല്, കരിമ്പ് എന്നിവ കൃഷി ചെയ്യുന്നു. വലിയ പറമ്പിൻെറ അപ്പുറത്തായി അഞ്ചെട്ടേക്കർ താഴ്ന്ന സ്ഥലമുള്ളതിൽ നെൽക്കൃഷി ചെയ്യുന്നുണ്ട്. ആ എട്ടേക്കർ പറമ്പിൻെറ എത്തിയ അറ്റത്ത്, കിഴക്കുവശത്ത് അതിപുരാതീനമായ ഒരു വലിയ വീട്. കണ്ണിയാറ വൈപ്പേൽ. ആ വീട്ടിലാണ് കായിഅബ്ദുറഹുമാനും അനിയച്ചാരും, ജ്യേഷ്ഠാനും ബാപ്പയും ഉമ്മയും കായിഅബ്ദുറഹുമാൻെറ ഭാര്യ കുഞ്ഞാച്ചുമ്മയും താമസിക്കുന്നത്.

മൊയ്തീൻ കുട്ടിഹാജി മാമൈദി എന്നിവരുടേതുപോലെ കായിഅബ്ദുറഹുമാൻെറയും കുഞ്ഞാച്ചുമ്മയുടെയും പ്രണയവിവാഹമായിരുന്നു. അങ്ങിനെ ഇരിക്കെ കായിഅബ്ദുറഹുമാൻ എട്ടേക്കറിൻെറ പടിഞ്ഞാറെ അറ്റത്തു രണ്ടു മുറികളും അടുക്കളയുമുള്ള ചെറിയ ഒരു ഓലപ്പുരയുണ്ടാക്കി കുഞ്ഞാച്ചുമ്മയുമായി താമസമാക്കി. അപ്പോൾ കുഞ്ഞാച്ചുമ്മയ്ക്കു പത്തുമാസം ഗർഭമായിരുന്നു. കടിഞ്ഞൂൽ. ഒരു കുഞ്ഞിനുവേണ്ടി നേർച്ചകൾ, വഴിപാടുകൾ ഒക്കെ ഒരുപാടു നിറവേറ്റി ഇരിക്കയാണ്. വീടിൻെറ വടക്കുവശത്തായി ഒരു കുളം. കുളക്കരയിൽ നിറയെ ചുവന്ന മാങ്ങയുള്ള ഒരു മാവ്. ചെറിയ വൈക്കോൽ തുറുപോലെ വീർത്തു ചാടിയ വയറുമായി കുഞ്ഞാച്ചുമ്മ കുളത്തിൽ നിന്ന് ഒരു മൺകുടത്തിൽ വെള്ളം കൊണ്ടു വന്നു വീടിൻെറ മുൻവശത്തു മുറ്റത്തു വച്ച് ഒരു മൺചട്ടിയിൽ വെള്ളം എടുത്തു കുടിച്ചിട്ടു ചട്ടി കൊണ്ടു കുടുത്തിൻെറ വായ മൂടി. അതിനടുത്തായി മുറ്റത്ത് ഒരു വലിയ ചിക്കുപായ. നെല്ലുണക്കാനുള്ളതാണ്. അടുക്കളയിൽ തീ കത്തിക്കൊണ്ടിരിക്കുന്ന അടുപ്പത്തു ചെമ്പുകലത്തിൽ പുഴുങ്ങിയ നെല്ലുണ്ട്. നെല്ലു കൊട്ടകോരികൊണ്ട് കോരി ഒരു വലിയ തുണിക്കൊട്ടയിൽ നിറച്ചു. അടുപ്പിനടുത്തു മെഡലയോടു ചേർന്നു തീ ആളിപ്പടരുന്നുണ്ടായിരുന്നു. കുഞ്ഞാച്ചുമ്മ നെല്ലുനിറച്ച കൊട്ട ആഞ്ഞു പൊക്കി കുനിക്കൂടി പുറത്തേക്കു കൊണ്ടുപോകാൻ തുടങ്ങിയപ്പോൾ ഒരു പന്തികേടു തോന്നി. വിറയലും പാരവശ്യവും വേദനയും. അടുത്തെങ്ങും ആളില്ല. തീ ആളിപ്പടരുന്നുണ്ട്. അവരാ നെൽക്കൊട്ടയ്ക്കരുകിൽ ഒരു ആൺകുഞ്ഞിനെ പ്രസവിച്ച് ഇട്ടു. അവർക്കു ശരിക്കു ബോധമുണ്ടായിരുന്നില്ല. കുഞ്ഞാച്ചുമ്മ ചൂടു സഹിക്കാതെ വേച്ചുവേച്ചു മുറ്റത്തിറങ്ങിയപ്പോൾ പ്രസവിച്ച കാര്യം ഓർമ്മവന്നു. അവർ തിരിഞ്ഞു അകത്തേക്കു കയറി. മുഖത്തു ഭയങ്കരമായ ചൂടടിച്ചു. ''റബ്ബേ എൻെറ കൊച്ച്''... നെൽക്കൊട്ടയുടെ മറവിൽ കിടക്കുന്ന കൊച്ചിനെക്കണ്ടു. അവർ കുനിഞ്ഞു കൊച്ചിനെ എടുത്തു ഉമ്മവച്ചു.

കുഞ്ഞുച്ചുമ്മ തിരികെ വന്നതു നന്നായി. എന്തുകൊണ്ടെന്നാൽ നെൽക്കൊട്ടയ്ക്കടുത്തു കിടന്ന കൊച്ച്—ഞാൻ ആയിരുന്നു.

ഞാൻ!

കുഞ്ഞുച്ചുമ്മ കൊച്ചുമായി മുറ്റത്തിനടുത്ത് പടർന്നു പന്തലിച്ച കിളിച്ചുണ്ടൻമാവിൻെറ ചുവട്ടിൽ കിടന്നു. മലർന്ന്. കൊച്ച് മലർന്നു തന്നെ നെഞ്ചത്ത്.

കുഞ്ഞാച്ചുമ്മയ്ക്കു ബോധം ശരിക്കുണ്ടായിരുന്നില്ല. വീടുകത്തി ചാമ്പലാകാൻ പോകയാണ്. കട്ടില്, കിടക്ക, പെട്ടികൾ,ആഭരണങ്ങൾ, ഉടുപുടവകൾ, പാത്രങ്ങൾ—ഒക്കെയും കത്തുകയാണ്. അടുത്തു മാനും മനുഷ്യനുമില്ല. കായിഅബ്ദുറഹ്മാനും അനിയൻമാരും വെണ്ടയ്ക്ക പച്ചമുളക് എന്നിത്യാദികൾ പറിച്ചു കുട്ടകളിൽ ശേഖരിക്കയാണ്. പിറ്റേ ദിവസത്തെ ചന്തയിൽ അക്കരെ തലയോലപ്പറമ്പിൽ കൊണ്ടുപോയി വിൽക്കാൻ. ഉച്ച തിരിഞ്ഞ സമയമാണ്. ആരും ഉച്ചപ്രാർത്ഥന നടത്തിയിട്ടില്ല. ഊണും കഴിച്ചിട്ടില്ല. എല്ലാവരും ധൃതിയിൽ പച്ചക്കറികൾ ശേഖരിക്കയാണ്. പെട്ടെന്നു കായിഅബ്ദുറഹ്മാന് ഒരു പന്തികേടു തോന്നി. ദുഃഖവും. അപാരമായ ദുഃഖം. കൈയിൽ വലിയ ഒരു പടവലങ്ങയുമായി കായിഅബ്ദുറഹ്മാൻ നടന്നു. ഒന്നും മനസ്സിലാകാതെ അനിയൻമാർ നോക്കി. കിനാവിലെന്നോണം കായിഅബ്ദുറഹ്മാൻ നടന്നു. ആദ്യമായി കണ്ടത് ചുവന്ന മാങ്ങകളും പച്ച ഇലകളും കരിഞ്ഞു കറുത്തിരിക്കുന്നതാണ്. മാവിൻെറ കൊമ്പുകളും കരിഞ്ഞിട്ടുണ്ട്. അപ്പോഴും ബോധം വന്നില്ല. ഉടനെ ഒരു ഞെട്ടലോടെ ബോധം ഇരച്ചുകയറി. ദാ കിടക്കുന്നു വീടു ചാമ്പലായി! ഒന്നും അവശേഷിച്ചില്ല എന്നു പറഞ്ഞാൽ ചെമ്പുകലത്തിനു കേടുപാടൊന്നുമില്ല. കഞ്ഞിക്കലത്തിനും കൂട്ടാൻ ചട്ടിക്കും കേടില്ല. പെട്ടിയും ഉടുപുടവകളും കിടക്കയും കട്ടിലും കത്തിപ്പോയിരിക്കുന്നു. കൂട്ടത്തിൽ ഗർഭിണിയായ ഭാര്യ കുഞ്ഞാച്ചുമ്മയും!

കായിഅബ്ദുറഹ്മാൻ തരിച്ചു നിന്നു. കേടുപാടുകൂടാതെ ഇരിക്കുന്ന മൺകുടവും, ശൂന്യമായിക്കിടക്കുന്ന വലിയ ചിക്കുപായും. അനിയൻമാരെയും ബാപ്പായെയും വിളിക്കണമെന്നു തോന്നി. വിളിച്ചില്ല. പെട്ടെന്നു, 'അൽഹംദുലില്ലാ!' എന്ന് ആശ്വാസത്തോടെ കായിഅബ്ദുറഹ്മാൻ പറഞ്ഞു. ദൈവത്തിനു സ്തുതി! കാരണം മുറ്റത്തിനപ്പുറത്തു പറമ്പിൽ വെയിലത്ത് പുൽത്തകിടിയിൽ ചോരയിൽ മുങ്ങിയ മുണ്ടുമായി മലർന്നു കിടക്കുന്ന കുഞ്ഞാച്ചുമ്മ. നെഞ്ചത്ത് കണ്ണുതുറന്നു മലർന്നു കിടക്കുന്ന ചോരക്കുഞ്ഞ്!

തേജോമയനായ ഒരാൺകുഞ്ഞ് എന്നു പറയാമായിരുന്നു. പക്ഷേ അങ്ങനെയല്ല. ഉണങ്ങിച്ചൊങ്ങിയ ഒരു ചോപ്പൻ കുഞ്ഞ്!

അതാണു ഞാൻ.

എൻെറ ബാപ്പ കുടവും വെള്ളവും എടുത്തുകൊണ്ടുചെന്ന് കുറെ വെള്ളം എൻെറ ഉമ്മയുടെ മുഖത്തു തളിച്ചു. ഉമ്മ കണ്ണുകൾ തുറന്നു.

''എൻെറ കുഞ്ഞ്''

''നിൻെറ നെഞ്ചത്തുണ്ട്.''

''ആണോ പെണ്ണോ?''

''ആണ്.''

''ഇവൻ കരഞ്ഞില്ല!''

എന്തിനു കരയണം? പ്രപഞ്ചത്തെ കൗതുകത്തോടെ നോക്കി. കൊള്ളാം. സ്റ്റൈലായിരിക്കുന്നു!

ബാപ്പ എന്നെ എടുത്ത് എൻെറ മുഖത്തു ചുംബിച്ചിട്ട് ഉമ്മായെ എഴുന്നേൽപ്പിച്ചു നദിക്കരയിൽ കൊണ്ടുപോയി പുതച്ചിരുന്ന വെള്ളത്തോർത്തുടുത്ത ഉടുത്തിരുന്ന മുണ്ട് ഊരിഞ്ഞ് കരയിൽ വച്ചിട്ട് എന്നെ നദിയിൽ മുക്കി എടുത്തു കഴുകി ഭംഗിയാക്കി ബാപ്പയുടെ തുണിയിൽ കിടത്തി. അപ്പോഴും കരഞ്ഞില്ലെന്നാണ് റിപ്പോർട്ട്. ഉമ്മായെ നദിയിൽ കഴുത്തറ്റം വരെ ഇറക്കി ഉമ്മയുടെ തുണിയും കുപ്പായവും അഴുപ്പിച്ച് അതു ശരിക്കു കഴുകിക്കൊടുത്തു. ഉമ്മാ ശരിക്കും തേച്ചു കുളിച്ച്, ചുങ്ങിയിട്ട് തുണികൊണ്ട് തലയും

ശേഷം 97–ാം പേജിൽ



മാമൈദിയുടെ മകൻ

വൈക്കം മുഹമ്മദ് ബഷീർ

[illegible]

കലാകൗമുദി
ബഷീർ പതിപ്പ്
984
ജൂലൈ 24, 1994
വില: 9 രൂപ



**സ്ഥിരം പംക്തികൾ**

കലാകൗമുദിയുടെ ഈ ലക്കം (984) ബഷീർ പതിപ്പാണ്. സ്ഥലപരിമിതിമൂലം സ്ഥിരം പംക്തികളിൽ പലതും അടുത്ത ലക്കത്തിലേക്ക് മാറ്റിവച്ചിരിക്കുകയാണ്.

—എഡിറ്റർ.

മുഖചിത്രം: സഫലമീയാത്ര
കളർ ട്രാൻസ്പരൻസി: ശ്രീ. ഫഖ്റുദീൻ



# ലജ്ജയില്ലാത്തവർ

അക്ഷരത്തെ വെറുക്കുന്ന ഒരു ഗവൺമെൻറാണ് കേരളം ഭരിക്കുന്നതെന്ന് ഒരിക്കൽക്കൂടി വ്യക്തമായിരിക്കുന്നു. ഈ മാസം അഞ്ചാം തീയതി പുലർച്ചയ്ക്ക് ശ്രീ.വൈക്കം മുഹമ്മദ് ബഷീർ അന്തരിച്ചത് നമ്മുടെ സചിവോത്തമന്മാരൊന്നും അറിഞ്ഞതേയില്ലെന്നു തോന്നുന്നു. പത്രങ്ങളായ പത്രങ്ങളെല്ലാം ആ ദുഃഖവാർത്ത പ്രസിദ്ധീകരിച്ചിരുന്നതാണ്. പത്രങ്ങൾ വായിക്കാത്തവരായതുകൊണ്ടോ ഏതു ബഷീർ എന്ന അലംഭാവം ഗ്രസിച്ചതുകൊണ്ടോ 'ഭരണപന്മാർ' പക്ഷേ, അനങ്ങിയതേയില്ല. ഭരണത്തിൽ മുക്കമെർത്തിക്കിടക്കുന്നതുകൊണ്ട് ഇത്തരം 'നിസ്സാര കാര്യ'ങ്ങളിൽ അവർക്ക് ശ്രദ്ധിക്കാനാവില്ലല്ലോ.

അവധി പ്രഖ്യാപിക്കൽ, ദേശീയപതാക താഴ്ത്തിക്കെട്ടി ദുഃഖമാചരിക്കൽ തുടങ്ങിയ ചില ചിട്ടകളൊക്കെ നമുക്കുണ്ട്. നാടിന് പ്രിയപ്പെട്ടവർ അന്തരിക്കുമ്പോൾ, അവരുടെ ഓർമ്മയ്ക്ക് ആദരവു പുലർത്താനുള്ളതാണ് അത്തരം ഏർപ്പാടുകൾ. കേരളത്തെ ഭരിച്ചു മുടിക്കാൻ തററുടുത്തു കഴിയുന്നവർക്ക് ശ്രീ.വൈക്കം മുഹമ്മദ് ബഷീർ, എന്തുകൊണ്ടോ ആദരണീയനായിത്തോന്നിയില്ല. ഒരു രാഷ്ട്രീയ ഏഴാംകൂലി മരിച്ചാൽപ്പോലും, ഞെട്ടലും ആഹ്ലാദവും പ്രകടിപ്പിക്കാൻ അഹമഹമികയാ പത്രമാഫീസുകളിലേക്ക് ഓടുന്നവരാണ് ഇവരൊക്കെ. എന്നാൽ, അക്ഷരം കൂട്ടിവായിക്കാൻ അറിയാവുന്നവർക്കുപോലും പ്രിയപ്പെട്ടവനായ ആ മഹാ സാഹിത്യകാരൻ അന്തരിച്ചപ്പോൾ, മരുന്നിന് ഒരു മന്ത്രിക്കു മാത്രമേ ബേപ്പൂരിലെത്താനായുള്ളൂ. ഇതിൽപ്പരം പരിഹാസ്യമായി, ഒന്നും ഉണ്ടാവാനില്ല. ലജ്ജയില്ലാത്തവന്മാർ.

> **അവധി അറിയിപ്പ്**
>
> അന്തരിച്ച ശ്രീ. വൈക്കം മുഹമ്മദ് ബഷീറിൻെറ സ്മരണയോട് ആദരവു പ്രകടിപ്പിക്കാൻ കലാകൗമുദിയുടെ എല്ലാ ഓഫീസുകൾക്കും ജൂലൈ 14-ാം തീയതി വ്യാഴാഴ്ച അവധി നല്കിയിരിക്കുകയാണ്. അതിനാൽ ജൂലൈ 15-ാം തീയതി വെള്ളിയാഴ്ച ബോംബെയിൽനിന്നും മദ്രാസിൽനിന്നും കലാകൗമുദി ദിനപത്രം പ്രസിദ്ധപ്പെടുത്തുന്നതല്ല.
>
> പ്രസാധകർ





# ഇവിടെ, ഒരു യാത്ര അവസാനിക്കുന്നു...

ശ്രീ. എ. സജീവനും
ശ്രീ. ഇ.എം. അഷ്റഫും
ചേർന്നു തയ്യാറാക്കിയ റിപ്പോർട്ട്

ഒടുവിൽ ഓക്സിജൻ സിലിണ്ടറും പരാജയപ്പെട്ട ആശുപത്രിക്കിടക്കയിൽ ചേതനയററ ശരീരത്തിനുമേൽ ആരോ വെള്ളത്തുണി വിരിച്ചു. നേരിയ ഇടവേളയ്ക്കുശേഷം

**തേങ്ങിക്കരഞ്ഞുകൊണ്ട് ഒരു ആംബുലൻസ്** ബേപ്പൂരിലെ വൈലാലിൽ വീട്ടിലേക്കു നീങ്ങി..

അവിടെ ഒരു യുഗം അവസാനിക്കുകയായിരുന്നു. കഥ പറഞ്ഞുപറഞ്ഞ് മലയാള സാഹിത്യത്തെ വിശ്വത്തോളം നയിച്ച കഥാകാരൻ അക്ഷരത്തിനപ്പുറത്തെ ഏകാന്തതയുടെ തീരംതേടി ഒററയ്ക്കു യാത്രയായിക്കഴിഞ്ഞിരുന്നു. ഇരുട്ടിനെ ഭേദിച്ചുകൊണ്ട് നീലവെളിച്ചം ചിതറിത്തെറിപ്പിച്ചുനീങ്ങിയ വാഹനത്തിനുള്ളിൽ ബഷീർ ഏകാന്തമായ നിദ്രയിൽ ലയിച്ചുകിടന്നു.

അന്നു പാതിരാത്രിയിൽ വൈലാലിൽ വീട് അതുവരെ പരിചിതമല്ലാത്ത അനുഭവത്തിനൊരുങ്ങുകയായിരുന്നു. ഉമ്മറക്കോലായിലെ ചാരുപടിയിൽ കാലു പിണച്ചിരുന്ന് എഴുതുകയും വായിക്കുകയും വർത്തമാനം പറയുകയും ദേഷ്യപ്പെടുകയും പൊട്ടിച്ചിരിക്കുകയുമൊക്കെ ചെയ്ത അർദ്ധനഗ്നനായ ഗൃഹനാഥനില്ലാത്ത വരുംകാലദിനങ്ങളുടെ ഏകാന്തഭീകരമായ അനുഭവം അവിടെ ആരംഭിക്കുകയായിരുന്നു.

പാതിരാത്രിയിൽ വെള്ളത്തുണികൊണ്ടു മൂടി ഗൃഹനാഥന്റെ മൃതദേഹം ആ വീട്ടിലേക്കു കൊണ്ടുവരുന്നതോടെ വൈലാലിൽത്തറവാടിനു ഭാവമാറ്റം വരികയായിരുന്നു. വളഞ്ഞ കാലുള്ള കുടയും കുത്തിപ്പിടിച്ച് 'എടിയേ എന്ന വിളി'യോടെ ഗൃഹനാഥൻ ഇനിയൊരിക്കലും കടന്നുവരില്ലെന്ന് ആ 'മയ്യത്ത്' വൈലാലിൽ വീടിനെ ഓർമ്മിപ്പിച്ചുകൊണ്ടിരുന്നു....

ഉമ്മറത്തിണ്ണയും പടാപ്പുറവും ശൂന്യമാക്കിക്കൊണ്ട് വൈക്കം മുഹമ്മദ് ബഷീർ എന്ന



'മനുഷ്യേതിഹാസത്തിന്റെ'' ശരീരം തെക്കേ അറയിൽ വടക്കോട്ടു തലവച്ച് പടിഞ്ഞാറോട്ടു മുഖം തിരിച്ചുകിടന്നു. പത്മശ്രീ മുതൽ ഉള്ള പുരസ്കാരങ്ങളും ബഹുമതികളും അവാർഡുകളും മുറിയിലെ ചുമരിലും ഷെൽഫുകളിലും ആ നിദ്രയ്ക്ക് സാക്ഷികളായിനിന്നു.

വൈലാലിൽ വീട്ടിലേക്ക്, വൈക്കം മുഹമ്മദ് ബഷീർ ഉറങ്ങുന്ന മുറിയിലേക്ക് ഉദ്വേഗം നിറഞ്ഞ മുഖങ്ങൾ കടന്നുവരികയായിരുന്നു. പ്രിയപ്പെട്ട കഥാകാരനെന്തുപററിയെന്ന അകാംക്ഷയോടെ പാതിരാവിൽ ഓടിയെത്തിയവർ ഹൃദയം മരവിപ്പിക്കുന്ന യാഥാർത്ഥ്യമറിഞ്ഞു.

വൈക്കംമുഹമ്മദ് ബഷീർ നിര്യാതനായി. ബേപ്പൂർ സുൽത്താനും സൂഫിയും ഇതിഹാസകാരനും ആചാര്യനും ഗുരുവും മാന്ത്രികനും ജ്ഞാനിയുമൊക്കെയായി വിശേഷിപ്പിക്കപ്പെട്ട ഒരു മഹാൻ നിത്യസ്മരണ മാത്രമായി മാറി.

തെക്കേമുറിയിൽ ചേതനയില്ലാത്ത ശരീരം കണ്ണീരിനുള്ളിലൂടെ കണ്ട ഉററവരും ആരാധകരും ഒരു യാഥാർത്ഥ്യം കൂടി ഓർത്തു:

ഇടവഴിയുടെ അങ്ങേത്തലയ്ക്കൽ നിന്നു വരുന്ന അതിഥിയുടെ തരവും സ്ഥാനവും നോക്കാതെ 'ബാ' എന്നു വിളിച്ച് അരികത്തിരുത്തി സുലൈമാനി പകർന്നു നൽകാനും സൽക്കരിക്കാനും ഇനിയൊരു ബഷീർ ആ **കോലായയുടെ അരമതിലിന് മേൽ ഉണ്ടാകില്ല...**

''1994 ജൂലായ് 5-ാനു വെളുപ്പിന് ഒന്നര മണിയോടെ വൈക്കം മുഹമ്മദ് ബഷീർ എന്ന മലയാളത്തിന്റെ കഥാചാര്യൻ ഇഹലോകവാസം വെടിഞ്ഞു.''

ആൾത്തിരക്കേറിവരുന്ന ആ വീട്ടിൽ തീർത്തും ഒററപ്പെട്ടവരെപ്പോലെ കുറച്ചുപേർ ഉണ്ടായിരുന്നു. ബഷീറിന്റെ എല്ലാമെല്ലാമായ ഭാര്യ ഫാബിബഷീറും മക്കൾ അനീസും ഷാഹിനയും ഷാഹിനിയുടെ മക്കളായ മുല്ലുവും ബാബുവും. ''റാററാ'' ഇനി ''എടിയേ'' എന്നും ''എടാ'' എന്നും വിളക്കില്ലെന്നും വിളികൾ ഇല്ലെന്നുമുള്ള യാഥാർത്ഥ്യത്തിനു മുന്നിൽ ചേതനയററവരെപ്പോലെ അവർ നിശ്ചേതരായിനിന്നു.

ബഷീറിന് പ്രിയങ്കരരായിരുന്നു പുനലൂർ രാജനും എം.എം.ബഷീറും. കെ.പി.കുഞ്ഞിമൂസതും ഹാഫിസ് മുഹമ്മദുമെല്ലാം മരണത്തിനു മുന്നിൽ പകച്ചുനിൽക്കുന്ന വീട്ടുകാർക്ക് ബലം നൽകിനിന്നു.

നേരം പുലരുമ്പോഴേക്കും വൈലാലിൽ വീട്ടിലേക്ക് പ്രിയപ്പെട്ടവരുടെ ഒഴുക്കാരംഭിച്ചിരുന്നു. തിരുവില്വാമലയിൽനിന്ന് വി.കെ.എൻ വന്നത് അനാരോഗ്യം മറന്നുകൊണ്ടായിരുന്നു. എല്ലാവരേയും ചിരിപ്പിക്കുന്ന വി.കെ.എൻ ആരോടുമൊരക്ഷരം ഉരിയാടാതെ ഓർമ്മകളുടെ കൂടുമായി അങ്ങുമിങ്ങും നടന്നു.

പനിക്കിടക്കയിൽ നിന്നാണ് എൻ.പി.മുഹമ്മദ് എത്തിയത്. നേരത്തെ സിനിമാക്കാര്യവുമായി കോഴിക്കാടുണ്ടായിരുന്ന ഒ.എൻ.വി നേരം വെളുത്തപ്പോൾത്തന്നെ വൈലാലിൽ വീട്ടിലെത്തി. ബഷീറിന്റെ ''വാസു'' (എം.ടി. വാസുദേവൻ നായർ) പതിവിലേറെ മൗനിയായിരുന്നു. ബഷീറിന്റെ രൂപവും ഭാവവും വരകളിൽ ജീവത്താക്കിമാറിയ അർട്ടിസ്റ്റ് നമ്പൂതിരിയും അവസാനത്തെ ''രംഗ''ത്തിനു സാക്ഷിയായി എത്തി.



അന്ത്യയാത്രയ്ക്കു മുമ്പ്

മലയാളത്തിന്റെ കഥാകാരൻ സാഗരഗർജ്ജനമെന്ന് ഓമനപ്പേരിട്ടു വിളിച്ച ഡോ. സുകുമാർ അഴീക്കോട് തൃശ്ശൂരിൽനിന്നും എത്തി പ്രിയ ചങ്ങാതിയുടെ അടഞ്ഞ മിഴികളിലേക്കു നോക്കിയതോടെ തളർന്നു പോയി. തന്നെ ശാസിക്കാൻ അധികാരപ്പെട്ട സുഹൃത്തിന്റെ വേർപാടിൽ അഴീക്കോടിനു വിതുമ്പാതിരിക്കാനായില്ല.

സുകുമാർ അഴീക്കോട്, ഫാബി ബഷീറിനെ ആശ്വസിപ്പിക്കാനെത്തിയപ്പോൾ, ആ രംഗം ആർക്കും കണ്ടുനില്ക്കാൻ കഴിഞ്ഞിരുന്നില്ല. ''....ഒരിക്കലും മരിക്കാൻ റാററാക്ക് ഇഷ്ടമായിരുന്നില്ല. ജീവിക്കാൻ വളരെ മോഹമായിരുന്നു; മാഷേ... ഞങ്ങൾക്കിടയിൽ ഇനിയും കുറേക്കാലം കഴിയണമെന്നാഗ്രഹിച്ചു. ഇതിനായി എത്ര കയ്പുള്ള മരുന്നും കഴിക്കുമായിരുന്നു. രോഗം ഭേദമാകുമല്ലോ എന്ന ആശ്വാസം... ഞാനെന്തു ഭക്ഷണം കൊടുത്താലും എതിരു പറയില്ല. ഇഷ്ടമായാലും ഇല്ലെങ്കിലും സ്വാദോടെ ഭക്ഷിക്കും. എനിക്കിനി ആരുണ്ട്...'' ഫാബി ബഷീർ നിലവിളിപോലെ പറഞ്ഞു... ഇതു കേട്ടപ്പോൾ എതിരാളികളെ വാക്കുകൾകൊണ്ടു വിറപ്പിക്കുന്ന അഴീക്കോട് മാഷ്, ദുർബ്ബലമായി എന്തൊക്കെയോ പറയുന്നുണ്ടായിരുന്നു... ''മോനെ, റാററായുടെ മയ്യത്തിനു ചുററും ഈച്ചകളുണ്ടോ? ഈച്ചകളെ റാറാക്ക് വലിയ ഇഷ്ടമായിരുന്നു. അതിനെയൊന്നിനേയും കൊല്ലാൻ വിടുമായിരുന്നില്ല.'' ഫാബി പിന്നെയും കരയുന്നു...



''ഞാനിപ്പോൾ തലകറങ്ങിവീഴും..'' അഴീക്കോട് പുറത്തു വന്നപ്പോൾ പറയുന്നുണ്ടായിരുന്നു. ഔപചാരികമായ വാക്കുകൾ ആരോടും പറയാനൊന്നും നില്ക്കാതെ, ഒരു മരത്തണലിലേക്കു മാറിനിന്നു. കാലത്ത് ആറുമണിക്ക് കണ്ണൂരിൽനിന്നും വന്ന ടി. പത്മനാഭൻ എവിടെയോ കണ്ണുകൾ [illegible]കൊണ്ടു നിന്നു. ''ഞാനിന്നലെ രാത്രി ഒരു[illegible] കണ്ണടച്ചില്ല. എന്നാൽ കരയാനും കഴിഞ്ഞില്ല...''



പത്നിഫാബിയും മകൾ ഷഹീനയും

ബഷീറിനെ നിരൂപകരിൽ ചിലർ, വാക്കുകൊണ്ട് ആഞ്ഞുകൊത്തിയപ്പോൾ താങ്ങായിനിന്നു പൊരുതിയ പ്രൊഫ.എ.എൻ.വിജയൻ തളർന്ന മനസ്സുമായി ആൾക്കൂട്ടത്തിൽ തനിയെ നിൽക്കുകയായിരുന്നു.

തിക്കോടിയൻ പതിവുചിരി മറന്നു. കെ.ടി. മുഹമ്മദ് ശ്വാസനിശ്വാസത്തിന് ഏറെ ബുദ്ധിമുട്ടി. വൈലാലിൽ വീട്ടിൽ വർഷങ്ങൾക്കുമുമ്പ് നിത്യസന്ദർശകനായിരുന്ന കുഞ്ഞുണ്ണിമാഷ് മരണത്തിനു മുന്നിൽ കൊച്ചുകുട്ടിയെപ്പോലെ പകച്ചുനിന്നു.

ബഷീറിനെ എന്നും ഉള്ളറിഞ്ഞ് ആദരിച്ച കേന്ദ്രസാഹിത്യ അക്കാദമി ചെയർമാൻ യു.ആർ. അനന്തമൂർത്തി ബാംഗ്ളൂരിൽ നിന്ന് ദൂരം മറന്ന് ഓടിയെത്തുകയായിരുന്നു. സി.പി.ശ്രീധരൻ ദേഹാസ്വാസ്ഥ്യം വകവയ്ക്കാതെ ആവിടെത്തന്നെ തങ്ങി.

ഡോ.എം.ലീലാവതി തന്റെ ഗുരുഭൂതനായ ബഷീറിന്റെ മൃതദേഹത്തിനു മുന്നിൽ ഏറെ നേരം ശിരസ്സുനമിച്ചുനിന്നു.

സംസ്ഥാന സർക്കാർ ബഷീറിന്റെ നിര്യാണത്തിൽ ദുഃഖസൂചകമായി വിദ്യാഭ്യാസ സ്ഥാപനങ്ങൾക്ക് അവധി കൊടുക്കാൻ തയ്യാറായില്ലെങ്കിലും വിദ്യാഭ്യാസ വകുപ്പുമന്ത്രി ഇ.ടി.മുഹമ്മദ് ബഷീർ ഉൾപ്പെടെ രാഷ്ട്രീയ രംഗത്തെ ഒട്ടേറെപ്പേർ ആദരാഞ്ജലിയർപ്പിക്കാൻ എത്തിയിരുന്നു. സംസ്ഥാന മന്ത്രിമാരിൽ ഇ.ടി.മുഹമ്മദ് ബഷീർ മാത്രമേ എത്തിയുള്ളൂ. മുഖ്യമന്ത്രി കെ. കരുണാകരനും കേന്ദ്രമന്ത്രി എ.കെ.ആൻറണിക്കുംവേണ്ടി ജില്ലാ കളക്ടർ അമിതാഭ്കാന്ത് ആണ് റീത്തു സമർപ്പിച്ചത്. പിറന്നാൾ തിരക്കിലായതിനാൽ മുഖ്യമന്ത്രിക്കും ഡൽഹിയിലായതിനാൽ എ.കെ.ആൻറണിക്കും കൃത്യാന്തര ബാഹുല്യത്താൽ മററു മന്ത്രിമാർക്കും നേരിട്ട് അന്തിമോപചാരമർപ്പിക്കാൻ എത്താൻ കഴിഞ്ഞില്ല. മന്ത്രി ടി.എം. ജേക്കബിനും മന്ത്രി എം.വി. രാഘവനും വേണ്ടി റീത്തുകൾ സമർപ്പിക്കപ്പെട്ടു.

സ്വാതന്ത്ര്യസമരകാലത്ത് യാതനകളേറെയനുഭവിച്ചിട്ടും രാഷ്ട്രീയ ലാഭമോഹിയായി-ഭിക്ഷാംദേഹിയായി-പോകാതിരുന്ന വൈക്കം മുഹമ്മദ് ബഷീറിലെ ആദർശവാന്റെ ഓർമ്മകളുമായാണ് മുല്ലപ്പള്ളി രാമചന്ദ്രൻ എം.പി. അന്തിമോപചാരമർപ്പിക്കാനെത്തിയത്.

ബഷീറിന്റെ ആദർശനിഷ്ഠ എന്നും ബഹുമാനത്തോടെ നോക്കിക്കണ്ട വി.എം.സുധീരൻ എം.എൽ.എയും വൈലാലിൽ വീട്ടിൽ വന്നു. മുൻമന്ത്രി പി.പി.ഉമ്മർകോയയും രാഷ്ട്രീയക്കാരന്റെ പരിവേഷത്തോടെയല്ല ആദരവോടെയാണ് വന്നത്.



അബ്ദുസമദ്സമദാനി എം.പി, കെ.പി.സി.സി.ഐ ജനറൽ സെക്രട്ടറി എം.സുജന പാൽ എം.എൽ.എ, ജനതാദൾ സംസ്ഥാന പ്രസിഡൻറ് എം.പി.വീരേന്ദ്രകുമാർ, മുൻ മേയർമാരായ ടി.പി.ദാസൻ, ഒ.രാജഗോപാൽ,



ആദരാഞ്ജലി അർപ്പിക്കാനെത്തിയ കുഞ്ഞുണ്ണിമാഷ്

പ്ളാൻേറഷൻ കോർപ്പറേഷൻ ചെയർമാൻ എൻ.പി.മൊയ്തീൻ, സി.പി.എം. ജില്ലാ സെക്രട്ടറി എം.കേളപ്പൻ, സി.പി.ഐ ജില്ലാ സെക്രട്ടറി ഇ.കെ.വിജയൻ, കോൺഗ്രസ്-എസ് ജില്ലാപ്രസിഡൻറ് അഡ്വ.എ. ശങ്കരൻ, ഐ.വി.ശശാങ്കൻ, ഐ.എൻ.എൽ. സംസ്ഥാന സെക്രട്ടറി ജാഫർ അത്തോളി, ബേപ്പൂർ പഞ്ചായത്ത് പ്രസിഡൻറ് ടി.ഹസ്സൻ, ഡി.സി.സി-ഐ പ്രസിഡൻറ് പി.ശങ്കരൻ, ജനറൽ സെക്രട്ടറിമാരായ എൻ.സുബ്രഹ്മണ്യൻ, എൻ.കെ.അബ്ദുറഹിമാൻ, ഡി.കെ.ടി.എഫ് സംസ്ഥാന പ്രസിഡൻറ് മോഹൻ കൊളക്കാടൻ തുടങ്ങിയവർ അന്തിമോപചാരമർപ്പിക്കാൻ എത്തിയിരുന്നു.

സാഹിത്യകാരന്മാരും സാംസ്കാരിക നേതാക്കളുമായ എം.ആർ. ചന്ദ്രശേഖരൻ, കെ.വി. രാമകൃഷ്ണൻ, ചൊവ്വല്ലൂർ കൃഷ്ണൻ കുട്ടി, ഉണ്ണിക്കൃഷ്ണൻ പുതൂർ, ഡോ. എം.എസ്. മേനോൻ, കലിക്കററ് സർവ്വകലാശാലാ വൈസ് ചാൻസലർ ഡോ. എ.എൻ.പി ഉമ്മർകുട്ടി, പ്രോ-വൈസ് ചാൻസലർ വി.ജെ. പാപ്പു, അക്ബർ കക്കട്ടിൽ, പോൾ കല്ലാനോട്, പി.ടി. അബ്ദു റഹിമാൻ, കോഴിക്കോട് ബിഷപ്പ് ഡോ. മാക്സ്വൽ നൊറോണ, കലിക്കററ് ഡെവലപ്മെൻറ് അതോറിററി ചെയർമാൻ എം.കെ. അബ്ദുള്ള കോയ,



എം.ടി.യും ഒ.എൻ.വി.യും മൃതദേഹത്തിനരികിൽ







കേരളകൗമുദിക്കും കലാകൗമുദിക്കുംവേണ്ടി കേരളകൗമുദി റസിഡൻറ് എഡിററർ എൻ.പി. മുഹമ്മദും ന്യൂസ് എഡിററർ കെ.പി. സദാനന്ദനും പുഷ്പചക്രം സമർപ്പിച്ചു. കലാകൗമുദി എഡിററർ എസ്. ജയചന്ദ്രൻ നായർ തിരുവനന്തപുരത്തുനിന്ന് ബഷീറിൻെറ കുടുംബാംഗങ്ങളെ സമാശ്വസിപ്പിക്കാനെത്തി.

ബഷീറിൻെറ അനിയന്മാരായ അബു, ഹനീഫ തുടങ്ങിയവരും അവരുടെ മക്കളും ഹൃദയം പൊട്ടുന്ന ദുഃഖത്തോടെയാണ് വയലാലിൽ വീട്ടിലേക്കു കടന്നുവന്നത്. അവർക്കെല്ലാം തണലിരുന്ന വന്മരമാണ് കടപുഴകിയതെന്ന യാഥാർത്ഥ്യം അവരിൽ വിതുമ്പലായി മാറി.

ബഷീറിന് എന്നും സഹായിയും സുഹൃത്തും രക്ഷകനുമായിരുന്ന ഡി.സി കിഴക്കെമുറി പ്രായത്തിൻെറ ക്ഷീണം മറന്ന് അന്ത്യദർശനത്തിന് ഓടിയെത്തി.

ഇനി അന്ത്യയാത്രയ്ക്കു സമയമായി. കഫൻ ചെയ്ത മയ്യത്ത് പുറത്തേക്കെടുത്തപ്പോൾ പൊലീസ്സേന സംസ്ഥാന ബഹുമതിയോടെ അന്ത്യോപചാരമർപ്പിച്ചു. ആചാരാനുസൃതം തോക്കുകൾ താഴ്ത്തി സല്യൂട്ടു



മലബാർ ചേംബർ ഓഫ് കോമേഴ്സ് പ്രസിഡൻറ് കെ.പി. കുഞ്ഞിമൂസ, ഫിലിം ചേംബർ പ്രസിഡൻറ് പി.വി. ഗംഗാധരൻ, ടി.എം. സാവൻകുട്ടി, ചന്ദ്രിക ചീഫ് എഡിററർ മങ്കട അബ്ദുൾ അസീസ്, മാധ്യമം മാനേജിംഗ് എഡിററർ വി.കെ. ഹംസ, തെരുവത്ത് രാമൻ, കെ.പി.സി.സി-എസ് ജനറൽ സെക്രട്ടറി സിറിയക് ജോൺ, ഡോ. ടി.പി. സുകുമാരൻ, ചലച്ചിത്ര താരം മാമുക്കോയ, എസ്.ജെ.പി സംസ്ഥാന പ്രസിഡൻറ് ഡോ. കെ. മൊയ്തു, ചലച്ചിത്ര താരം കുഞ്ഞാണ്ടി, എം.എസ്.എസ് പ്രസിഡൻറ് വി. മുഹമ്മദ് തുടങ്ങിയവർ അന്തിമോപചാരം അർപ്പിച്ചു. ഡോ. പുനത്തിൽ കുഞ്ഞബ്ദുള്ള, യു.കെ. കുമാരൻ, വി.ആർ. സുധീഷ്, ടി.എൻ. പ്രകാശ്, ബഷീറിൻെറ ജീവചരിത്രകാരനായ ഇ.എം. അഷ്റഫ് തുടങ്ങിയവർ അന്ത്യോപചാരം അർപ്പിക്കാനെത്തിയിരുന്നു.

നല്കിയ സേനയ്ക്കു പിറകിൽ മലയാളത്തിൻെറ കഥാകാരൻെറ മൃതദേഹം ക്രബറിടത്തിലേക്കെടുത്തു.





മയ്യത്ത് പുറത്തേക്ക് എടുക്കുംമുമ്പ് ഫാബി ബഷീറിനൊരു അപേക്ഷയുണ്ടായിരുന്നു— ഒന്ന് അവസാനമായി കാണണം. അമ്പത്തിയൊന്നാം വയസ്സിൽ, പത്തൊമ്പതുകാരിയായിരുന്ന തന്നെ വിവാഹം കഴിച്ച്, ജീവിതത്തിൻെറ പല മുഖങ്ങളും തരണം ചെയ്ത, ആ സ്നേഹമുള്ള ഭർത്താവിൻെറ മുഖം ഒന്നു കാണണം. ആളുകൾ മുറിയിൽ നിന്നും പുറത്തിറങ്ങി. ആരൊക്കെയോ താങ്ങിപ്പിടിച്ചുകൊണ്ട് ഫാബി എത്തി. എന്നിട്ട്, വെള്ളത്തുണികൊണ്ടു മൂടിക്കെട്ടിയ ബഷീറിൻെറമേൽ വീണു. പൊട്ടിക്കരഞ്ഞുകൊണ്ട് നെററിയിൽ ചുംബിച്ചു. ആയിരം പൂർണ്ണചന്ദ്രന്മാരെ കണ്ടുനിന്ന ഒരു കാലഘട്ടത്തിൻെറ നിശ്ചലമായ നെററിയിലേക്ക് തപ്തബാഷ്പം ചൊരിഞ്ഞു. ഫാബിയെ പിടിച്ചുമാററാൻ, ബഷീറിൽനിന്നും അടർത്തിയെടുക്കാൻ ആർക്കും കഴിഞ്ഞില്ല... ''നീയും ഞാനുമെന്ന യാഥാർത്ഥ്യത്തിൽ നിന്നും നീ മാത്രം അവശേഷിക്കാൻ പോകുന്നു... നീ മാത്രം. യാത്രയ്ക്കുള്ള സമയം എത്തിയിരിക്കുന്നു..'' അനർഘനിമിഷത്തിലെ ആ കാവ്യവരികൾ ഇവിടെ അന്വർത്ഥമാവുകയാണ്.

പിന്നെ വന്ന ഷാഹിന ററാററ എന്നു വിളിക്കുന്ന ബാപ്പയുടെ നെഞ്ചിൽ ബോധരഹിതയായി വീണു. അന്ത്യചുംബനത്തിനെത്തിയ മകൻ അനീസിന് അതുവരെ മനസ്സിൽ സൂക്ഷിച്ചുവച്ച കരുത്തു നഷ്ടപ്പെട്ടു. മയ്യത്ത് പുറത്തെടുക്കുമ്പോൾ കൂട്ടനിലവിളി അകത്തുനിന്നും ഉയരുകയായിരുന്നു.





കുടുംബാംഗങ്ങളുടെ യാത്രാമൊഴി—സഹോദരൻമാരായ അബൂബേക്കറും ഹനീഫയും മറ്റു ബന്ധുക്കളും.



—അണ്ഡകടാഹങ്ങളുടേയും അനന്തകോടി നക്ഷത്രങ്ങളുടേയും മഹാബ്രഹ്മാണ്ഡങ്ങളുടേയും കാര്യം പറയാൻ ഇനി 'വിനീത ചരിത്രകാര'നില്ല. 'മംഗളം, ശുഭം' എന്ന സ്ഥിരമായ ഉപചാരവാക്കുകൾക്ക് ഇവിടെ അർത്ഥം കണ്ടെത്തുകയാണ്. ദാർശനികമായി പറഞ്ഞ ആ വചനങ്ങൾ എന്നെങ്കിലും അന്വർത്ഥമാകുമെന്ന് ബഷീറിന് അറിയാമായിരുന്നു.

മഴപെയ്തു തോർന്നുകഴിഞ്ഞ രാവിൽ, ബഷീർ ഇനി ഉണരാ‌ത്ത ഉറക്കത്തിലായി. മണ്ണോടു ചേർന്നു മണ്ണായി മാറാൻ യാത്ര പുറപ്പെട്ട നേരം. പക്ഷേ, മഴ പെയ്തില്ല. വെയിലിൻെറ തീവ്രതയുമുണ്ടായില്ല. ഘനീഭവിച്ച ദുഃഖംപോലെ പ്രകൃതിയും മൗനത്തിലായിരുന്നു. മുള്ളുമുരടു മൂർഖൻപാമ്പിനെവരെ സ്നേഹിച്ച, മനുഷ്യനന്മയുടെ മാത്രം കഥകൾ പറഞ്ഞ ബഷീർ, മനസ്സുകൊണ്ടുപോലും ആരെയും നോവിച്ചിരുന്നില്ല. ആ നന്മയുടെ ഇതിഹാസകാരൻ അന്ത്യയാത്ര ചെയ്യുമ്പോൾ പ്രകൃതിയും ആർക്കും പ്രയാസങ്ങൾ സൃഷ്ടിച്ചില്ല. മാങ്കോസ്റൈറൻ മരച്ചുവട്ടിൽ സാന്ദ്രസുന്ദര ഗംഭീരങ്ങളായ പാട്ടുകളുടെ ലോകത്തു ലയിച്ചിരിക്കുമായിരുന്ന ബഷീറിനെ 'ലാ ഇലാഹ ഇല്ലല്ലാ...' എന്ന ധ്വനികളോടെ ബേപ്പൂർ ജുമാഅത്ത് പള്ളി ഖബർസ്ഥാനിലേക്കു കൊണ്ടുപോയി. ഇനി തിണ്ണയിൽ കാലുംകയററി ചമ്രംപടിഞ്ഞിരുന്ന്, ലോകകാര്യങ്ങളും ചരിത്രവും പറയാൻ ബഷീറുണ്ടാവില്ല. സന്ദർശകരോട് സാഹിത്യമൊഴികേ മറെറല്ലാം പറയുന്ന വിനീതനായ ചരിത്രകാരൻ ഖബറിനുള്ളിലായി. ആരു വന്നു കണ്ടാലും വലിപ്പച്ചെറുപ്പമില്ലാതെ സംസാരിച്ചുകൊണ്ടും അനുഗ്രഹം ചൊരിഞ്ഞും ഇരുന്ന വൈക്കം മുഹമ്മദ് ബഷീർ യാത്രയായിരിക്കുന്നു.

ദൈവത്തിൻെറ ഖജനാവിൽനിന്നും ബഷീറിന് അനുവദിച്ച സമയം തീർന്നിരിക്കുന്നു. ബഷീറിന് ഏററവും ഇഷ്ടപ്പെട്ട, സൈഗാൾ പാടിയ ആ അനശ്വരഗാനം പ്രകൃതി മൂകമായി ആലപിച്ചു: ''സോജാ രാജകുമാരാ, സോജാ...''







കേരളകൗമുദിക്കുവേണ്ടി എൻ.പി. മുഹമ്മദും കലാകൗമുദിക്കുവേണ്ടി കെ.പി. സദാനന്ദനും റീത്തു സമർപ്പിക്കുന്നു.



**ടി. പദ്മനാഭൻ**

# ജ്ഞാനപീഠം ലഭിക്കാതെപോയ വൈക്കം മുഹമ്മദ് ബഷീർ

1994 ജൂലായ് 5-ാം കാലത്ത് ഞാൻ ബേപ്പൂരിലേക്ക് പോയി. ബഷീർ മരിച്ച വിവരം രാത്രി 'ദേശാഭിമാനി'യിൽനിന്ന് വിളിച്ചറിയിച്ചിരുന്നു. വൈലാലിൽ വീട്ടിന് സമീപമെത്തിയപ്പോൾ വഴിയൊക്കെ ജനനിബിഡമായിക്കഴിഞ്ഞിരുന്നു. വീട്ടിലും മുററത്തും പറമ്പിലുമൊക്കെ ആളുകൾ കൂട്ടംകൂടി നില്ക്കുകയായിരുന്നു. ഇവരുടെ ഇടയിലൂടെ പണിപ്പെട്ട് ഞാൻ അകത്തുചെന്ന് അദ്ദേഹത്തിൻെറ മൃതദേഹം കണ്ടു; മനസ്സുകൊണ്ട് നമസ്ക്കരിക്കയും ചെയ്തു. കാല്ക്കൽ മുട്ടുകുത്തിയിരിക്കാനോ വിതുമ്പിക്കരയാനോ ഒന്നും തോന്നിയില്ല. അങ്ങനെ ചെയ്തിരുന്നെങ്കിൽ തീർച്ചയായും അന്ന് നല്ലൊരു കാഴ്ചയായി പത്രങ്ങളിലും ടെലിവിഷനിലുമൊക്കെ വന്നേനെ. പക്ഷെ ഇനി പറഞ്ഞിട്ട് പ്രയോജനമില്ലല്ലോ.

ബഷീറിനെക്കുറിച്ചു പറയുമ്പോൾ 'ഞങ്ങൾ സുഹൃത്തുക്കളായിരുന്നു' എന്നൊന്നും ഒരിക്കലും എനിക്ക് പറയാൻ കഴിയില്ല. നാലോ അഞ്ചോ തവണമാത്രം ഞാൻ അദ്ദേഹത്തെ കണ്ടിരുന്നുള്ളു എന്നതാണ് സത്യം. എങ്കിലും അദ്ദേഹത്തിൻെറ കഥകളും നോവലുകളും എന്നെ എന്നും ആനന്ദിപ്പിക്കുന്നു. സ്വാതന്ത്ര്യത്തിനുവേണ്ടി ഇന്ത്യാസമരം ചെയ്തിരുന്ന കാലത്ത് അദ്ദേഹമെഴുതിയ 'ടൈഗർ', 'ജന്മദിനം' തുടങ്ങിയ കഥകൾ ശ്രീ.വി. ആർ.കൃഷ്ണനെഴുത്തച്ഛൻ തൃശ്ശൂരിൽനിന്ന് പ്രസിദ്ധീകരിച്ചിരുന്ന 'ഗ്രാമക്ഷേമ'ത്തിൽ ആവേശത്തോടെ വായിച്ചിരുന്നത് ഇപ്പോഴും ഓർമ്മയിലുണ്ട്. അദ്ദേഹത്തിൻെറ കൃതികൾ ആദ്യമായി വായിച്ചതിനുശേഷം അമ്പതു കൊല്ലം കഴിഞ്ഞിരിക്കുന്നു. ഈ കാലത്തിനിടയിൽ ഞാൻ പലപ്പോഴും അദ്ദേഹത്തിൻെറ കൃതികൾ ഒന്നിലധികം തവണ വായിച്ചിട്ടുണ്ട്; അദ്ദേഹത്തിൻെറ കൃതികളെ പ്രശസ്തരായ മററു സാഹിത്യനായകന്മാരുടെ കൃതികളുമായി-ഇവരിൽ നോബൽ സമ്മാനജേതാക്കളുമുണ്ട്-മനസ്സിലെങ്കിലും തട്ടിച്ചുനോക്കിയിട്ടുമുണ്ട്. സന്തോഷത്തോടെ പറയട്ടെ-ഈ കൃതികൾ ഒരിക്കലും ഒരു തരത്തിലുള്ള ചെടിപ്പും എന്നിലുളവാക്കിയിട്ടില്ല. എന്നുതന്നെയല്ല എൻെറ കണക്കുകൂട്ടലുകളിൽ അദ്ദേഹം എപ്പോഴും മുകളിലേക്കു മുകളിലേക്ക് പോവുകയേ ചെയ്തിട്ടുള്ളു.

ഈ കാരണങ്ങളാലാണ് 91-ൽ കേരള യൂണിവേഴ്സിററി എന്നോട് ആ കൊല്ലത്തെ സി.വി.രാമൻപിള്ള സ്മാരക പ്രഭാഷണം നിർവ്വഹിക്കാൻ ആവശ്യപ്പെട്ടപ്പോൾ ഞാൻ എൻെറ വിഷയമായി "ബഷീർ-വ്യക്തിയും നോവലിസ്ററും" എടുത്തത്.

ജീവിച്ചിരിക്കുമ്പോൾത്തന്നെ ഇതിഹാസമായി മാറിയ എഴുത്തുകാരനാണ് ബഷീർ എന്നു പറയാറുണ്ട്. ഈ പറച്ചിലിൽ ഒരു 'ക്ളിഷേ'യുടെ അംശമുണ്ടെങ്കിലും സംഗതി സത്യംതന്നെയാണ്. ഇതിഹാസമായി മാറുക എന്നത് ഭാഗ്യം മാത്രമല്ല, നിർഭാഗ്യവും കൂടിയാണ്. ബഷീറിൻെറ ജീവിതം-പ്രത്യേകിച്ചും പില്ക്കാല ജീവിതം-ഇതിന്ന് നല്ല ഒരു ഉദാഹരണമാണ്. സാഹിത്യവുമായി പുലബന്ധംപോലുമില്ലാത്ത എത്രപേരാണ് അദ്ദേഹത്തിൻെറ വെട്ടിത്തിളങ്ങുന്ന യശസ്സിൽ തങ്ങളേയും തെളിച്ചുകാണിക്കാൻ ഇവിടെ ശ്രമിച്ചത്!

ബഷീറിനെക്കുറിച്ചോർക്കുമ്പോഴൊക്കെ എൻെറ മനസ്സിൽ വരാറുള്ള ഒന്നുരണ്ടു കാര്യങ്ങളുണ്ട്-ഒന്ന്, ഇത്രയേറെ അനുഭവസമ്പത്തുണ്ടായിട്ടും ഇത്ര കുറച്ചുമാത്രം എഴുതിയത്. കുറച്ചെഴുതുക മാത്രമല്ല പരത്തിയെഴുതുന്നതിനെ അദ്ദേഹം പരിഹസിക്കയും ചെയ്തു. പിന്നെ എഴുത്തു തുടങ്ങിയകാലം മുതല്ക്കേ അദ്ദേഹത്തിനേല്ക്കേണ്ടിവന്ന അപവാദശരങ്ങൾ. ഈ അപവാദങ്ങളാകട്ടെ അദ്ദേഹത്തെ അന്ത്യംവരെ പിന്തുടരുകയും ചെയ്തു. ബഷീർ നോവലെഴുതിയിട്ടില്ല; നോവലെഴുതാനുള്ള പ്രതിഭ അദ്ദേഹത്തിനില്ല; 'ബാല്യകാലസഖി' നോവലല്ല; ഏറിവന്നാൽ ബഷീർ ഒരു മുസ്ലിം സാഹിത്യകാരൻ മാത്രമാണ്, ഇതിൽത്തന്നെ പി.എ. മുഹമ്മദു കോയയുടെയും വി.വി.മുഹമ്മദിൻെറയുമൊക്കെ പിറകിൽ മാത്രം; ശുദ്ധമായ ഹാസ്യം ബഷീർകൃതികളിലില്ല; ഉള്ളത് നാറുന്ന അശ്ലീല വർണ്ണനകൾ. പിന്നെ സർവ്വോപരി, അദ്ദേഹം ഒരു സാഹിത്യ മോഷ്ടാവാണ്.

ദീർഘകാലം ഇവിടത്തെ കോളേജുകളിൽ വിദ്യാർത്ഥികളെ മലയാളഭാഷയും സാഹിത്യവും പഠിപ്പിച്ച ആദരണീയനായ ശ്രീ. എസ്. ഗുപ്തൻനായരാണ് ബഷീറിനെ എതിർക്കാൻ മുൻപന്തിയിൽ എന്നുമുണ്ടായിരുന്നത് എന്നത് എന്നെ പലപ്പോഴും അദ്ഭുതപ്പെടുത്തിയ ഒരു വസ്തുതയാണ്. ഗുപ്തൻനായർക്ക് വിവരമില്ലാത്തതുകൊണ്ടാണ് അദ്ദേഹം ബഷീറിനെ എതിർക്കുന്നതെന്ന് ഞാൻ പറയില്ല. പിന്നെ എന്തുകൊണ്ടായിരിക്കാം? ഒരു കഥാകൃത്തായ ഗുപ്തൻനായർക്ക് മറെറാരു കഥാകൃത്തായ ബഷീറിനോടു തോന്നുന്ന "അസഹ്യത"—അസൂയ എന്നു ഞാൻ പറയില്ല— ആയിരിക്കുമോ? എന്തോ, ഒന്നും തറപ്പിച്ചു പറയാൻ കഴിയില്ല. ഏതായാലും ഒരുകാര്യം ഓർക്കേണ്ടതുണ്ട്. രണ്ടുപേരും ഏതാണ്ട് ഒരേ കാലത്താണ് കഥകളെഴുതാൻ തുടങ്ങിയത്. കഥയുടെ ലോകത്തിൽ ഒരു മദ്ധ്യാഹ്ന ഭാസ്കരനെപ്പോലെ ബഷീർ തിളങ്ങിനിന്നപ്പോൾ ഗുപ്തൻനായർക്ക് ഒരു മിന്നാമിനുങ്ങിൻെറ വെട്ടംപോലും പുറപ്പെടുവിക്കാൻ കഴിഞ്ഞില്ല. എന്തിന്, ഒരു സമാഹാരംപോലും ഇതുവരേയും അദ്ദേഹം ഇറക്കിയിട്ടില്ല. അദ്ദേഹത്തിനാണെങ്കിൽ തൻെറ കഥകളെക്കുറിച്ചുള്ള മതിപ്പ് വളരെ വലുതും!

(ഈയിടെ ഒരു വാരികയിൽ അദ്ദേഹത്തിൻേറതായി വന്ന 'അഭിമുഖ'ത്തിൽ താനെഴുതിയ കഥകളെക്കുറിച്ച് അഭിമാനത്തോടെ അദ്ദേഹം അനുസ്മരിക്കുന്നുണ്ട്. ഇവ അടുത്തുതന്നെ സമാഹരിക്കുന്നതിനെക്കുറിച്ചും സൂചിപ്പിക്കുന്നുണ്ട്.)

ശ്രീ. ഗുപ്തൻനായർ മാത്രമല്ല, ബഷീറിനെ സ്ഥിരമായി എതിർക്കുന്ന വേറെയും പലരും തങ്ങളുടെ സാഹിത്യജീവിതം ആരംഭിച്ചത് കഥകൾ എഴുതിക്കൊണ്ടായിരുന്നു. കഥാകൃത്തുക്കൾ എന്ന നിലയിൽ ഒരു പരിഗണനയും ലഭിക്കാതെ വന്നപ്പോഴാണ് അവരും വിമർശനത്തിലേക്കു തിരിഞ്ഞത്. ഇതൊക്കെ വിരൽചൂണ്ടുന്നത് ഏതൊരു സത്യത്തിലേക്കാണ് എന്നു കാണാൻ വളരെയൊന്നും വിഷമിക്കേണ്ടതില്ലല്ലോ.

ബഷീർ മരിച്ചപ്പോൾ ഇവിടത്തെ പത്രാധിപന്മാരും പത്രമുടമകളും സാഹിത്യകാരന്മാരും രാഷ്ട്രീയ നേതാക്കന്മാരുമൊക്കെ കരയുകയും പ്രസ്താവനകളിറക്കുകയും ചെയ്തു. അത്രയും നല്ലത്. പക്ഷേ, ഈ

ശേഷം 97-ാം പേജിൽ



# മറക്കപ്പെട്ട പുസ്തകം



**ഒ.വി.വിജയൻ**



സ്വാതന്ത്ര്യസമരത്തിൽ പങ്കാളി, തെരുവിലെ ജാലവിദ്യക്കാരൻ, യാത്രാദാഹി, ജിജ്ഞാസു ഇതെല്ലാമായ ഒരു മനുഷ്യൻ ഇടംവലം നോക്കാതെ മലയാള സാഹിത്യത്തിലേക്കു കടന്നുവന്നു. ഈ അനുഭവങ്ങളുടെതന്നെ രൂപങ്ങളിൽ രചന നടത്താൻ തുടങ്ങിയപ്പോൾ നാം അമ്പരന്നു. പ്രക്ഷുബ്ധമായ ആയിരത്തിത്തൊള്ളായിരത്തിനാല്പത്തൊമ്പത് രണ്ടിവെ ഭാഷ്യത്തിൻെറ ദാരുണ സാഹസം. യശഃശരീരനായ സഖാവ് കെ. ദാമോദരൻ ശബ്ദങ്ങളെപ്പററി അന്നു പറഞ്ഞത് ഞാൻ ഓർക്കുന്നു: "ഈ പുസ്തകം ബഷീറിൻെറ സാംസ്കാരിക പാപ്പരത്തം കുറിക്കുന്നു." (വാക്കുകൾ ഓർമ്മയിൽ നിന്ന്)

സഖാവ് ദാമോദരൻെറ ഈ വിലയിരുത്തലായിരുന്നു വിലക്കപ്പെട്ട ആ പുസ്തകത്തിലേക്ക് എന്നെ നയിച്ചത്. ഒരു ചെറുപുസ്തകം, അതിൻെറ താളുകളിൽ നിറയെ ഭക്തിയും നന്മയും പ്രാത്യാശയും അററ നിലനിൽപ്പിൻെറ ഓരങ്ങളിൽ നിഷ്കാസിതനായിക്കഴിഞ്ഞ എന്നേക്കും കീടകീടങ്ങളായിത്തീരുന്ന മനുഷ്യൻ. കഥ ഹീനമോ ഉദാത്തമോ ആയിത്തീരുന്നത് വായനക്കാരൻെറ കാഴ്ചയ്ക്കനുസരിച്ച്. കാരണം, പുസ്തകത്തിൻെറ ഇതിവൃത്തം ഒരായിരം കൊല്ലം, ഒരുപക്ഷേ നിരവധി ആയിരം, പഴക്കമുള്ള പാപത്തിൻെറ കഥയാണ്, അനിവാര്യതയുടേയും.

ശബ്ദങ്ങൾ എന്നെ നയിച്ചത് ഇതിലേക്ക്.

ആകാശത്തിനടിയിൽ പുണ്ണുകളെപ്പോലെ അങ്ങിങ്ങ് കെട്ടടങ്ങിയും എരിഞ്ഞും കിടന്ന അടുപ്പുകൾ, യാചകൻെറ പശ്ചാത്തലം. ആ ഇരുട്ടിലും കനലിലും നിന്ന് ഉയിർത്തെണീക്കുന്ന ഒരു പെണ്ണ്. അവളുടെ കുഞ്ഞിനെ സമീപത്തു കിടന്ന അജ്ഞാതനായ അഗതിയുടെ കൈവശം ഏല്പിക്കുന്നു. പെണ്ണ് കുട്ടിയോടു പറയുന്നു: "കുട്ടി ഇവിടെ കിടന്നോളു. അമ്മയുടെ അടുത്തു ഒരാളു വരുന്നുണ്ട്. നഗരത്തിൽ നിന്നുവന്ന ഉപഭോക്താവിനെ അവർ പരിഹസിക്കുന്നു.

കർമ്മാനന്തരം അവർ തൻെറ കുട്ടിയുടെ സമീപത്തേക്കു ചെല്ലുന്നു. പിച്ചക്കാരൻ ഉറക്ക

മാണ്. കുട്ടിയുടെ ഉടലിനെ ഉറുമ്പുകൾ പൊതിയുന്നു.

ദൈവമേ, ഞാൻ ഓർത്തു. ഭീഷണമായ ഈ മഹാചിത്രം ആരുടെ സാംസ്കാരിക പാപ്പരത്തമാണ്? പ്രപഞ്ചത്തിന്റെ വിലാപമായാണ് എനിക്കത് അനുഭവപ്പെട്ടത്. വർഷങ്ങളായി ഞാനും എന്തൊക്കെയോ എഴുതി. എന്നാൽ ആ പുസ്തകത്തിന്റെ നിറങ്ങളും തലങ്ങളും എന്നെ ഇന്നും അലട്ടുന്നു. ഓർത്തുനോക്കുമ്പോൾ, വീണ്ടും വീണ്ടും ഓർത്തുനോക്കുമ്പോൾ ശബ്ദങ്ങളുടെ പൊരുൾ മനസ്സിലാകുന്നു- പ്രപഞ്ചത്തിന്റെ പ്രാർത്ഥനയത്; പാപം അതിന്റെ ഭാഷയും. അഗതിയായ തെണ്ടിയെപ്പോലെ കിടന്നുറങ്ങുന്ന ദൈവത്തെ അതു തട്ടിവിളിക്കുന്നു.

ശബ്ദങ്ങളിൽനിന്ന് വായനക്കാർ തെന്നി വീണു. അതെ, ആഘാതമേററിട്ടെന്നപോലെ ഗ്രന്ഥകർത്താവും ആ പുസ്തകത്തിൽനിന്ന് അകലാൻ ശ്രമിച്ചു. അദ്ദേഹംതന്നെ സ്വന്തം വിലയിരുത്തലുകളിൽ ബാല്യകാലസഖിക്കും പ്രേമലേഖനത്തിനും മുൻതൂക്കം കല്പിച്ചു. ആനവാരിയും പൊൻകുരിശും പോലുള്ള സുന്ദരങ്ങളായ കഥകൾ എഴുതി കേരളീയരുടെ മുമ്പിൽ പുനരവതരിച്ചു. നാം പരസ്പരം ചോദിച്ചു, ആരാണ് വൈക്കം മുഹമ്മദുബഷീർ. എന്താണ് വൈക്കം മുഹമ്മദ് ബഷീർ? നിശ്ചയമില്ല. ബഷീറിന്റെ ബാഹ്യരൂപം ഫലിതപ്രധാനമായിരുന്നു. ആവരണം ഭേദിച്ച് ബഷീറിന്റെ ആത്മകഥയിലേക്കു കടക്കാൻ നാം ഭയന്നു. അതുകൊണ്ട് ആ ബാഹ്യരൂപത്തെ നാം പരിചിതമായ ഒരു കളിയിൽ ഒതുക്കി-ഫലിതസാഹിത്യകാരൻ. ഫലിതമെന്നുപറയുമ്പോൾ ആ വികാരത്തിന്റെ കർമ്മമുഖങ്ങൾക്ക്, പ്രയോഗ രൂപങ്ങൾക്ക്, വന്നിട്ടുള്ള വളർച്ചയും ഊർജ്ജഭേദവും നാം കണക്കിലെടുക്കണം. ശുദ്ധ ഫലിതത്തിന്റെ ഒരു പാരമ്പര്യം നമുക്കുണ്ട്. കുഞ്ചൻ നമ്പ്യാർ തൊട്ട് ഇന്നുവരെ നമ്മുടെ കാലഘട്ടത്തിൽ ഫലിതത്തിന്റെ മേഖലയിൽ രണ്ട് അതികായന്മാർ നില്ക്കുന്നു-സഞ്ജയനും വി.കെ.എന്നും. സഞ്ജയന്റെ ഫലിതം അദ്ദേഹത്തിന്റെ പാണ്ഡിത്യത്തിൽ നിന്ന് പോഷകങ്ങൾ വലിച്ചെടുത്ത് തളിർക്കുകയും പൂക്കുകയും ചെയ്തു.

ആകട്ടെ ഭാഷയെ കൈയിലെടുത്ത് അടക്കിപ്പിടിച്ചും പഠിപ്പിച്ചും നമ്മെ ചിരിയുടെ മഹാമണ്ഡലങ്ങളിലേക്ക് ഉയർത്തുന്നു. നാമ






ഒരു പെണ്ണുകാണൽ— ബഷീറും ഫാബിയും. ശ്രീ. എം.വി. ദേവൻ വരച്ച ചിത്രം



തൃശൂരിലെ സാഹിത്യ അക്കാദമി ഓഫീസിൽ – വെട്ടൂർ, എസ്.കെ. ബഷീർ, വർക്കി

ത്രയും ചിരിയുടെ അസംസ്കൃത പദാർത്ഥമായിത്തീരുന്നു.

എന്നാൽ, സഞ്ജയനാകട്ടെ വികെയെന്നാകട്ടെ ഫലിതത്തിൽ ഗണ്യമായ ഒരു മേമ്പൊടി ചേർക്കാൻ വിട്ടുപോയോ എന്തോ: സ്നേഹം. ബഷീറിന്റെ ചിരി വളരെ വലുതല്ല; എന്നാൽ അതിൽ ഒരു പാതി സ്നേഹമാണ്. സ്നേഹം സൗമ്യവും. മറേറ പാതിയാകട്ടെ ഹൃദ്യമായ അസംബന്ധവും.

ഈ ചേരുവ നമുക്ക് മനസ്സിലാവാതെ പോയത്, അതിന് അംഗീകാരം ലഭിക്കാഞ്ഞത് എന്തെങ്കിലും വിവേചനത്തിന്റെ ഫലമായിരുന്നില്ല. ബഷീറിനെ ഒരു മുസ്ലിം സാഹിത്യകാരനായി തരംതിരിച്ചില്ല എന്നതിൽ കേരളീയർക്ക് അഭിമാനംകൊള്ളാം. ബഷീർ എന്നും മലയാളത്തിന്റേതായിരുന്നു. ബഷീറിന്റെ ഇസ്ലാമും മലയാളത്തിന്റേതായിരുന്നു.





# സ്നേഹത്തിന്റെ വില

വൈക്കം ചന്ദ്രശേഖരൻ നായർ

ഞാനും ബഷീറും വൈക്കത്തുകാരാണ്. ഞങ്ങൾക്കിടയിൽ ഒരു സൗഹൃദം വികസിക്കുന്നതിനുള്ള പ്രഥമകാരണവും അതുതന്നെ. ഞാൻ ഇൻറർമീഡിയററിനു പഠിക്കുന്ന കാലത്ത് ഫീസുകെട്ടാൻ പണമില്ല. മറെറാരു വഴിയും കാണാതെ ഒടുവിൽ ഞാൻ ജി. ശങ്കരക്കുറുപ്പിനെച്ചെന്നു കണ്ടു. ജിയുടെ പക്കലും അന്ന് പണമുണ്ടായിരുന്നില്ല. ഒടുവിൽ ജി എന്നെയുംകൂട്ടി ബഷീറിനെക്കാണാൻ പോയി. അന്ന് ബഷീർ എറണാകുളത്ത് 'സർക്കിൾ ബുക്ക് ഹൗസ്' എന്നൊരു സ്ഥാപനം നടത്തുകയാണ്. ജി ബഷീറിനെ വിളിച്ചു കാര്യം പറഞ്ഞു. ആ നിമിഷംതന്നെ ബഷീർ എന്നെ വിളിച്ച് ഇരുപതു രൂപ തന്നു. പരീക്ഷയിൽ വിജയിച്ചുവരൂ എന്ന അനുഗ്രഹത്തോടെയാണ് അദ്ദേഹം എന്നെ യാത്രയയച്ചത്. പില്ക്കാലത്ത് ഞാൻ കൗമുദി പത്രത്തിൽ ഒരു പരമ്പര എഴുതിയപ്പോൾ അതിലൊരു ലേഖനം ബഷീറിനെക്കുറിച്ചായിരുന്നു. ആ ലേഖനത്തിൽ ഞാനെഴുതി; ''എന്നെ സ്നേഹിക്കാൻ പഠിപ്പിച്ചത് വൈക്കത്തുകാരൻ ഒരു മുസ്ലൽമാനാണ്.'' ആ സ്നേഹവും സൗഹൃദവും നിലനിർത്താൻ എന്നും എനിക്കു കഴിഞ്ഞു.

ഞാൻ ഇടയ്ക്കിടെ ബഷീറിനെക്കാണാൻ അദ്ദേഹത്തിന്റെ വീട്ടിൽ പോകുമായിരുന്നു. ഒരിക്കൽ ഞാൻ ബഷീറിനെക്കാണാൻ വയലാലിലെ അദ്ദേഹത്തിന്റെ വീട്ടിലേക്കു ചെല്ലുകയായിരുന്നു. ഗേററിനു മുന്നിൽ ഞാനെത്തിയപ്പോൾത്തന്നെ മരച്ചുവട്ടിലിരുന്ന് ബഷീർ എന്നെക്കണ്ടു. പെട്ടെന്ന് അദ്ദേഹത്തിന്റെ പത്നിയെ വിളിച്ച് ''നായന്മാരെ അടിക്കുന്ന വടിയിങ്ങെടുക്ക്'' എന്ന് ബഷീർ ഫലിതത്തോടെ പറഞ്ഞു. എന്നാൽ ഞാനിപ്പോഴും ഉറച്ചു വിശ്വസിക്കുന്നു, നായന്മാരെ തല്ലാനുള്ള വടി ബഷീറിന്റെ പക്കൽ മാത്രമേ ഉണ്ടായിരുന്നുള്ളു. ഞാൻകൂടി പങ്കെടുത്ത, ബഷീറിന്റെ വീട്ടിൽ നടന്ന ഒരു വിരുന്നുസൽക്കാരത്തിനിടയിൽ പപ്പടം തീർന്നുപോയി. പപ്പടം മുഴുവൻ മോഷ്ടിച്ചെടുത്തത് ഞാനാണെന്ന് ബഷീർ പിന്നീടു പ്രചരിപ്പിച്ചു. എനിക്ക് ആ വഴിക്കു പോകാൻ കഴിയാതെയായി. ഇങ്ങനെ എത്രയെത്ര രസകരമായ



ഡോക്ടർ വൈക്കം മുഹമ്മദ് ബഷീർ

അനുഭവങ്ങൾ അദ്ദേഹത്തെക്കുറിച്ച് എനിക്കു പറയുവാനുണ്ട്. എന്റെ വീടുമായി ബഷീറിന് നല്ല ബന്ധമായിരുന്നു. ഒരിക്കൽ എന്റെ അമ്മ അദ്ദേഹത്തിന്റെ വീട്ടിൽച്ചെന്നു. ബഷീർ അമ്മയെ ആഹാരം കഴിക്കാൻ ഒരുപാടു നിർബ്ബന്ധിച്ചെങ്കിലും അമ്മ ആഹാരം കഴിക്കാതെയാണ് അവിടന്ന് യാത്രയായത്. അമ്മയെ കാറിൽക്കയററിയിരുത്താൻ ബഷീർ ഡോർ തുറന്നുകൊടുത്തു. ഡോറടച്ചപ്പോൾ അദ്ദേഹത്തിന്റെ കൈ വാതിലിനിടയിൽപ്പെട്ടു. ബഷീറിനു വേദനിച്ചോ എന്ന് അമ്മ ചോദിച്ചപ്പോൾ ബഷീറിന്റെ മറുപടി, അമ്മ എന്റെ വീട്ടിൽനിന്നും ആഹാരം കഴിച്ചിരുന്നെങ്കിൽ എനിക്കു വേദനിക്കില്ലായിരുന്നു എന്നായിരുന്നു. അതാണ് ബഷീർ, ബഷീറിന്റെ

ശേഷം 97-ാം പേജിൽ



# നൊന്തു വിരിഞ്ഞ അനുഭവങ്ങൾ




ഒ.എൻ.വി. കുറുപ്പ്

**ബ**ഷീറിനെ ആദ്യം കാണുന്നത് എവിടെ വച്ചാണെന്നു കൃത്യമായി പറയാൻ ഓർമ്മ വരുന്നില്ല. പക്ഷേ, ആദ്യമായി ബഷീറിന്റെ കഥകൾ വായിച്ചത് മറ്റൊരു കഥയാണ്. ഞാൻ പഴയ മഫോർത്തു ഫോമിൽ (ഇന്നത്തെ ഒൻപതാം ക്ലാസ്സ്) പഠിക്കുന്ന കാലം. എനിക്കു ബോറായിത്തോന്നിയിരുന്ന കണക്കിന്റെ പീരിയഡ്. ഡസ്കിന്റെ കീഴിൽ മലർത്തിവച്ച് ആദ്യം വായിച്ചത് ബാല്യകാലസഖിയാണ്. സ്കൂളിനടുത്തുള്ള വായനശാലയിൽനിന്ന് സൗജന്യവായനയ്ക്കു ലഭിച്ചതാണ് ബാല്യകലാസഖി. ആദ്യത്തെ ഏതാനും പേജുകൾ വായിച്ചുകഴിഞ്ഞപ്പോഴാണ് ബെല്ലടിച്ചതും ക്ലാസ്സു തുടങ്ങിയതും. പക്ഷേ, അദ്ധ്യാപകനെ ശ്രദ്ധിക്കാൻ മനസ്സു തയ്യാറായില്ല. ബാല്യകാലസഖി അദ്ധ്യാപകൻ കാണാതെ ഡസ്കിനു കീഴിൽ മലർത്തിവച്ച് ആർത്തിയോടെ വായന തുടർന്നു. ഒന്നുമൊന്നും ഉമ്മിണി വല്യ ഒന്ന് എന്നതു വായിച്ച് നിശ്ശബ്ദമെങ്കിലും മററുള്ളവരറിയെ ചിരിച്ചുപോയി. അദ്ധ്യാപകൻ എന്നെ കൈയോടെ പിടിച്ചു. പുസ്തകം അദ്ദേഹത്തിന്റെ കസ്റ്റഡിയിലായി. കേസായി. കണക്കു പഠിക്കാതെ ക്ലാസ്സിലിരുന്ന് കഥാപുസ്തകം വായിച്ചു എന്ന കേസാണ് ചാർജ്ജുചെയ്തത്. നീളുന്നില്ല. വായനശാലയിൽ പുസ്തകം തിരിച്ചുകൊടുക്കാൻ കഴിഞ്ഞില്ലെങ്കിൽ കേസ് വീട്ടിലേക്കു നീളും. ഒടുവിൽ ഹെഡ്മാസ്റ്ററെത്തന്നെ കണ്ട് എങ്ങനെയോ ആ പുസ്തകം വിടുതൽചെയ്തു വാങ്ങി. പക്ഷേ, ഹെഡ്മാസ്ററർ ഒരു ചോദ്യം ചോദിച്ചു.

'നീ പുരോഗമന സാഹിത്യം വായിക്കാറുണ്ട്, അല്ലേ?'

പുരോഗമന സാഹിത്യമെന്നാൽ അശ്ലീലമെന്ന് പല അദ്ധ്യാപകരും കരുതിയിരുന്ന കാലം. പക്ഷേ, എന്റെ വീട്ടിൽ അങ്ങനെ കരുതിയിരുന്നില്ല എന്നുള്ളതു ഭാഗ്യമായി. അങ്ങനെ ആദ്യം ബഷീർക്കഥ വായിച്ചതിന്റെ കഥ പിന്നീടു ബഷീറിനോടു പറഞ്ഞിരുന്നു.

1955–നുശേഷം ഞാൻ എറണാകുളത്ത് മഹാരാജാസ് കോളജിൽ അദ്ധ്യാപകനായിച്ചെന്ന സമയത്താണ് എല്ലാ ദിവസവും ഒരു പതിവുപോലെ പ്രസിദ്ധമായ ആ ബുക്ക്സ്റ്റാളിൽ പോകാൻ തുടങ്ങിയത്. അവിടെ ഏറെനേരം ബഷീറുമായി സംസാരിച്ചിരുന്നു. സമയം പോകുന്നതറിയാതെ രസിച്ചു കഴിഞ്ഞു. സഫലമായ എത്രയെത്ര സായാഹ്നങ്ങൾ. എന്നും എന്തെങ്കിലും പുതുമയുള്ളത് സംഭവിക്കുമായിരുന്നു. പ്രസിദ്ധനായ ഒരാൾ വന്ന് ഷെൽഫിൽനിന്നു പുസ്തകങ്ങൾ മാറിമാറിയെടുത്തു മറിച്ചുനോക്കി തിരികെ വയ്ക്കുന്നതു ശ്രദ്ധിച്ചിരുന്ന ബഷീർ 'ഇങ്ങനെ മറിച്ചു നോക്കാനുള്ളതല്ല, കാശുകൊടുത്തു വാങ്ങി വായിക്കാനുള്ളതാണ്' എന്നു പറഞ്ഞു. അപ്പോൾ ആ മനുഷ്യൻ 'മറിച്ചു നോക്കിയാലല്ലേ വാങ്ങാൻ കൊള്ളുന്നതാണോ എന്ന് അറിയാൻ കഴിയൂ' എന്നു ചോദിച്ചു. അതിന് ബഷീർ പറഞ്ഞ മറുപടി പൂർണ്ണമായി ഇവിടെ പകർത്താൻ പററുന്നതല്ല. അതുകേട്ട് ആ മനുഷ്യൻകൂടി ചിരിച്ചുപോയി എന്നു മാത്രം. ആരുടേയും മുഖത്തു നോക്കി ക്രൂരമായ ഫലിതം പറയാനുള്ള ബഷീറിന്റെ—ബഷീറിന്റേതു മാത്രമായ—ആ സ്വഭാവവും ശൈലിയും എന്നെ അദ്ദേഹത്തോടു കൂടുതൽ അടുപ്പിച്ചു. സ്നേഹത്തോടൊപ്പം, ആദരവിനോടൊപ്പം ഒരുപക്ഷേ, അവയെക്കാൾ അദ്ഭുതം തോന്നിച്ച നിമിഷങ്ങൾ. ഒരിക്കൽ സഖാവ് കെ. ദാമോദരനുമൊത്ത് ആ ബുക്ക്സ്റ്റാളിന്റെ മുന്നിലൂടെ നടക്കുകയായിരുന്നു. എന്തോ അത്യാവശ്യ കാര്യം പറയാനുണ്ടെന്ന മട്ടിൽ ബഷീർ റോഡിലേക്കിറങ്ങിവന്ന് കെ. ദാമോദരനെ പിന്നിൽനിന്നു വിളിച്ചു. ഞങ്ങൾ സ്റ്റാളിലേക്കു കടന്നു ചെന്നു. തിടുക്കത്തിലായിരുന്നു ചോദ്യം. പിക്കാസോവിന്റെ അഡ്രസ്സ് വേണം. ഉടനെ തരപ്പെടുത്തണം. ദാമോദരൻ ആത്മഗതരൂപത്തിൽ മുകളിലേക്കു നോക്കിനിന്ന് പിക്കാസോ ഇപ്പോൾ എവിടെയായിരിക്കും എന്നൊക്കെ ഉറക്കെ ആലോചിച്ചുകൊണ്ടിരുന്നു. ഞാൻ ചോദിച്ചു, 'എന്താ ഇത്ര അത്യാവശ്യം?'

ബഷീർ: 'ഇവിടെ ഞാനൊരു പുതിയ ഷെൽഫ് ചെയ്യിച്ചിട്ടുണ്ട്.' എന്നിട്ട് സാമാന്യം ഭംഗിയുള്ള ഒരു ഷെൽഫ് ചൂണ്ടിക്കാട്ടിപ്പറഞ്ഞു, 'ഇതൊന്നു പെയിൻറടിപ്പിക്കണം.' സ്വതേ ഗൗരവപ്രകൃതിയായ കെ. ദാമോദരൻ ഒരു കൊച്ചുകുട്ടിയെപ്പോലെ നിന്നു ചിരിക്കുന്നത് ഞാൻ കണ്ടു.

ബഷീർ അന്നു താമസിച്ചിരുന്നത് ഒരു ചെറിയ വാടകമുറിയിലായിരുന്നു. ഉദാരനും സൽക്കാരപ്രിയനുമായ ബഷീർ പലപ്പോഴും തന്റെ ആ ഇടുങ്ങിയ മുറിയിലേക്കു ചായ കുടിക്കാൻ ക്ഷണിച്ചിരുന്നു. ആ സൽക്കാരങ്ങൾ ഇടുങ്ങിയ മുറിയിൽ ഒതുങ്ങിക്കൂടിയ ഒരു വലിയ ഹൃദയമുള്ള—ബഷീറിന്റെ ഭാഷയിൽ അണ്ഡകടാഹത്തോളം വലിപ്പമുള്ള ഒരു ഹൃദയത്തിന്റെ ഉടമയായ, സ്നേഹനിർഭരമായ ഒരു മനുഷ്യനെ കാട്ടിത്തന്നു.

മുഖം കൂടുതൽ ഗൗരവംപൂണ്ടു വരുമ്പോൾ ഒരു വലിയ പൊട്ടിച്ചിരിക്കു വകനല്കുന്ന നർമ്മമൊഴി പ്രതീക്ഷിക്കാം. തമാശയായി പറഞ്ഞു എന്നു തോന്നിക്കുന്ന പലതിൽനിന്നും വളരെ ഗൗരവമുള്ള പലതും പാകമായ വിത്തുകൾ പൊട്ടിച്ചിതറുന്നതുപോലെ അനുഭവപ്പെടും.

എറണാകുളത്തെ ജീവിതത്തിനിടയിലായിരുന്നു എന്റെ വിവാഹം. പുസ്തകപ്രിയനായ എനിക്ക് ബഷീർ ഒരു പുസ്തകമാണു വിവാഹസമ്മാനമായി തന്നത്. പക്ഷേ, അതിൽ കുറിച്ചിരുന്നത് ഇപ്രകാരമാണ്, 'എന്റെ ഭാര്യയ്ക്ക് എഴുതുന്ന ഒരു കുറിപ്പ്.



'ആദ്യത്തെ കളിയും ചിരിയുമെല്ലാം കഴിഞ്ഞ് ഒ.എൻ.വി തല്ലാനും ഉപദ്രവിക്കാനും തുടങ്ങുമ്പോൾ വായിച്ചു ചിരിക്കാൻ.' ഏതാനും നർമ്മലേഖനങ്ങളുടെ സമാഹാരമായിരുന്നു ആ പുസ്തകം. ആ പുസ്തകത്തിലെ ഏതു നർമ്മത്തിലും വലുതായിരുന്നു ഈ കുറിപ്പിലെ നർമ്മം. വിവാഹത്തിന് ആദ്യം ബഷീർ വരുമെന്നു പറഞ്ഞു. പക്ഷേ, വന്നില്ല. പിന്നെ എന്നോടു പറഞ്ഞു, ''ഭൂമിയുടെ അററത്തു വച്ചായിരുന്നില്ലേ വിവാഹം? ഇപ്പോൾ അവിടേക്കു വരാൻ വയ്യ.' തൃശൂർ ജില്ലയിലെ ദേശമംഗലത്തെ ഒരു കുഗ്രാമമാണ് ബഷീർ ഭൂമിയുടെ അററമെന്നു വിശേഷിപ്പിച്ച ആ സ്ഥലം.

ബഷീറിന്റെ ബുക്ക്സ്റ്റാളിലെ സായാഹ്നങ്ങൾ എവിടെയോവച്ചു വിട്ടുപോയി. ആ ബുക്ക്സ്റ്റാൾ ഇന്ന് എഴുത്തും വായനയും ഇഷ്ടപ്പെടുന്ന പലരുടേയും മനസ്സിലെ മധുരമായ ഒരോർമ്മയാണ്. ഒരു ബീഡിയും വലിച്ച് അതിന്റെ വാതിലിൽ കുസൃതി നിറഞ്ഞ ഒരു നോട്ടത്തോടെ ഇരിക്കുന്ന ബഷീറിനെക്കണ്ടിട്ട് സർ. സി.പി.ക്കെതിരായ സമരത്തിൽ പങ്കെടുത്ത് വിവിധ ജയിലുകളിൽക്കിടന്ന് മർദനം



ഫോട്ടോ: ശ്രീ. പുനലൂർ രാജൻ

ആയിരം ഓർമ്മകൾ വിരിയുന്ന പൂവ്    ഒ.എൻ.വിയും ബഷീറും



ഫോട്ടോ: മുസ്തഫ

ബാലാമണി അമ്മയുമൊത്ത്

വേഷത്തിൽ ഒരു മനുഷ്യനെ സങ്കല്പിച്ചെടുക്കാൻ ശ്രമിച്ചിട്ടുണ്ട്.

ബഷീറിന്റെ ഓരോ കഥയുടെ പിന്നിലും ഓരോ കഥയുണ്ടായിരുന്നു. സുഹൃത്തുക്കളോട് ആ കഥ പറയുമായിരുന്നു. എഴുതിവായിച്ച കഥയും അതിന്റെ പിന്നിലെ കഥ പറഞ്ഞു





അനുകരിസാണെങ്കിലും നേരുള്ളവനാണ് —തകഴിയും ബഷീറും



ആത്മബന്ധത്തിന്റെ ഇഴുക്കം  എം.ടിയും ബഷീറും



ഫോട്ടോ: ശ്രീ. പുനലൂർ രാജൻ

ഉലകം ചുററും വാലിബൻ! എസ്.കെയും ബഷീറും

കേട്ടതും കുടിയാവുമ്പോൾ ഒന്നുമൊന്നും ചേർന്ന ഉമ്മിണി വലിയ ഒന്നാവും. കണക്കിനു മോശമായ മജീദിനോട് എന്തുകൊണ്ടോ കുട്ടിക്കാലത്ത് കണക്കിനു മോശമായിരുന്ന എനിക്ക് ഒരു വല്ലാത്ത സഹഭാവം തോന്നിയിരുന്നു. ഒന്നുമൊന്നും ചേർന്നാലുണ്ടാകുന്ന ഉമ്മിണി ബല്യ ഒന്നിനെ പലരും പലതരത്തിൽ വ്യാഖ്യാനിച്ചിട്ടുണ്ട്. ഒരു സുഹൃത്ത് ആ വെറും ഒന്ന് വ്യക്തിയും ഉമ്മിണി ബല്യ ഒന്ന് സമൂഹവുമാണെന്നു വ്യാഖ്യാനിച്ചു കേട്ടു. അതിലുമുണ്ടൊരു ശരി. മജീദും സുഹ്റയും ചേർന്നിരുന്നെങ്കിൽ ഉണ്ടാകുമായിരുന്നതും ഒരു ഉമ്മിണി വലിയ ഒന്നാണ്—പ്രേമ സാക്ഷാത്കാരം. പക്ഷേ, അതുണ്ടാകാതെ പോയതിന്റെ കഥയാണല്ലോ ബഷീർ 'ജീവിതത്തിൽനിന്നും ചീന്തിയെടുത്ത്' 'വക്കിൽ പുരണ്ട ചോരപ്പൊടിപ്പുകളോടെ' എഴുതിയതും.

ബഷീറുമായി നീണ്ട പത്തു വർഷങ്ങൾ മാസത്തിലൊരുതവണ വീതം കണ്ടുകൊണ്ടിരുന്നത് തൃശൂരിലെ സാഹിത്യ അക്കാദമിയിലെ ഞങ്ങളുടെ ഗസ്ററുറൂമിൽവച്ചായിരുന്നു. അക്കാദമി ഭരണസമിതിയിൽ അംഗങ്ങളായിരുന്നു ഞങ്ങൾ. യോഗത്തിന്റെ തലേദിവസം തന്നെ വൈകുന്നേരം കോഴിക്കോട്ടുനിന്നും ബഷീർ വന്നെത്തുമായിരുന്നു. ഒന്നുകിൽ തീവണ്ടിയിൽ, അല്ലെങ്കിൽ ഡോ. സുകുമാർ അഴീക്കോടിന്റെ കാറിൽ. ഡോ. സുകുമാർ അഴീക്കോട് ചിലപ്പോൾ കോഴിക്കോട് സർവകലാശാലാ കാമ്പസിലുള്ള താമസസ്ഥലത്തുനിന്നും പുലർച്ചെയാകും പുറപ്പെടുക. ബേപ്പൂരിൽ വന്ന് ബഷീറിനെ കയററിക്കൊണ്ടു വരികയായിരുന്നു പതിവ്. ഒരിക്കൽ ബഷീർ അഴീക്കോടിനോടു പറഞ്ഞു എന്നെ നിങ്ങൾ 'പിക്' ചെയ്യരുത്. അന്നുമുതൽ തലേന്നു പുറപ്പെടുന്നെങ്കിൽ ഡോ. അഴീക്കോടിന്റെ കൂടെ. അല്ലെങ്കിൽ തീവണ്ടിയിൽ. ഇതായിരുന്നു പതിവ്. അക്കാദമി മന്ദിരം വികസിപ്പിക്കാൻ വേണ്ടി പില്ക്കാലത്ത് ഇടിച്ചുപൊളിച്ചുകളഞ്ഞ വടക്കുകിഴക്കേ മൂലയിലുണ്ടായിരുന്ന വിശാലമായ ആ വിശ്രമമുറി ഞങ്ങളുടെ ഒത്തുചേരൽ കൊണ്ടു ശ്രദ്ധേയമായിരുന്നു. അവിടെ ഇരുന്നാണ് ഉറൂബ് എഴുതാതെ പോയ 'ഇടനാഴിയിലുള്ള വണ്ടി' യുടെ കഥ ഒരർദ്ധരാത്രിയിൽ പറഞ്ഞത്: അവിടെ ഇരുന്നാണ് പൊറ്റെക്കാട്ട് താൻ എഴുതിയതിൽക്കവിഞ്ഞ, എഴുതാത്ത സഞ്ചാരകഥകൾ ഞങ്ങളെ പറഞ്ഞുകേൾപ്പിച്ചത്. അവിടെ ഇരുന്നാണ് ബഷീർ തനിക്ക് ഇടക്കാലത്തു വന്ന മാനസിക വിഭ്രമങ്ങളുടെ കഥ ഞങ്ങളെ പറഞ്ഞുകേൾപ്പിച്ചത്. ഞങ്ങളെല്ലാം ഉറങ്ങിക്കിടക്കുമ്പോൾ ആ മുറിയുടെ ഒത്ത മദ്ധ്യത്തിൽ ഒരു തോർത്തുവിരിച്ചിരുന്ന് പലപ്പോഴും ബഷീർ നിസ്കരിക്കുന്ന ചിത്രം ഞാൻ ഓർക്കുന്നു. ബഷീർ പരമകാരുണികനെന്ന് പലപ്പോഴും വിശേഷിപ്പിക്കാറുള്ള ആ സ്നേഹ മഹാശക്തിയിൽ ആത്മലയംപൂണ്ടിരിക്കുന്ന ആ ഇരുപ്പ്, കുനിഞ്ഞ് നിലത്തു നെററി മുട്ടിക്കുന്നത്—നിശ്ശബ്ദതയ്ക്ക് ഒരു പോറലുമേല്പിക്കാതെ ഞങ്ങൾ നോക്കി ഇരുന്നി





രുന്നു. തന്റെ സഹജമായ നർമ്മമൊഴികളിൽ നിന്നും വ്യത്യസ്തമായി കടുത്ത ഗൗരവത്തോടുകൂടി അദ്ദേഹം സംസാരിച്ചിരുന്ന കാലയളവുകളും അതിനിടയ്ക്കുണ്ടായിരുന്നു. തന്റെ സ്വപ്നവിഭ്രാന്തികളെപ്പററി അന്നൊക്കെ അദ്ദേഹം പറയുമായിരുന്നു, അജ്ഞാതരായ ശത്രുക്കൾ ആക്രമിക്കാൻ വരുമെന്നതിനെപ്പററി. ജനാലയിൽക്കൂടി ജിന്നുകൾ കടന്നുവരുമെന്നു പറഞ്ഞ് ഉറങ്ങാൻ കിടക്കുമ്പോൾ തന്റെ ഭാഗത്തെ ജാലകം വലിച്ചടയ്ക്കുന്നതിനെപ്പററിയൊക്കെ ബഷീർ പറയുമായിരുന്നു.

സത്യവും കല്പനയും വിഭ്രാമകമായ സങ്കല്പങ്ങളും എല്ലാം ചേർന്ന് ഒരു വിചിത്രപ്രപഞ്ചമായിരുന്നു പുറമേ ഊഷരമായിരുന്ന ആ ശിരസ്സിനകത്ത്. പുറമേ ഊഷരം, അകം സമൃദ്ധസമ്പന്നം. അങ്ങനെയുള്ള അനുഭവഭാരം പേറുന്ന ഒരു ശിർഷവുമായി നമുക്കിടയിലൂടെ അദ്ദേഹം കടന്നുപോയി. അതിനിടയിൽ പക്ഷികൾ നെന്മണി കൊറിക്കുന്നതുപോലെ കഥകൾ കൊറിച്ചുകൊണ്ടിരുന്നു. പക്ഷികൾ എവിടെനിന്നോ കൊത്തിയെടുത്തതാണ്. ബഷീറിന് കഥകൾ തീക്ഷ്ണവും തീവ്രവുമായ അനുഭവതലങ്ങളിൽ നൊന്തു വിരിഞ്ഞവയായിരുന്നു. ആരോ ഒരു കല്ലെറിഞ്ഞ് ചില്ലയിൽനിന്നു പറന്നുപോകുന്ന പക്ഷികളെപ്പോലെ (ആർച്ച് ബാൾഡ് മക്ലിഷിനു നന്ദി) ഞങ്ങൾ അക്കാദമിയിൽനിന്നു പിരിഞ്ഞുപോയി. അവരിൽ ദേവും ഉറൂബും പൊറ്റെക്കാട്ടും അന്തർജ്ജനവും അനന്തതയിലേക്കു പോയി. ബഷീർ ഇതാ ഇപ്പോൾ. ചുവരിലെ ആണിക്കുററിയിൽ കാററത്തു



ഫോട്ടോ: ശ്രീ. പുനലൂർ രാജൻ

ഗുരുവും ശിഷ്യനും  വി.കെ.എന്നും ബഷീറും



വിനീത ചരിത്രകാരൻ സുഹൃത്തുക്കളെമൊത്ത്— ബഷീർ, സുകുമാർ അഴീക്കോട്, എസ്.കെ. പൊറ്റെക്കാട്ട്, എൻ.പി. മുഹമ്മദ്

ഫോട്ടോ: ശ്രീ. പുനലൂർ രാജൻ



പറന്നുപോകാതെ പിടയ്ക്കുന്ന കലണ്ടർ പോലെ അദ്ദേഹത്തിൻെറ ദിവസങ്ങൾ കുറേക്കൂടി ഇവിടെ പിടിച്ചുനിന്നു. ഒടുവിൽ ബഷീറും പോയി. ആ പോക്ക് ആകസ്മികമായിരുന്നില്ല. അത് ഒരത്യാഹിതംപോലെ തോന്നി. ഏതു വാക്യവും ഒരിക്കൽ പൂർത്തിയാകണം. ആയേ മതിയാവൂ. അപ്പോൾ ഒരു പൂർണ്ണവിരാമചിഹ്നം വേണ്ടിവരുന്നു. അതാണ് മരണമെന്ന് വലിയ കവികൾ പറഞ്ഞിട്ടുണ്ട്. ബഷീറിൻേറത് ഇനിയും നീണ്ടുപോകുന്ന ഒരു വാക്യമാണ്. ആ കഥകളിൽനിന്ന് വരുംതലമുറകൾ വായിച്ചെടുക്കുന്ന വൈക്കം മുഹമ്മദ് ബഷീർ എന്ന ഒരു വലിയ കഥ. അതിനു വിരാമചിഹ്നമില്ല.



ഫോട്ടോ: ശ്രീ. പുനലൂർ രാജൻ

ബഷീറിൻെറ കഥാപാത്രങ്ങളെ വരകളിലൂടെ അനശ്വരമാക്കിയ നമ്പൂതിരി ബഷീറുമൊത്ത്



സാഹിത്യ അക്കാദമി ഫെല്ലോഷിപ്പുമായി—ബഷീറും എം. ഗോവിന്ദനും




മൊയ്തു മൗലവിയുമൊത്ത്





# ബാല്യകാലസഖി

ബഷീറിൻെറ വിശ്രുത കൃതിയായ ബാല്യകാലസഖിയിലെ ഒരു അദ്ധ്യായം

**സു**ഹ്റ വന്നു!

മജീദ് വന്നിട്ടുണ്ടെന്നറിഞ്ഞ് പ്രേമപാരവശ്യത്തോടെ അവൾ ഓടിക്കിതച്ചു വന്നു. പക്ഷേ, മജീദിനു കാണുവാൻ മനസ്സുണ്ടായില്ല. വല്ലാതെ പതറിപ്പോയിരുന്നു. മജീദിന് അനങ്ങുവാൻ കഴിഞ്ഞില്ല. ആകെ തളർന്നുപോയിരുന്നു.

'എവിടെ?' എന്നുള്ള സുഹ്റയുടെ ചോദ്യവും 'തോട്ടത്തിൽ!' എന്നുള്ള ഉമ്മയുടെ മറുപടിയും മജീദ് കേട്ടു. ഹൃദയം ദ്രുതഗതിയിൽ തുടിച്ചുകൊണ്ടിരുന്നു. അനക്കമില്ലാതെ മജീദ് ആ പഴയ കസേരയിൽ കിടന്നു.

അന്തിവെയിലിൽ തോട്ടം മുങ്ങിനില്ക്കുകയായിരുന്നു. പൂക്കളിലേക്കു വണ്ടുകൾ പാറിപ്പറന്നുകൊണ്ടിരുന്നു. സുഗന്ധവാഹിയായ ഇളങ്കാററ് ഇലകളെ ചലിപ്പിച്ചുകൊണ്ടിരുന്നു. മജീദ് മഞ്ഞവെയിലിൽ മുങ്ങിയ പ്രതിമപോലെ ചാരുകസേരയിൽ കിടക്കുകയാണ്.

സുഹ്റയുടെ കാലൊച്ച അടുത്തുവന്നു.

'ഓ, പുതിയ തോട്ടം.'

സുഹ്റയുടെ ദുഃഖകരമായ ശബ്ദം പിന്നിൽ... മജീദിൻെറ ഹൃദയം വേദനിച്ചു. വെറും വേദനയല്ല; ഉറഞ്ഞ ഇല്ലിമുള്ളുകൾ തറഞ്ഞ് ഒടിഞ്ഞിരിക്കുന്നതുപോലെ ഹൃദയം വിങ്ങി വേദനിച്ചുകൊണ്ടിരുന്നു.

പൊട്ടിക്കരയുവാൻ പോകുന്നവിധത്തിൽ ഖിന്നയായി സുഹ്റ പതുക്കെച്ചോദിച്ചു:

'എന്നെ അറിയുമോ?'

നിശ്ശബ്ദപ്രപഞ്ചം. ഒന്നും പറയാൻ കഴിയുന്നില്ല. ഓർമ്മകൾ...

മജീദിൻെറ കണ്ണുകൾ നിറഞ്ഞു.

അവൾ വീണ്ടും ചോദിച്ചു:

'എന്നോടു പിണക്കമായിരിക്കും?'

മജീദ് പതുക്കെ തിരിഞ്ഞുനോക്കി. ഹൃദയം പൊള്ളിപ്പോയി.

സുഹ്റ ആകെ മാറിപ്പോയിരിക്കുന്നു!... കവിളുകൾ ഒട്ടി കൈവിരലുകളുടെ ഏപ്പുകൾ മുഴച്ച്, നഖങ്ങൾ തേഞ്ഞ്, ആകെ വിളർത്ത്, കാതുകളിലെ കറുപ്പുനൂലുകൾ മൂടികൊണ്ടു മറഞ്ഞ്... അങ്ങനെ...

അന്യോന്യം അവർ നോക്കി. വളരെ, വളരെ സമയത്തേക്ക് ഒന്നും ആർക്കും പറയുവാൻ കഴിഞ്ഞില്ല.

ക്രമേണ സൂര്യൻ മറഞ്ഞു. വ്യത്യാസങ്ങളെ ഇല്ലാതാക്കിക്കൊണ്ട് ഇരുളെങ്ങും വ്യാപിച്ചു. ഒന്നും അവർ അറിഞ്ഞില്ല. ഗ്രാമത്തെ ആലിംഗനം ചെയ്യുന്ന നദിയുടെ ഇരുപിരിവുകളേയും ധവളിമയിൽ മുക്കിക്കൊണ്ട് പൂർണ്ണചന്ദ്രൻ കുന്നിൻെറ ഉച്ചിയിൽനിന്ന് എത്തിനോക്കി.

ഗ്രാമീണ നിശ്ശബ്ദതയെ ഭേദിച്ച്, ഒരു പ്രേമഗാനം ദൂരത്തെവിടെയോനിന്നും ഉയർന്നു. ഏതോ കാമുകൻ ഏതോ പ്രേമഭാജനത്തെ വിചാരിച്ച്, ശോകമധുരിമയോടെ പാടി:

'താമരപ്പൂങ്കാവനത്തില്
  താമസിക്കുന്നോളേ,
പഞ്ചവർണ്ണപ്പൈങ്കിളിയില്
  പങ്ക്റങ്ക്ളേളാളേ,
പൂമൊകം കണ്ടോ മതിയോ
  പൂതി തീർക്കും കാലമായോ
കാമിനിയടുത്തു വന്നോ
  കാലദോഷം വന്നുപോയോ
താമരപ്പൂങ്കാവനത്തില്
  താമസിക്കുന്നോളേ!...'

അങ്ങനെ വീണ്ടും വീണ്ടും ആ അജ്ഞാത ഗായകൻ ഉരുവിട്ടുകൊണ്ടിരുന്നു.

ഒടുവിൽ മജീദ് മന്ത്രിച്ചു:

'സുഹ്റാ!'

ഭൂതകാലത്തിൻെറ ഹൃദയത്തിൽനിന്നെന്നോണം അവൾ വിളികേട്ടു:

'ഓ!'

മജീദ് ചോദിച്ചു:

'എന്തായിരുന്നു സുഖക്കേട്?'

അവൾ പറഞ്ഞു:

'ഒന്നും ഇല്ലായിരുന്നു.'

'പിന്നെ ഇത്രയ്ക്കു ക്ഷീണിച്ചത്?'

സുഹ്റ അതിനുത്തരം പറഞ്ഞില്ല. സുദീർഘമായ നെടുവീർപ്പോടെ അവൾ പറഞ്ഞു:

'ഞാൻ മിനിയാന്നാ അറിഞ്ഞത്... വന്ന വിവരം.'

തെല്ലു പരിഭവത്തോടെ മജീദ് ചോദിച്ചു:

'ഞാൻ ഒരിക്കലും തിരിച്ചുവരില്ലെന്നാണു കരുതിയത്, അല്ലേ?'

'എല്ലാവരും അങ്ങനെ വിചാരിച്ചു. ഞാൻ...'







'— ം —?'

'എനിക്കുറപ്പുണ്ടായിരുന്നു തിരിച്ചു വരുമെന്ന്.'

'എന്നിട്ടു പിന്നെ?'

'അവരെല്ലാം നിശ്ചയിച്ചു. എൻെറ സമ്മതം ആരും ചോദിച്ചില്ല. ഉമ്മ തീതിന്നുകയായിരുന്നു. എൻെറ പ്രായക്കാരെയൊക്കെ കെട്ടിച്ചിട്ട് മൂന്നും നാലും പ്രസവിച്ചു. പൊന്നും സ്ത്രീധനവും കൊടുക്കാതെ എന്നെ ആരും...'

'പൊന്നും സ്ത്രീധനവും വാങ്ങാതെ സുഹ്റയെ വിവാഹം ചെയ്യാൻ തയ്യാറുള്ള ഒരാൾപോലും ഇല്ലെന്ന് സുഹ്റ അങ്ങു വിശ്വസിച്ചുറച്ചു, അല്ലേ?'

'എനിക്കു വിശ്വാസം ഇല്ലാഞ്ഞിട്ടല്ല. ഞാൻ ഒരുനിമിഷംപോലും മറന്നിട്ടില്ലായിരുന്നു. ഓരോ രാത്രിയും ഓരോ പകലും ഞാൻ ഓർത്തു കരയും. യാതൊരപകടവും, ഒരു സുഖക്കേടുപോലും വരുത്താതിരിക്കാൻ ഞാൻ പ്രാർത്ഥിക്കും; എന്നും എന്നും പ്രാർത്ഥിക്കും.'

'ഞാൻ സുഹ്റയെ മറന്നുകളഞ്ഞു എന്നാണ് സുഹ്റ വിചാരിച്ചത്, അല്ലേ?'

'എന്നു ഞാൻ വിചാരിച്ചില്ല. എന്തേ എഴുത്തയയ്ക്കാഞ്ഞത്?'

'അയച്ചില്ലെന്നു മാത്രം. പലപ്പോഴും എഴുതിയിട്ടുണ്ട്, അയച്ചില്ല.'

'ഞാൻ ദിവസവും എഴുത്തു പ്രതീക്ഷിക്കും. ഇന്നു വരും. നാളെ വരും എന്നു ഞാൻ വിചാരിച്ചിരുന്നു.'

'പിന്നെ ഈ വിവാഹം നടന്നത്?'

'ഞാൻ പറഞ്ഞില്ലേ, എന്നോടാരും ചോദിച്ചില്ലെന്ന്. പിന്നെ ഞാൻ ഒരു ഭാരമായി എത്രനാൾ കഴിയും; ഞാൻ സ്ത്രീയല്ലേ?'

'?—!'

'ഒടുവിൽ വീടും പുരയിടവും പണയം എഴുതികൊടുത്ത്, പൊന്നും മററുമുണ്ടാക്കി കല്യാണം കഴിഞ്ഞു.'

'എന്നിട്ട് ഇത്ര ക്ഷീണിച്ചുപോയത്?'

സുഹ്റ മിണ്ടിയില്ല.

'പറയൂ സുഹ്റാ, ഇത്ര ക്ഷീണിച്ചത്?'

'വിചാരംകൊണ്ട്!'

'എന്തു വിചാരം?'

'?— ം —!'

'സുഹ്റാ!'

'ഓ!'

'പറയൂ?'

സുഹ്റ പൊട്ടിക്കരഞ്ഞു. എന്നിട്ടവൾ സാവധാനമായി അവളുടെ ഭർത്താവിനെപ്പററി പറഞ്ഞു:

'വലിയ അരിശക്കാരനാണ്. അദ്ദേഹത്തിന് വേറെ ഒരു ഭാര്യയും രണ്ടു കുട്ടികളുമുണ്ട്. ഞാൻ വീട്ടിൽ വന്നു നിർബ്ബന്ധിച്ചു കണക്കു പറഞ്ഞ് എൻെറ ഓഹരി വാങ്ങിക്കണമെന്ന് എന്നും പറയു. എനിക്ക് അനിയത്തിമാരില്ലേ? ഞാനെന്തു ചെയ്യും? ഞാൻ വിസമ്മതം പറഞ്ഞാൽ അപ്പോഴൊക്കെ എന്നെ അടിക്കും. ഒരിക്കൽ എൻെറ നാഭിക്കു തൊഴിച്ചു. ഞാൻ കമിഴ്ന്നടിച്ചു വീണുപോയി. അന്നെൻെറ പല്ലടർന്നതാ, ദേ.'

അവൾ വായ് പൊളിച്ചു. ആ വെൺമയ്ക്കിടയിൽ ഒരു കറുത്ത വിടവ്.

'സുഹ്റാ!'

'ഓ!'

'എന്നിട്ട്?'







'ഞാൻ അവിടെച്ചെന്നിട്ട് ഇതേവരെ പശിയടങ്ങെ ഒന്നും കഴിച്ചിട്ടില്ല. ഒരുനിമിഷനേരമെങ്കിലും മനഃസമാധാനം അനുഭവിച്ചിട്ടില്ല. ഞാൻ ഒരു ഭാര്യയല്ല, വേലക്കാരി. കൂലിക്കു ഞാൻ തൊണ്ടു തല്ലിക്കൊടുത്തു പണം ഉണ്ടാക്കണം. കുറഞ്ഞാൽ എന്നെ തല്ലും. ഒന്നും തരികയുമില്ല. ഞാൻ പുറത്തായിരുന്നപ്പോൾ—'

'— ം —?'

'അടുപ്പിച്ചു നാലു ദിവസം—'

'— ം—?'

'പട്ടിണി കിടക്കേണ്ടി വന്നു.'

അങ്ങനെയങ്ങനെ സുഹ്റ പറഞ്ഞുതുടങ്ങി. അവൾക്കു വളരെ പറയുവാനുണ്ട്. ഒരുപാടു രഹസ്യങ്ങളുണ്ട്, അവളുടെ ഹൃദയത്തിൽ. പലപ്പോഴും മരിക്കാൻ തോന്നിയിട്ടുണ്ട്. ഒരൊററ ആശ മാത്രമേ ഉണ്ടായിരുന്നുള്ളു:

'വന്ന് ഒന്നു കണ്ടിട്ടു മരിക്കാൻ.'

'മരണത്തെപ്പററി അങ്ങനെ ചിന്തിച്ചു മനസ്സു വിഷമിപ്പിക്കേണ്ട. ഇനിയുമുണ്ട് അങ്ങോട്ടു ദീർഘമായ ജീവിതം. ശോഭനമായ ഭാവിയുണ്ടെന്നു വിശ്വസിക്കൂ' എന്നു മജീദ് പറഞ്ഞപ്പോൾ സുഹ്റ നെടുവീർപ്പിട്ടു.

അവൾ കസേരയുടെ മുമ്പിൽ മജീദിൻെറ



പാദങ്ങൾക്കടുത്ത് ഇരിക്കുകയായിരുന്നു. അങ്ങനെ വളരെസമയത്തേക്കു രണ്ടുപേരും ഒന്നും പറയാതെ, നിലാവിൽ മുങ്ങിയ ലോകത്തേക്കു നോക്കിക്കൊണ്ടിരുന്നു.

ഒടുവിൽ മജീദ് പറഞ്ഞു:

'സുഹ്റ പോയി ഊണുകഴിച്ച്, മനഃസമാധാനത്തോടെ ഉറങ്ങു; നാളെക്കാണാം.'

'എനിക്കു തീരെ ആവതില്ല.' സുഹ്റ എണീററു.

'അത്രയ്ക്കു ക്ഷീണമോ?' മജീദും എണീററു.

സുഹ്റ പറഞ്ഞു:

മനസ്സിൻെറ വിഷമം.'

'മനസ്സു വിഷമിക്കണ്ട. പോയി സുഖമായി ഉറങ്ങു.'

'നാളെ വല്ലെടത്തും പോകുന്നുണ്ടോ?'

'ഇല്ല.'

'ഞാൻ കാലത്തേ വരും.' സുഹ്റ നടന്നു.

മജീദ് പറഞ്ഞു:

'ആ.'

നിലാവെളിച്ചത്തിൽ മുങ്ങിയ തെങ്ങുകളുടെ ഇഴയിലൂടെ അവൾ പോകുന്നതും നോക്കിക്കൊണ്ട് മജീദ് വീണ്ടും ചാരുകസേരയിൽ ഇരുന്നു. സമയം പോയതറിഞ്ഞില്ല.

കൈയിൽ മണ്ണെണ്ണവിളക്കുമായി ഉമ്മ വന്നു. മജീദ് മയങ്ങിക്കിടക്കുന്നതു കണ്ട് ആ വാത്സല്യമാതാവു ചോദിച്ചു:

'നീ എന്താ മോനേ, ഇങ്ങനെ തരിച്ചിരിക്കണത്?'

'ഓ, ഒന്നുമില്ല.'

'മോനേ, ആ സുഹ്റാടെ കോലം കണ്ടോ? കിളിപോലെ ഇരുന്ന പെണ്ണാ. എല്ലാം റബ്ബിൻെറ ബേണ്ട്യ!'

'അവളെ അങ്ങനെ ആക്കിത്തീർത്തതാര്?'

മജീദിനു കോപവും വ്യസനവും വന്നു.

'മോനേ, വന്നു വല്ലതും കഴിച്ചു കെട. നീ ഒന്നും വിചാരിച്ചു സങ്കടപ്പെടണ്ട. എല്ലാം പടച്ചോൻ നേരെ ആക്കും.'

മജീദ് അന്നു രാത്രി ഉറങ്ങിയില്ല. സുഹ്റയും അന്നു രാത്രി ഉറങ്ങിയില്ല. പറമ്പുകളും തോടും അവരുടെ ഇടയിലുണ്ട്. രണ്ടു ഭിത്തികളും അവരുടെ ഇടയിലുണ്ട്. എങ്കിലും അവർ ഉറങ്ങിയില്ല. ഭാവിയെപ്പററിയുള്ള ചിന്തയായിരുന്നു.

ഭാവി...?



# പാത്തുമ്മയുടെ ആട്

ലോക ക്ലാസ്സിക്കുകളുടെ നിലവാരത്തിലേക്കുയർന്ന പാത്തുമ്മയുടെ ആട് എന്ന നോവലിലെ ഒരു ഭാഗം



ഫോട്ടോ: സി. സുനിൽകുമാർ

പാത്തുമ്മയും ആടും

ഒരു ബഹളംകേട്ടു ഞാൻ അടുക്കളവശത്തേക്കു ചെന്നപ്പോൾ എൻെറ ഉമ്മയുടെ അദ്ധ്യക്ഷതയിൽ സർവ്വമാന പെണ്ണുങ്ങളും അമ്പരന്നു നിൽക്കുകയാണ്. നടുവിൽ പാത്തുമ്മയുടെ ആട്. അതിനു തലയില്ല! എന്നു പറഞ്ഞാൽ അത് ആർത്തിയോടെ ഒരു കലത്തിൽ എങ്ങനെയോ തലയിട്ടു. പിന്നെ അത് എടുക്കാൻ വയ്യാതെ കലവുമായി നിൽക്കുകയാണ്. നിൽക്കുകയാണെന്നു പറഞ്ഞാൽ, പെണ്ണുങ്ങളെല്ലാവരുംകൂടി അതിനെ പിടിച്ചിരിക്കുന്നു. കലം എങ്ങനെ എടുക്കും? അതാണ് പ്രധാന ചിന്താവിഷയം.

പാത്തുമ്മയുടെ ആടു കാണിച്ച ആ കൊള്ളരുതായ്മ ഞാൻ കണ്ടല്ലോ! പാത്തുമ്മയ്ക്ക് ലേശം മാനക്ഷയം വന്ന മാതിരി. 'ഇത് ഇങ്ങനേന്നും ചെയ്യണതല്ല ഇക്കാക്ക' എന്നുപറഞ്ഞു. കൂട്ടുകെട്ടിലുള്ള ദോഷമാവാം!

ഞാൻ ചെറിയ ഒരു കല്ലുകൊണ്ട് കലം പൊട്ടിച്ച് ആടിനെ മോചിപ്പിച്ചു. 'ഇത് ഞങ്ങൾക്കറിയാവാർന്ന്. അമ്പടാ! ഉമ്മ പറഞ്ഞു:

ഒരു പുസ്തി! നല്ല ഒരു കലാ നീ പൊട്ടിച്ചത്!

ഞാൻ അപമാനിതനായി വരാന്തയിൽ വന്നിരുന്നു. അപ്പോൾ അബ്ദുൽ ഖാദറിൻെറ മൂത്ത മകൾ പാത്തുക്കുട്ടി ഓടിവന്ന് 'വൂത്തപ്പാ' എന്ന് എന്നെ വിളിച്ചു. അവളുടെ വായുടെ മേൽക്കൂരയിൽ കുറെ പല്ലുകളില്ല. അവൾ പറഞ്ഞു:

'അബി എന്നെ തല്ലി!'

അബി ഓടിവന്നു. അവൻ പറഞ്ഞു:

'ത്താത്ത, ബീനേന്തല്ലി.'

മേലിൽ വഴക്കിടരുതെന്നുള്ള ഒരു താക്കീതോടെ അയച്ചു. അപ്പോഴുണ്ട് സൈദുമുഹമ്മദ് ഒരു കേസുമായി വരുന്നു.

'മാമാ' അവൻ വിളിച്ചു. ലൈല എന്നെ ഉള്ളാടത്തിപ്പാറൂന്ന് വിളിച്ച്! ഭയങ്കരം! ഒരു ആണിനെക്കയറി ഒരു പെണ്ണ് വീണ്ടും ഉള്ളാടത്തിപ്പാറു എന്നു വിളിക്കുക!

'ലൈലാ' ഞാൻ വിളിച്ചു. ലൈല വന്നു. കണ്ണു നിറച്ചുകൊണ്ടാണ്. വന്ന ഉടനെ പറഞ്ഞു:

'വല്യ മൂത്താപ്പാനെ കൊണ്ട് പോക്കേല! വേണ്ട! വടി കൊണ്ടുവാടാ.'

സൈദുമുഹമ്മദ് ഇരുമ്പൻപുളിയുടെ തണ്ടുകൾ കൊണ്ടുവന്നു. അതു കാണിച്ചു ലൈലയെ പേടിപ്പിച്ചിട്ടു മേലിൽ ആരെയും ഉള്ളാടത്തിപ്പാറു എന്നു വിളിക്കരുതെന്നുള്ള താക്കീതോടെ അയച്ചു. കുറേ കോഴികൾ ഭയങ്കരമായി കരഞ്ഞുകൊണ്ട് ഓടിപ്പറന്ന് ചാരുകസേരയിൽക്കിടന്ന എൻെറ ദേഹത്തു വന്നുവീണു. പിറകേ ഓടിക്കൊണ്ടുതന്നെ പാത്തുമ്മയുടെ ആടും! വേറെ വിശേഷമൊന്നുമില്ല. പാത്തുമ്മയുടെ ആട് ഒരു കുഞ്ഞിക്കലംകൂടി പൊട്ടിച്ചിരിക്കുന്നു! രണ്ട് ആനുമ്മാമാരുടേയും ഒരു ഐശോമ്മയുടേയും ഒച്ച. ഉമ്മയുടെ ശകാരം. കുട്ടികളുടെ ചിരി. പാത്തുമ്മയുടെ സങ്കടംപറച്ചിൽ. ഞാനൊന്നും അറിഞ്ഞില്ലേ എന്ന മട്ടിൽ പ്ളാവിൻെറ ചുവട്ടിൽ നിൽക്കുന്നു പാത്തുമ്മയുടെ ആട്.

നാലുമണിയാപ്പോൾ ഞാൻ ഒന്നു നടക്കാനിറങ്ങി. അങ്ങനെ ചന്തയിൽച്ചെന്നു.

അപ്പോൾ ഒരു അദ്ഭുതസംഭവം കണ്ടു. ഒരു ചെറിയ കുട്ടനിറയേ ചാമ്പങ്ങയുമായി അബിയും പാത്തുക്കുട്ടിയും പുരുഷാരത്തിനിടയിൽ ഇരിക്കുന്നു; അനേകായിരം ആനകളുടെ ഇടയിൽ രണ്ടെലിക്കുഞ്ഞുങ്ങളെപ്പോലെ. രണ്ടുപേരും വില്ക്കുകയാണ്. വില്പനക്കാരൻ അബിതന്നെ.

'മ്പീട ഒര്കൈച്ച് കാലണ. മ്പീട രണ്ട് കൈച്ചും ഒന്നിനും കൊട രണ്ടു കാലണ!'

അതായത് അഞ്ചെണ്ണത്തിനു കാലണ. അരയണയ്ക്കു പതിനൊന്ന്. അബിയുടെ കൈയിൽ അഞ്ചു വിരലാണല്ലോ ഉള്ളത്. ഈ കച്ചവടരീതി ഞാൻ നോക്കിനിന്നു. അവർ ആറണയ്ക്കു വിറ്റു. ആറണയും ഞാൻ കൈയിൽ വാങ്ങി.

അന്നു രാത്രി ഉമ്മയുടെ കൈയിൽ ഞാൻ എട്ടണ കൊടുത്തു. ഉമ്മയ്ക്കു സന്തോഷമായി. ഊണുകഴിഞ്ഞു കിടക്കുന്നതിനുമുമ്പ് ഞാൻ പിള്ളേരെ വളർത്തേണ്ട രീതിയെപ്പറ്റി അവിടെയുള്ള പിതാക്കന്മാരോടു സംസാരിച്ചു. തള്ളമാർക്ക് ശരിക്കു ചോറു കൊടുക്കേണ്ട കാര്യത്തെപ്പറ്റി സംസാരിച്ചു. കുഞ്ഞുങ്ങളെ ശുചിയോടെ വളർത്തേണ്ട രീതിയെപ്പറ്റി സംസാരിച്ചു. വീടും പരിസരവും വൃത്തിയാക്കിവയ്ക്കേണ്ട ആവശ്യകതയെപ്പറ്റി സംസാരിച്ചു. എല്ലാറ്റിനും ഉത്തരമായി ഹനീഫ പറഞ്ഞു:

'ഞാൻ പട്ടാളത്തിപ്പോയ്ക്കോളാം.'

അബു പറഞ്ഞു:

'വല്യ ഇയ്ക്കാക്ക ഒന്നു നോക്കിയാൽ മതി, കുറച്ചു കാശു ചെലവാക്കണം. നമുക്ക് ഇനി പുരയുടെ മേൽക്കൂടു മാറിപ്പണിയിച്ച് ഓടിടിക്കണം. വല്യ ഇയ്ക്കാക്ക വന്നതുകൊണ്ട് മുറ്റം ശരിയായി.'

കാശു മുടക്കി നന്നാക്കിച്ചതു ഞാനാണ്! കല്ലിറക്കി കെട്ടിച്ചു.

'അതെല്ലാം കളയൂ,' അബ്ദുൽ ഖാദർ പറഞ്ഞു: 'എല്ലാം ഇവിടെ കുശാലാകും. പാത്തുമ്മയുടെ ആടൊന്നു പെറ്റോട്ടെ!'

ദിവസങ്ങൾ കുറേ കഴിഞ്ഞു.

ഢും! പാത്തുമ്മയുടെ ആടു പെറ്റു!

ഉച്ചയ്ക്കാണെന്നു തോന്നുന്നു ശുഭമുഹൂർത്തം. കുറേശ്ശെ ചാറ്റൽമഴയുണ്ട്. വൃത്താന്തം കേട്ടയുടനെ എനിക്കു പരിഭ്രമമായി. പലേ അപകടവും വരാമല്ലോ. പ്രസവത്തിൽ മരിച്ച പലേ സംഭവങ്ങളും ഓർമ്മയിൽ വന്നു. എനിക്കു വല്ലാത്ത വിഷമമായി. ഉമ്മയെ ഒരു നൂറുകുറി വിളിച്ചു.





'അതിൻെറ അടുത്തുതന്നെ ഉമ്മ നിൽക്കണേ!' എന്നു ഞാൻ അപേക്ഷിച്ചു. ഉമ്മ ഒന്നും പറഞ്ഞില്ല. എനിക്കു പരിഭ്രമം അധികമായി. എന്താണു സംഭവിക്കാൻ പോകുന്നത്? അവിടെച്ചെന്നൊന്നു നോക്കിയാലോ? പക്ഷേ, അതിനുള്ള ചങ്കുറപ്പുണ്ടായില്ല. എങ്കിലും ഞാൻ ഒന്ന് എത്തിനോക്കി. ആടിനെ മാത്രം കണ്ടില്ല. ഒരു ജനക്കൂട്ടത്തെയാണു കണ്ടത്. ഉമ്മ, രണ്ട് ആനുമ്മമാര്, ഐശോമ്മ, പാത്തുക്കുട്ടി, അബി, ആരിഫാ, സൈദുമുഹമ്മദ്, റഷീദ്, സുബൈദ. ഇവരെക്കൂടാതെ അയൽപക്കത്തെ പെണ്ണുങ്ങളും. വലിയ ആഘോഷംമാതിരിയാണ്. എല്ലാവർക്കും സന്തോഷംതന്നെ.

ആർക്കും ഒരുത്കണ്ഠ തോന്നാത്തതെന്ത്? ഞാൻ ഉമ്മയെ വിളിച്ചു ചോദിച്ചു.

'പാത്തുമ്മയ്ക്ക് ആളയച്ചോ?

പാത്തുമ്മയാണല്ലോ അവിടെ ഉണ്ടാവേണ്ട പ്രധാനപ്പെട്ട ആൾ. പക്ഷേ, പാത്തുമ്മയ്ക്ക് ആളയച്ചിട്ടില്ല! ഉമ്മയ്ക്കും മറ്റു പെണ്ണുങ്ങൾക്കും ഒരു 'ശു' എന്ന മട്ട്. അപ്പോഴാണു തോന്നിയത് അവർക്കാർക്കും ഇതൊന്നും വലിയ കാര്യമല്ല. അവരൊക്കെ ആളാംവീതം പെറ്റവരാണ്. ഉമ്മയാണെങ്കിൽ കുറേ പെറ്റു. ഉമ്മയുടെ മക്കളായ പാത്തുമ്മയും ആനുമ്മയും പെറ്റവരാണ്; ഉമ്മയുടെ മക്കളുടെ ഭാര്യമാരായ ആനുമ്മയും ഐശോമ്മയും പെറ്റവരുതന്നെ. ഈ പ്രസവമെന്നൊക്കെ കേട്ടാൽ അവർക്കൊരു വാർത്തയേയല്ല! എവിടെയെങ്കിലും പെറ്റെന്നു കേട്ടാൽ 'കൊച്ച് ആണോ പെണ്ണോ?' എന്നൊരൊഴുക്കൻ ചോദ്യമേ അവരിൽനിന്നു പുറപ്പെടൂ!

പക്ഷേ, ഇതൊന്നും പരിചയമില്ലാത്ത ഞാൻ ശകലം അന്ധാളിക്കതന്നെ ചെയ്തു.

പടിഞ്ഞാപ്പുറത്തു കസേരയിൽ ഞാൻ തനിച്ചാണ്. ഒരു വിവരവും അറിയുന്നില്ല. അപ്പുറത്തെന്താണു സംഭവിക്കുന്നത്? ഞാൻ കുറേയധികം ബീഡി വലിച്ചുതീർത്തു. കുറേയേറെ അങ്ങോട്ടുമിങ്ങോട്ടും നടന്നു. അങ്ങനെ നടക്കുമ്പോൾ അബിയും പാത്തുക്കുട്ടിയുംകൂടി ഇപ്പുറത്തേക്കു വന്നു. അബി വീരവാദം പറയുകയാണ്.

'മ്പിയാ മുന്നം കണ്ടത്!'

പാത്തുക്കുട്ടി പറഞ്ഞു:

'അബി അല്ല! ഞാനാ കണ്ടത്!'

അപ്പോഴത്തേക്കും ലൈലയും സൈദുമുഹമ്മദും വന്നു. സൈദുമുഹമ്മദ് പറഞ്ഞു:

'ഞാനാ മുന്നം കണ്ടത്!'

ലൈല പറഞ്ഞു:

'ഇയ്ക്കാക്കാനെ കൊണ്ടുപോക്കേല! ഞാനാ മുന്നം കണ്ടത്!'

ഈ കുരുന്നു കുറുമ്പുകൾ എന്താണു മുന്നം കണ്ടത്?

ഞാൻ അബിയോടു ചോദിച്ചു:

'എന്ത്ടാ! നീ മുന്നം കണ്ടത്?'

അബി അഭിമാനത്തോടെ പറഞ്ഞു:

'അയിന മുയുമനും പെറണത്... മ്പിയാ മുന്നം കണ്ടത്!'

'ആടു പെറ്റോ?' ഞാൻ ചോദിച്ചു.

പാത്തുക്കുട്ടി പറഞ്ഞു:

'പെറ്റ്... മുയുമനും പെറണത്, വൂത്തപ്പാ ഞാനാ മുന്നം കണ്ടത്!'

ഹാവൂ, അതു പെറ്റു! യാതൊരു കുഴപ്പവുമുണ്ടായില്ല. എനിക്കാശ്വാസമായി. ഞാൻ ചെന്നു നോക്കി. ഇളംതിണ്ണയിൽ തള്ളയും കുട്ടിയും. വെളുത്ത ശൊങ്കനാണ് കുട്ടി. അത് ഈ മഹാപ്രപഞ്ചത്തെ യാതൊരു കൂസലും കൂടാതെ നോക്കിക്കൊണ്ടു കിടക്കുകയാണ്.

തള്ളയെ ചൂടുവെള്ളത്തിൽ കുളിപ്പിക്കാനോ അതിനു പാലുകൊടുക്കാനോ ഒക്കെ പറയാൻ തോന്നി. പക്ഷേ, പാലെവിടുന്ന്? ചൂടുവെള്ളമുണ്ട്. ഞാൻ വല്ലതും പറഞ്ഞാൽ പെണ്ണുങ്ങൾക്കു തമാശയായിത്തോന്നും. എങ്കിലും ഞാൻ ഉമ്മയോടു ചോദിച്ചു:

'അതിനു വല്ലതും കൊടുത്തോ?'

ഒന്നും കൊടുത്തിട്ടില്ല! കുറേക്കഴിഞ്ഞ് തേരകത്തിൻെറയോ, എന്തോ ഏതോ വിശേഷ ഇല കൊടുക്കും. അതാണത്രേ പതിവ്.

ഞാൻ പറഞ്ഞു:

'ആ കുട്ടിയെ ഒരു പായിൽ കിടത്ത്. തണുത്ത വെറും തിണ്ണയിലല്ലേ അതു കിടക്കുന്നത്?'

പായയിൽ അവർ കിടത്തിയോ എന്തോ. ഞാൻ ഓടിച്ചെന്ന് ഒരു വലിയ നേന്ത്രപ്പഴം കൊണ്ടുവന്നു തള്ളയാടിനു കൊടുത്തു. അതു കൃതജ്ഞതയോടെ തിന്നു.

'ഇതെന്താ?' എന്നുള്ള മട്ടിൽ പെണ്ണുങ്ങളൊക്കെ നോക്കുന്നുണ്ടായിരുന്നു. ഉമ്മ മാത്രം ഇരുന്നു മന്ദഹസിച്ചു.

സന്ധ്യകഴിഞ്ഞു പാത്തുമ്മയും ഖദീജയും കൊച്ചുണ്ണിയും വന്നു. ആടു പെറ്റ വാർത്ത അറിഞ്ഞിട്ട് അവരൊന്നും പറഞ്ഞുമില്ല.

കിടക്കാൻ സമയത്തു ഞാൻ ചോദിച്ചു:

'ആട്ടിൻകുട്ടിയെ എവിടെ ഇട്ടിരിക്കുന്നു?'

'അടുക്കളയിൽ.' ആരോ പറഞ്ഞു.

ഞാൻ ചോദിച്ചു:

'കൊട്ടയിട്ടു മൂടിട്ടൊണ്ട്.'

കുട്ടയിട്ടു മൂടിട്ടൊണ്ടത്രേ!

'ആനുമ്മാ, അതിനു ശ്വാസംമുട്ടുകില്ലേ? നിങ്ങളുടെ ആരുടെയെങ്കിലും കൊച്ചിനെ ഇങ്ങനെ കുട്ടയിൽ മൂടിയിടുമോ?' എന്നു ഞാൻ ചോദിച്ചുപോയി.

'പിന്നെ അതിനെ എന്താ വേണ്ടത്?' ഇങ്ങനെ മറുപടിയുണ്ടായി. ആരാണെന്നറിയില്ല. ഞാൻ മിണ്ടാതെ കിടന്നു. ഈ പേറുകാരികളുടെ ഇടയിൽവച്ച് ഞാൻ എന്തെങ്കിലും പറയുന്നത് ഒരു വകയാണ്. ഞാൻ ഇല്ലാത്തപ്പോൾ അവരതു പറഞ്ഞു കൂട്ടച്ചിരി ചിരിക്കും. ഒന്നാമത് ഞാൻ വിവാഹം ചെയ്തിട്ടില്ല. അപ്പോൾ അറിവില്ലാത്ത വിഷയത്തെപ്പറ്റി സംസാരിക്കാതിരിക്കുന്നതാണുത്തമം. ഞാൻ പുതപ്പിട്ടു മൂടി കൃമ്മാതെ കണ്ണുമടച്ചു കിടന്നു.

പിറ്റേദിവസം കാലത്തേ എണീറ്റു. കുളി മുതലായവ കഴിഞ്ഞ് ചായയും കുടിച്ചിരിക്കുമ്പോൾ ആനുമ്മയോടു ചോദിച്ചു:

'അതിനു വല്ലതും കൊടുത്തോ?'

അതുനെന്നു പറഞ്ഞാൽ ആനുമ്മയ്ക്കറിയാം. പാത്തുമ്മയുടെ ആടിനുതന്നെ.

'പുല്ലുകൊടുത്തു' എന്ന് ആനുമ്മ പറഞ്ഞു. ആനുമ്മയുടെ ആടിനുള്ള പുല്ലുതന്നെ.

പാത്തുമ്മയുടെ ആടും കുട്ടിയും മുറ്റത്തു പ്ളാവിൻെറ ചുവട്ടിൽത്തന്നെ നില്പുണ്ട്. തള്ള കൊച്ചിനെ കൊണ്ടുവന്നു കാണിക്കയായിരിക്കും, എവിടന്നാണ് അവരുടെ ആഹാരം വരുന്നതെന്ന്. കുട്ടി വേച്ചുവേച്ചു വീഴുന്നുണ്ട്. നടക്കാനൊക്കെ ശകലം വിഷമം. അതിനെയൊന്നെടുത്തുമ്മവച്ചാലോ എന്നു തോന്നി. അപ്പോഴുണ്ട് ഹനീഫ എൻെറ മുമ്പിൽ. അവനൊരൊഴുക്കൻ മട്ടിലാണ്.



ഫോട്ടോ: സി. സുനിൽകുമാർ

ബഷീറിൻെറ സഹോദരന്മാരായ അബ്ദുൽ ഖാദറും ഹനീഫയും

മുണ്ടുമാത്രമേ ഉടുത്തിട്ടുള്ളൂ. അവൻ പറഞ്ഞു:

'ഒരു പത്തുരൂപ വേണം വല്യ ഇക്കാക്കാ. കൊച്ചിക്കാടു ചോദിച്ചാൽ എന്നെ ആട്ടും! അബുകൂടിച്ചേർന്ന് എന്നെ കളിയാക്കും. നോക്ക് എൻേറ കാശൊണ്ടെങ്കിൽ ഒരു ഷർട്ടിടുകില്ലേ?'

'നീ എൻെറ ഒരു ഡബിളും ഒരു ഷർട്ടും കുറേ ദിവസത്തിനുമുമ്പ് എടുത്തതായി ഞാൻ ഓർമ്മിക്കുന്നുണ്ടല്ലോ?'

'ഞാനോ?... ഒന്നും വേണ്ട, ഞാൻ പട്ടാളത്തിൽ പൊയ്ക്കോളാം. ഇവിടെ ആർക്കും എന്നെ ആവശ്യമില്ലെങ്കിൽ സർക്കാരിനെന്നെ ആവശ്യമുണ്ട്. അതോർത്താൽ മതി. വല്യ ഇയ്ക്കാക്ക തന്ന ഡബിളും ഷർട്ടും—'

ഞാൻ ഇടയ്ക്കുകയറിപ്പറഞ്ഞു:

'അല്പം നിൽക്കെടാ. ഞാനതു തന്നതല്ല. അലക്കിക്കൊണ്ടു വന്നപ്പഴേ എന്നോടു ചോദിക്കാതെ നീ അതങ്ങെടുത്തു. എൻെറ പക്കൽ ഷർട്ടും മുണ്ടും കുറവായതുകൊണ്ട് എനിക്കെണ്ണമുണ്ടായിരുന്നു. കൂടുതലുണ്ടായിരുന്നപ്പോൾ, ഉമ്മ കട്ടിട്ടുണ്ട്. അബ്ദുൽ ഖാദർ കട്ടിട്ടുണ്ട്. പാത്തുമ്മയും ആനുമ്മയും കട്ടിട്ടുണ്ട്. നിൻെറ കെട്ടിയോൾ ഐശോമ്മയും അബ്ദുൽ ഖാദറിൻെറ കെട്ടിയോൾ ആനുമ്മയും കട്ടിട്ടില്ല.'

ഹനീഫ പറഞ്ഞു:

'എന്നോടാ ഡബിളും ഷർട്ടും അബു കൈയിൽനിന്നു പിടിച്ചുപറിച്ചു മേടിച്ചു കളഞ്ഞു. വല്യ ഇയ്ക്കാക്ക എൻെറ കോലം കണ്ടോ?'

'നൂലുപോലുള്ള അബു തടിയനായ നിൻെറ കൈയിൽനിന്നു പിടിച്ചുപറിച്ചെന്നോ?'

'സംശയമുണ്ടേ അബിയോടു ചോദീര് വല്യ ഇക്കാക്ക—എടാ അബീ!'

അബി വന്നു. അവനാണ് ഹനീഫയുടെ എല്ലാറ്റിനുമുള്ള ഏകസാക്ഷി. അവൻ വന്നയുടനെ പറഞ്ഞു:

'ബാപ്പ പറേണത്, ന്മി കണ്ട്!'

ഇത്രയും ആയപ്പോൾ കുറേ തുറന്ന വാതിലിൻെറ ഇടയിൽ റഷീദിനെ ഒക്കത്തു വച്ചുകൊണ്ട് ഐശോമ്മ വന്നു. ഐശോമ്മ പറഞ്ഞു:

'ബാപ്പയും മകനും പറേണത് പച്ച നൊണയാണ്. മകനെ പടിപ്പിക്കണത് ഞാൻ കേട്ടതാ. വല്യ ഇയ്ക്കാട ഡബ്ളും ഷർട്ടും അബീട വാപ്പാട പെട്ടീലൊണ്ട്!'

'എടാ കള്ളാ! പെരുങ്കള്ളാ! നീ എന്നേം അബ്ദുൽ ഖാദറിനേംകൊണ്ട് മടലുവാരിച്ച കഥ നീ ഓർക്കുന്നുണ്ടോ?'

ഹനീഫ പറഞ്ഞു:

'അതൊന്നും എനിക്കറിഞ്ഞുകൂടാ. എനിക്കു ജോലിയുണ്ട്. ഞാൻ ചോര വെള്ളമാക്കി വേല ചെയ്യുന്ന ഒരു തൊഴിലാളിയാണ്.'

'അപ്പോ നിനക്ക് ഏത്തവാഴത്തോട്ടമുള്ളതോ?'

അവൻ പറഞ്ഞു:

'ഞാനതു വല്യ ഇയ്ക്കാക്കായ്ക്കു തരാം ഒരു പതിനയ്യായിരം രൂപ തന്നേച്ചാ മതി. ലേശം വിലകൂടി!

അവൻ ഇതിൻെറ പത്തിലൊരു ഭാഗത്തിനു വാങ്ങിച്ചതാണെന്ന് ഊഹമുണ്ട്. പെരുങ്കള്ളൻ!

ഞാൻ ഉമ്മയെ വിളിച്ചു. ഉമ്മ വന്നപ്പോൾ ഞാൻ ചോദിച്ചു:

'പണ്ട് ഹനീഫ കൊച്ചായിരുന്നപ്പോൾ അഞ്ചു രൂപ ഇവൻ കട്ടെടുത്തില്ലേ? എന്നിട്ട് ഇവൻ മുതലാളിയായിരുന്നിട്ട് ഇവൻെറ ജ്യേഷ്ഠന്മാരായ എന്നേം അബ്ദുൽ ഖാദറിനേംകൊണ്ട് ഒരുകുന്ന് മടല് ഉണക്കാൻ ഇടീച്ചു. ഇവൻ ഇട്ടില്ല. ഞങ്ങൾക്കു ദിവസം നന്നാലു ചക്രം[1] തരുമായിരുന്നു. അങ്ങനെ അഞ്ചെട്ടു ദിവസം കഴിഞ്ഞപ്പോഴാണ് ബാപ്പ അറിഞ്ഞത്. ഞാനാ കട്ടതെന്നുദ്ദേശിച്ച് ബാപ്പ എന്നെ തല്ലുകയും ചെയ്തു. അതുമ്മയ്ക്ക് ഓർമ്മയുണ്ടോ?'

ഉമ്മ പറഞ്ഞു:

'ഹനീഫ കട്ടത് ബാപ്പാട പെട്ടീന്നല്ല. ആ കാലത്ത് എൻെറ വെറ്റവട്ടീല് നറച്ച് വെള്ളിപ്പണ[2]മുണ്ട്. ഇവൻ കക്കുന്നതെങ്ങനേന്നോ? വേണ്ടാ. ഞാമ്പറേണില്ല. ഇവൻെറ കെട്ടിയോളും മക്കളും കേക്കും!

'പറയുമ്മാ കേൾക്കട്ടെ.'

എന്താണെന്നുവച്ചാൽ ഉമ്മയുടെ വെറ്റവട്ടിയിൽനിന്ന് വെളിപ്പണം കക്കുക എൻെറ ഒരു കുടിൽവ്യവസായമായിരുന്നു. ഞാൻ ഉമ്മയുടെ കൂട്ടത്തിൽ ചെന്നുകിടക്കും. ഉമ്മ ഒന്നു മയങ്ങി എന്നു കാണുമ്പോൾ മടിക്കുത്തിൽനിന്നു വെറ്റവട്ടി എടുത്ത് നാലുപണം എടുത്തിട്ട് ഉമ്മ അറിയാതെ മടിയിൽ വച്ചിട്ട് എണീറ്റുപോകും. സുരക്ഷിതമായ മോഷണം!

ഉമ്മ പറഞ്ഞു:

'ഹനീഫ വലുതായിട്ടും മൊലകുടിക്കാൻ വരുമാർന്ന്. മൊലകുടിച്ചുകൊണ്ടു നിൽക്കുമ്പോഴാണ് ഇവൻ വെറ്റവട്ടി കട്ടു പണം എട്ക്കണത്. ഒരിക്ക ഞാങ്കണ്ടുപിടിച്ച്. അന്നവനെ അടിച്ചോടിച്ചു മൊലകുടി നിർത്തി.'

'പെരുങ്കള്ളൻ! അബ്ദുൽ ഖാദർ കട്ടിട്ടില്ലേ?'

'അവനും കട്ടിട്ടൊണ്ട്. നീ മാത്രം കട്ടിട്ടില്ല.'

നല്ലവനായ ഞാൻ! ഹാ, സ്റ്റൈലൻ ജീവിതമേ!

'കണ്ടോടാ ഹനീഫാ, കണ്ടോടാ അബീ. കണ്ടോടീ ലൈലാ, കണ്ടോടാ റഷീദേ!'

ഹനീഫ പറഞ്ഞു:

'ഉമ്മാ, എൻെറ പൊന്നുമ്മാ, ഉമ്മാക്കോർമ്മയില്ലാഞ്ഞിട്ടാണ്. അല്ലെങ്കി ഐശോമ്മയും ആനുമ്മയും കൊച്ചിക്കാട കെട്ടിയോളും കേൾക്കാൻ നുണ പറയുകയാണുമ്മാ. വല്യ ഇയ്ക്കാക്കയും ഉമ്മാട വെറ്റവട്ടീന്നു പണം കട്ടിട്ടൊണ്ട്! എനിക്ക് നല്ല ഓർമ്മയുണ്ടുമ്മാ. എന്നേം കൊച്ചിക്കാനേം കൊണ്ടുപോയി വല്യ ഇയ്ക്കാക്ക ചായ മേടിച്ചു തന്നിട്ടുണ്ട്. ഒത്തിരിത്തവണ. അന്നൊക്കെ കൊടുത്തിരുന്നത് പണമാണ്. വല്യ ഇയ്ക്കാക്കായ്ക്ക് അന്നെവിടന്നാ പണം? ഉമ്മ പറ!'

പെട്ടെന്നു വിഷയമങ്ങു മാറ്റാൻ ഞാൻ തീരുമാനിച്ചു.

'നീ എന്നോടു പലപ്പോഴായി രണ്ടും മൂന്നും, അഞ്ചും പത്തും വാങ്ങിയിട്ടുള്ളതു കൂടാതെ നീ എനിക്കു നൂറുരൂപയോളം തരാനുണ്ട്. അതിനു സാക്ഷികളായി ക്രിസ്ത്യാനികളും, നായന്മാരും ഈഴവരുമായ നിൻെറ കൂട്ടുകാരില്ലേ— അവരെ എല്ലാം ഞാൻ ഉമ്മയുടെ മുമ്പിൽ ഹാജരാക്കാം. എടടാ നൂറു രൂപ!

'എൻെറ പൊന്നുമ്മാ, എന്താണു വല്യ ഇയ്ക്കാക്ക ഈ പറേണത്? ഞാൻ രൂപ കൊടുക്കാനുണ്ടെന്നോ? ഞാൻ വലിയ ഇയ്ക്കാക്കായ്ക്ക് ഏത്തപ്പഴം മേടിച്ചുകൊടുത്തിട്ടുണ്ട്. കൈതച്ചക്ക മേടിച്ചുകൊടുത്തിട്ടുണ്ട്. ബീഡി ഹദ്ദും കണക്കുമില്ലാതെ മേടിച്ചു കൊടുത്തിട്ടുണ്ട്. വെണ്ടയ്ക്ക, പാവയ്ക്ക, ആടിൻെറ കരള്, താറാമുട്ട, മീൻ, ചക്കപ്പഴം—ഇതിൻെറ എല്ലാം കണക്കിൽ ഇപ്പോ ഇനിക്ക് വല്യ ഇയ്ക്കാക്കാട കൈയിൽനിന്നു നാല്പതു രൂപ വരും. അതിൽനിന്നു പത്തുരൂപയാണ് ഞാൻ ഇപ്പോൾ ചോദിച്ചത്.

'നീ തന്നിട്ടുണ്ട്. നിൻെറ എസ്റ്റേറ്റിൽ ഒടിഞ്ഞുവീണ വാഴകളിലെ മൂക്കാത്ത കായ് വാട്ടി നിറം വരുത്തി നീ കൊണ്ടുവന്നു തന്നിട്ടുണ്ട്. ബാക്കിയെല്ലാം അബ്ദുൽ ഖാദറും കൊച്ചുണ്ണിയും സുലൈമാനും കാശുകൊടുത്തു വാങ്ങി നിൻെറ കൈയിൽ തന്നിട്ടുള്ളതാണ്. നീ ഇങ്ങു പോരുമ്പോൾ, നീ അതിങ്ങു കൊണ്ടുവന്നു. നീ വാങ്ങിച്ചതാണെന്ന ഭാവത്തിൽ നീ ഇവിടെ കൊടുക്കും. എടാ കള്ളാ!'

ഇതു കേട്ടയുടനെ അവൻ വിളിച്ചു:

'വാടി ഐശോമ്മാ, പുള്ളേളരെടുക്ക്. നമുക്കിനി ഇവിടെ താമസിക്കണ്ടാ, നമ്മട സ്ഥലത്ത് വല്ല ഓലക്കീറും ചാരി താമസിക്കാം. ഇറങ്ങടീ!'

ഞാൻ പറഞ്ഞു:

'നില്ക്കെടാ. ആ നൂറുരൂപയുടെ തുമ്പുണ്ടാക്കീട്ടു നിനക്കു പോകാം. ഉമ്മ കേട്ടോളു. ഇവനു നാലു സൈക്കിളുള്ള കാലത്താണ്. വളരെ കൊല്ലങ്ങളൊന്നുമായിട്ടില്ലല്ലോ. അന്നു ഞാൻ വരുമ്പോൾ ഇവൻെറ സൈക്കിൾ ചിലപ്പോഴൊന്നെടുത്തു ചവിട്ടും. പത്തു മിനിട്ടു കഴിഞ്ഞു തിരികെ വച്ചാലും പറയും, രണ്ടു മണിക്കൂറായിട്ടുണ്ട്! ചുരുക്കത്തിൽ ഇവനു കൂലി കിട്ടണം. അന്നൊക്കെ ഇവൻെറ പണിയെന്താ? ഇവൻെറ കൂട്ടുകാരായ നായന്മാര്, ക്രിസ്ത്യാനികൾ, ഈഴവർ— ഇവരുമായി എറണാകുളത്ത് എൻെറ അടുത്തുവരും. അബിയെ ഇവൻ കള്ളസാക്ഷി പറയാൻ പഠിച്ചുവച്ചിരിക്കുന്ന മാതിരി അവരേയും ഇവൻ പഠിപ്പിച്ചുവച്ചിട്ടുണ്ട്. വന്നാലുടനെ ഹനീഫയുടെ കഷ്ടസ്ഥിതിയെപ്പറ്റിയാണ് അവരുടെ വർത്തമാനം. പാവം, ഹനീഫ വളരെ കഷ്ടപ്പെടുന്നു എന്നൊക്കെ. അതുകഴിഞ്ഞാണ് ഇവൻെറ കടം ചോദിക്കൽ. ഒടുവിൽ അഞ്ചുരൂപ ചോദിക്കും. അതു പിള്ളേളർക്കു വല്ലതും എൻെറ വകയായി വാങ്ങിച്ചുകൊണ്ടുവരാനാണ്. ഞാൻ മൂന്നുരൂപ കൊടുക്കും. ഇവൻ അതിൽനിന്ന് ഒരണയ്ക്കു നാരങ്ങാമിഠായി വാങ്ങിച്ചു കൊണ്ടുവന്നു പിള്ളേളർക്കു കൊടുക്കും. അക്കാലത്ത് ഞാൻ മുന്നൂറ്റി ഇരുപത്തഞ്ചു രൂപ കൊടുത്ത് ഒരു സൈക്കിൾ വാങ്ങിച്ചു. അതിവൻ എങ്ങനെയോ അറിഞ്ഞു. ഒരുദിവസം ഇവൻെറ കൂട്ടുകാരുമായി വന്നു. ഇവനേയും കൂട്ടി നാലുപേരുണ്ട്. മൂന്നു സൈക്കിളിലാണു വന്നത്. വന്നയുടനെ ഒരു കുത്തിയിരിപ്പു സത്യാഗ്രഹം. ഹനീഫയ്ക്ക് എൻെറ സൈക്കിൾ വേണം. അതുണ്ടെങ്കിലേ ഇവൻെറ ലൊടുക്കൂസ് സൈക്കിളെല്ലാം വാടകയ്ക്കു പോകൂ. ഞാൻ പറഞ്ഞു; സൈക്കിൾ എനിക്കത്യാവശ്യമുണ്ട്. അപ്പോൾ ഇവൻെറ കൂട്ടുകാരിൽ ഒരുത്തൻ പറഞ്ഞു: ഹനീഫ വില തരും. എന്നു പറഞ്ഞുകഴിഞ്ഞില്ല, ഹനീഫ ഒരു നോട്ടുകെട്ടെടുത്ത് എൻെറ മടിയിലിട്ടു. ഞാൻ എണ്ണിനോക്കിയപ്പോൾ ഇരുനൂറ്റി നാല്പതു രൂപയുണ്ട്. ബാക്കി? ഓ, അതു വീട്ടിൽച്ചെന്നാൽ ഉടനെ അയയ്ക്കും. കൂട്ടുകാർ പറഞ്ഞു. അവർ അയപ്പിക്കാം. അവർ ജാമ്യം നിന്നാപ്പോരേ? എന്നിട്ട് അപ്പോൾത്തന്നെ ഹനീഫ പത്തുരൂപ എന്നോടു കടം വാങ്ങിച്ചു. മൂന്നുരൂപ പിള്ളേളർക്കു വല്ലതും വാങ്ങിച്ചുകൊടുക്കാനും. മാസം കുറേക്കഴിഞ്ഞിട്ടും ബാക്കി രൂപ അയച്ചില്ല. ഞാൻ ഇവിടെ വന്നപ്പോൾ ഇവൻെറ കൂട്ടുകാർ എന്നെക്കണ്ടാൽ ഒളിച്ചുകളയും. എടടാ ആ രൂപ!'

'ഞാൻ പട്ടാളത്തിൽ പൊയ്ക്കോളാം.'

അബി പറഞ്ഞു:

'ന്മീം പട്ടാളത്തിപ്പോണ്.'

ലൈല പറഞ്ഞു:

'ഞാനും പട്ടാളത്തിപ്പോണ്.'

ഐശോമ്മ പറഞ്ഞു:

'എന്നാപ്പിന്നെ റഷീദും ഞാനുംകൂട വരാം പട്ടാളത്തില്. സർക്കാരിനു കഞ്ഞീം കൂട്ടാനും വെച്ചുകൊടുക്കാം.'

'മതിയെടീ, നീ സഭയിലൊക്കെക്കയറി വർത്തമാനം പറയുന്നോ? വല്യ ഇയ്ക്കാക്ക ഇരുന്നിട്ടാ, അല്ലേ നിന്നെ ഞാൻ! പോ അപ്പുറത്ത്!' എന്നും പറഞ്ഞു ചന്തയിലുള്ള അവൻെറ മിഷ്യൻ കടയിലേക്ക് അവൻ പോയി.

കുറേക്കഴിഞ്ഞപ്പോൾ റഷീദിനേയും സുബൈദയേയും എടുത്തുകൊണ്ട് ഉമ്മ എൻെറ അടുത്തു വന്നു.

'ഞങ്ങളൊന്ന് കുളിക്കാമ്പോണ്. ഈ കൊച്ചുങ്ങളെ ഒന്നു നോക്കെടാ'

അവരെല്ലാവരും കുളിക്കാൻ പോയി. ഞാൻ കൊച്ചുങ്ങളെ നോക്കാൻ തുടങ്ങി. രണ്ടും കരച്ചിലു തുടങ്ങി. കരച്ചിലു മാറ്റാൻ ഞാൻ രണ്ടിൻേറയും ഇടയ്ക്കു ആട്ടിൻകുട്ടിയേയും കൊണ്ടുവന്നു.

രണ്ടുകൊച്ചുങ്ങൾ മുള്ളി. ആട്ടിൻകുട്ടി രണ്ടും ചെയ്തു. ആ സദസ്സിലേക്കു മഹാവൃത്തിക്കാരനായ അബു കയറിവന്നു. എന്നിട്ടു ചോദിച്ചു:

'ഇതെന്താണ്?'

അബു കൊച്ചുങ്ങളുടെ കരച്ചിൽ മാറ്റി. വിശേഷവിധിയായി അവൻ ഒന്നും ചെയ്തില്ല. കണ്ണുരുട്ടിക്കാണിച്ചു. വപ്പു കടിച്ചു. ഒച്ചയെടുത്തു. അവൻ പാത്തുമ്മയുടെ ആടിനെ തല്ലി ഓടിച്ചു. പൂച്ചകളെ തല്ലി. കോഴികളെയിട്ടോടിച്ചു.

ആ തക്കത്തിനു ഞാൻ ആട്ടിൻകുട്ടിയുടെ മലവും മൂത്രവും കോരിക്കളഞ്ഞു. അതിനെ എടുത്തു മുറ്റത്തു നിർത്തി.

തന്നെയല്ല, ഉമ്മയും കൊച്ചിത്താത്തയും ഓരോ മുണ്ടു കട്ടിട്ടുണ്ട്. അതു പറഞ്ഞോ?'

'നീ കട്ടിട്ടുണ്ടെന്ന് ആനുമ്മ പറഞ്ഞില്ല.'

'ഞാനൊരു മുണ്ടും ഷർട്ടും കട്ടിട്ടുണ്ട്. ഇതു ഞാൻ ആരോടും പറയാം. വല്യ ഇയ്ക്കാക്ക എനിക്കെന്തു തന്നിട്ടുണ്ട്?'

'നീ കിടക്കുന്ന കട്ടില്. അതിനു നാല്പതു രൂപ വില. കട്ടിലിൽ ഇട്ടിരിക്കുന്ന ജമുക്കാളം, കിടക്ക, തലയണകൾ, ബഡ്ഷീറ്റ്, നീ പുതയ്ക്കുന്ന കാഷ്മീർ ഷാൾവ. അതിനു മാത്രം അമ്പതു രൂപ വിലയുണ്ട്. നീ കുത്തിക്കൊണ്ടു സ്റ്റൈലിൽ നടക്കുന്ന പാർക്കർ ഫൗണ്ടൻ പേന—അതിനു നാല്പത്തിരണ്ടു രൂപ വില. പിന്നെ നീ വരുമ്പോഴെല്ലാം



തുർക്കിത്തൊപ്പിയുമായി

'കണ്ടോ, ആടും കോഴിയും പൂച്ചയും പിള്ളേളരും എല്ലാവരുംകൂടി മുറ്റവും വരാന്തയും ചീത്തയാക്കി. വല്യ ഇയ്ക്കാക്ക ഇതെല്ലാം അനുവദിക്കുന്നല്ലോ?'

'ഞാനെന്തു ചെയ്യണം?'

'തല്ലണം.'

നൂലുപോലെ ഇരിക്കുന്ന അബു തല്ലുകാരനും ഒച്ചക്കാരനുമാണ്. എല്ലാവർക്കും അവനെ പേടിയുമാണ്. അവൻെറ അടുത്തു കൊച്ചുങ്ങളെ ആക്കീട്ടു പോകാൻ തള്ളമാർക്കോ ഉമ്മയ്ക്കോ ചങ്കുറപ്പുണ്ടാകില്ല.

'വല്യ ഇയ്ക്കാക്കാ, ഞാൻ വല്യയ്ക്കാക്കയുടെ ഒരു ഷർട്ടും മുണ്ടും കട്ടിട്ടുണ്ടെന്ന് കൊച്ചിത്താത്ത പറഞ്ഞോ?'

ആനുമ്മ പറഞ്ഞെന്നോ പറഞ്ഞിട്ടില്ലെന്നോ ഞാൻ പറഞ്ഞില്ല. അവനു ശുണ്ഠിവന്നു. അവൻ പറഞ്ഞു:

'ആളാംവീതം എല്ലാവരും കട്ടിട്ടുണ്ട്. ഞാൻ രൂപ. അതിനൊന്നും കണക്കില്ല.'

'ഇതെല്ലാം പഴഞ്ചൻ സാധനങ്ങളല്ലേ? പുത്തൻ വല്ലതും തന്നിട്ടുണ്ടോ?'

'തന്നപ്പോൾ പുത്തനായിരുന്നു.'

'വല്യ ഇയ്ക്കാക്ക എനിക്ക് ഒരു ഇരുപത്തഞ്ചുരൂപ തരണം.'

'എന്താ ആവശ്യം?'

'വേണമത്.'

ഹനീഫ ചോദിച്ചു, അബു ചോദിച്ചു. ഇന്നെന്താണ് വിശേഷം? അബുവിനാണെങ്കിൽ കാശിനു വലിയ ആവശ്യമില്ല. പത്തിരുപതു ഷർട്ടും മുണ്ടും ബനിയനും അവനുണ്ട്. ഒരു പെട്ടി ചെരിപ്പും. അത് അറുപതെണ്ണമുണ്ടെന്നാണ് ഉമ്മ പറഞ്ഞിട്ടുള്ളത്.

കുളിക്കാൻ പോയ പെണ്ണുങ്ങളെല്ലാം വന്നപ്പോൾ ആണുങ്ങൾ ഉണ്ണാൻ വന്നു. അബ്ദുൽ ഖാദർ വന്നപാടേ ചോദിച്ചു:

ശേഷം 77 -ാം പേജിൽ



# ആനപ്പൂട



ആനപ്പൂട മോഷണത്തിൻെറ കഥയാണ്. കൊലകൊമ്പനായ ഒരാന. ചവിട്ടിയരച്ചും കുത്തിയും അവൻ ഒന്നുരണ്ട് ആനക്കാരെ കൊന്നിട്ടുണ്ട്. അവൻെറ വാലിലെ ഒരു പൂടയാകുന്നു മോഷ്ടിക്കേണ്ടത്. മോഷ്ടിക്കേണ്ടതെന്നു പറഞ്ഞാൽ ആരും കാണരുത്. ആനക്കാരും ബാപ്പയും ഉമ്മയും. അതു കടിച്ചു പിഴുതെടുക്കാൻ ശ്രമിക്കുന്നു, ആൾ ഞാനാണ്. ഒരാനയല്ല. മൂന്ന് ആനകൾ. രണ്ടു പിടിയും ഒരു കൊമ്പനും. ആ കൊമ്പനാനയുടെ വാലിലെ ഒരു രോമമാകുന്നു വേണ്ടത്. എൻെറ സ്വന്തം ആവശ്യമല്ല. രാധാമണിക്കുവേണ്ടിയാണ്. എക്സൈസ് ഇൻസ്പെക്ടരുടെ മകൾ. അവൾ എൻെറ ക്ളാസ്മേററാണ്. പുസ്തകത്തിൽ വയ്ക്കാൻ അവളെനിക്കു മയിൽപ്പീലി തന്നിട്ടുണ്ട്. അന്നെനിക്ക് ആനപ്പൂട എന്ന ഒരു പരിഹാസപ്പേരുണ്ട്. സഹപാഠികൾ ചോദിക്കും: 'ആനപ്പൂട എങ്ങോട്ടാണ്?' അല്ലെങ്കിൽ, 'ആനപ്പൂടയുടെ കണക്ക് തെററിപ്പോയി—വട്ടപ്പൂജ്യം!' ആനവാലിന് ആനപ്പൂട എന്നാണു ഞാൻ പറഞ്ഞിരുന്നത്. ആ കാലത്താണ് ഞാൻ ഭയങ്കരനായ കൊമ്പനാനയുടെ കവയ്ക്കിടയിലൂടെ രണ്ടുംകല്പിച്ചു നൂണ്ടത്.

ആനപ്പൂട!

പണ്ടെങ്ങോ സംഭവിച്ചതാണ്. ലോകാരംഭത്തിലെന്നപോലെ. അന്നെനിക്ക് എട്ടോ ഒമ്പതോ വയസ്സുകാണും. എൻെറ അനുജൻ അബ്ദുൽഖാദറിന് എന്നേക്കാൾ ഒരു വയസ്സിന് ഇളപ്പം. അവൻ ചെല്ലപ്പിള്ളയാകുന്നു. അരുമ സന്താനം. വളരെ ദാഹിച്ചുമോഹിച്ച് ഒരുപാടു പ്രാർത്ഥനയുടെയുംനേർച്ചയുടെയും ഫലമായി പിറന്നവനാകുന്നു ഈയുള്ളവൻ; പക്ഷേ, എനിക്കു വളരെക്കാലം ചെല്ലപ്പിള്ള ചമയാൻ കഴിഞ്ഞില്ല. അബ്ദുൽഖാദറിനു വലതുകാലിൽ ഒരു മുടന്തുണ്ട്. തന്മൂലം സഹതാപം മുഴുവനും അവനാണ്. അവൻ തെററു ചെയ്യാത്ത ഉത്തമൻ. ലോകത്തിലെ സർവ്വ കുഴപ്പങ്ങൾക്കും ഉത്തരം പറയേണ്ടതു ഞാനാകുന്നു. ചെയ്യാത്ത കുററങ്ങൾക്കു ഞാൻതന്നെ ശിക്ഷ അനുഭവിക്കണം. എങ്കിലും ഞാൻ കേമനാണ്.

അസാധാരണമായ ഒരു കഥ. പേർത്തും പേർത്തും ചിരിപ്പിക്കുന്നതാണ് ഈ കഥ.

നദിയിൽ ചാടിയുള്ള കുളി, മുങ്ങാങ്കുഴിയിടൽ, പതയ്ക്കൽ, മരങ്കയററം, തലപ്പന്തുകളി എന്നീ ഉന്നതവിദ്യകൾ ഹൃദിസ്ഥം. ഉശിരൻ ചൂളയടിക്കാരനുമാണ്. രണ്ടു വിരലുകൾ വായിലിട്ട്, ഒററ വിരലുകൊണ്ട്-ഉഗ്രൻ ചൂള! ഈ കലാവിദ്യകളിൽ ഒന്നിലും അബ്ദുൽഖാദർ വിരുതനല്ല. പഠിക്കുന്ന കാര്യത്തിൽ അവന് എന്നെക്കാൾ ലേശം മിടുക്കുണ്ട്. ഓർക്കാപ്പുറത്ത് അശരീരി മാതിരി അവൻ പറയും:

'ആനപ്പൂട!'

ആ കാലത്തു ഞങ്ങൾ കണികാണുന്നത് ആനകളെയാണ്. ബാപ്പാ തടി എന്നു പറയുന്ന മരക്കച്ചവടക്കാരൻ. കുടയത്തൂർ മലയിൽനിന്നു തടികൾ വെട്ടിച്ചു ചെങ്ങാടങ്ങളായി നദിവഴി കൊണ്ടുവരും. വീടിനടുത്ത് നദീതീരത്തുള്ള പറമ്പുകളിൽ തടികൾ വലിച്ചു കയററി [illegible] വീടിനടുത്തുള്ള പറമ്പിലാണ് ആനകളെ തളയ്ക്കുന്നത്. ആനകൾക്കു തെങ്ങോല, ചൂണ്ടപ്പനയോല മുതലായവ കൊടുക്കുന്നതിൻെറ മേൽനോട്ടം ഞാൻ വഹിക്കും. എന്നുപറഞ്ഞാൽ ഞാൻ നോക്കിനില്ക്കും. ആനകളുടെ എല്ലാം സർവാധിപതി എന്നമട്ടിൽ. കിളച്ചുമറിച്ചിരിക്കുന്ന പറമ്പിൽനിന്നും മൺകട്ടയെടുത്ത് ആനയുടെ പള്ളയ്ക്കെറിഞ്ഞുപൊട്ടിക്കാൻ ബഹുരസമാണ്. എൻെറ കൈ കുരുകുരുക്കുമെങ്കിലും ഞാനതു ചെയ്യാറില്ല. സഹപാഠികളിൽ ആരെങ്കിലും ആനകളെ കട്ടകളെടുത്തെറിയുന്നുണ്ടോ എന്നു നോക്കും. ഒരിക്കൽ നത്തുദാമുവിന് ഒന്നെറിയാൻ ഞാൻ സമ്മതം കൊടുത്തു. അവനൊരു കട്ട, കൊമ്പനാനയുടെ പള്ളയ്ക്കെറിഞ്ഞു പൊട്ടിച്ചു. അതിനവൻ എനിക്കൊരു ചെറിയ മാമ്പഴം തന്നു. നത്തുദാമു എൻെറ പ്രായക്കാരനാണ്. എൻെറകൂടെ എൻെറ ക്ളാസ്സിൽ പഠിക്കുന്നു. നത്തുദാമുവിന് ഉണ്ടക്കണ്ണുകളാണ്. അവൻെറ ശരിയായ പേര് ദാമോദരൻ. അവൻെറ അച്ചൻ ശങ്കരൻകുട്ടി എൻെറ ബാപ്പായുടെ നടത്തിപ്പുകാരനാണ്. ശങ്കരൻകുട്ടിയുടെ അമ്മ നങ്ങേലി, ഞങ്ങളുടെ അരിവയ്പുകാരിയും ഉമ്മായുടെ സെക്രട്ടറിയുമാകുന്നു. കാരണവശാൽ നത്തുദാമു എന്നെ ആനപ്പൂടേ എന്നു വിളിച്ചു. അതിന് നങ്ങേലി അവനെ പറമ്പിലെല്ലാം ഇട്ടോടിച്ചു. ഞാൻ ഓടി അവനെ പിടിക്കുകയും നങ്ങേലിക്കു കൊടുക്കുകയും നങ്ങേലി അവനെ അടിക്കുകയും ചെയ്തു. അവൻ ചോദിച്ചു:

'അപ്പോൾ എന്നെ നത്തുദാമൂന്നു വിളിക്കുന്നതോ?'

'ഇഞ്ഞി വിളിക്കുകേല.'

'അന്നാ എനിക്കൊരു പഴം എടുത്തുതാ. അല്ലെങ്കി ഞാൻ കട്ടയെടുത്ത് ആനയെ എറിഞ്ഞത് ഞാൻ ആനക്കാരനോടു പറഞ്ഞുകൊടുക്കും!'

'എറിഞ്ഞതുനീയല്ലേ?'

'തൊണ്ണും പോലത്തെ മാമ്പഴം മേടിച്ചിട്ട് ഒന്നെറിഞ്ഞോളാൻ പറഞ്ഞതാരാ?'

ആയതിനാൽ അഞ്ചെട്ടു പഴം വീട്ടിൽനിന്നു കട്ടെടുത്തു. ഒന്ന് നത്തുദാമുവിനും ഒന്ന് അബ്ദൽഖാദറിനും കൊടുത്തു. ഒന്നു ഞാൻ തിന്നു. ബാക്കി ആനക്കാർക്കും കൊടുത്തു.

ആനക്കാരുടെ ഒരുമാതിരി സന്തതസഹചാരിയാണു ഞാൻ. അവർക്ക് എല്ലാ ഒത്താശകളും ചെയ്തുകൊടുക്കും. ആനക്കാരെല്ലാം ഹിന്ദുക്കളാണ്. ആനക്കാരാണു ലോകത്തിലേക്കും കേമന്മാർ. അവരെ എനിക്കു വലിയ ബഹുമാനമാണ്. ആനക്കാരെ ആരാധിക്കുന്നു. ഭാവിയിൽ ഒരാനക്കാരനായിത്തീരുക-അതാണ് എൻെറ ആഗ്രഹം സെററിയാനേ....! എന്നു മുഴക്കത്തോടെ മൂക്കിലൂടെ പറയാൻ ഞാൻ പഠിച്ചുകഴിഞ്ഞു. ആനയുടെ ചെക്കിട്ടു വലിക്കാനുള്ള തോട്ടി ഞാൻ മിനുക്കിക്കൊടുക്കും. വളരുവടികളിലെ പൊടിയെല്ലാം തുടച്ചുവയ്ക്കും. വലിയ കുന്തം ഒന്നുള്ളതു ഞങ്ങളുടെ വീട്ടിൽ വരാന്തയിൽ ചാരിവച്ചിരിക്കയാണ്. അതു തൊടാൻ ആരെയും ഞാൻ സമ്മതിക്കാറില്ല. ആനക്കാരും ഞാനുമായി വലിയ കൂട്ടുകെട്ടിലാണ്. നല്ല തളിരുവെററില, പഴുക്കടയ്ക്കാ, ജ്ഞാൽപ്പാണം പുകയില-എല്ലാം വീട്ടിൽനിന്നും കട്ടുകൊണ്ടുപോയി ആനക്കാർക്കുകൊടുക്കും. ആനക്കാരുടെ വർത്തമാനം ഞാൻ ഭക്തിയോടെ കേട്ടുകൊണ്ടിരിക്കും. ഒരാനക്കാരനായിത്തീരുക!

മോഹനമായ കാലഘട്ടം. അക്കാലമേത്, ഇക്കാലമേത്... അന്നു സൂര്യന് എന്തൊരു ശോഭയായിരുന്നു! നിലാവെന്നുപറഞ്ഞാൽ അന്നത്തെ കാലത്തേതാണു നിലാവ്. പുഷ്പങ്ങൾക്കെല്ലാം സൗരഭ്യവും നിറവും കൂടുതല്. സർവത്ര കുയിലുകളുടെ കളകൂജനം. നദിയിലെ വെള്ളത്തിനാണെങ്കിൽ കൂടുതൽ തെളിച്ചം. അന്നെന്തൊരു മീനായിരുന്നു! പക്ഷികളും പുഷ്പങ്ങളും ഓട്ടവും ചാട്ടവും-ഹോ, എന്തൊരു കാലമായിരുന്നു. എട്ടൊമ്പതു വയസ്സായ ഞങ്ങളായിരുന്നു ലോകത്തിൻെറ ജീവൻ. ഞങ്ങളുടെ ചുററുമാണു കാലം കറങ്ങിക്കൊണ്ടിരുന്നത്. ഞങ്ങളിൽ മൂത്തവരെ മനസ്സുകൊണ്ട് അവഗണിച്ചിരുന്നു. വയസ്സന്മാരും വയസ്സികളും. ഞങ്ങളിൽ താഴെയുള്ളവർ കുഞ്ഞുങ്ങളും. ഞങ്ങളെക്കാൾ മൂത്തവർ കിഴവന്മാരും പതിനാറു വയസ്സുള്ളവരെ ഞങ്ങൾ വൃദ്ധരായി കണക്കാക്കിയിരുന്നു. എന്നാൽ, ഒരുകാര്യമുണ്ട്. തല മൂത്തവരെ ഞങ്ങൾ ആദരിച്ചിരുന്നു. സമയത്തിന് അന്നുകാര്യമായ വിലയുണ്ടായിരുന്നില്ല. വാച്ചുകൾ അപൂർവം. ഉണ്ടായിരുന്നതു പോക്കററുവാച്ചുകളാണ്. വളരെ മുഴുപ്പും വളരെ തിളക്കവുമുള്ള ഒരു പോക്കററുവാച്ചുണ്ടായിരുന്നു ബാപ്പായ്ക്ക്. അതിൽ നോക്കി അതിശയകരമായ വിധത്തിൽ ബാപ്പാ സമയം പറയും. ആരെങ്കിലും ബാപ്പായോടു സമയം ചോദിക്കുന്നത് ബാപ്പായ്ക്കിഷ്ടമാണ്. അപ്പോളത് ഷർട്ടിൻെറ വാച്ചുപോക്കറ്റിൽനിന്ന് ഒരു പരിഹാസച്ചിരിയോടെ ബാപ്പാ എടുക്കും. എടുത്ത ഉടനെ ലളിതമായി സമയം പറയാൻ സാദ്ധ്യമല്ല. അതിൻെറ ഒരുവശം തുറന്നുനോക്കിയാണു പറയേണ്ടത്. ബാപ്പാ പറയും. അത്യദ്ഭുതകരവും അനന്തവുമായ സമയത്തെ കൂട്ടിലാക്കിയിരിക്കുന്ന യന്ത്രമാകുന്നു വാച്ച്. സമയത്തെ കൂട്ടിലാക്കിയിരിക്കുന്ന യന്ത്രം. അതാരുണ്ടാക്കി? ഒരു പിടിപാടുമില്ല. വയസ്സന്മാർക്ക് അതുസംബന്ധമായി പലതും പറയാനുണ്ട്. ഞങ്ങളതു കേൾക്കും. പക്ഷേ,വിശ്വസിക്കില്ല. തലമൂത്തവരെ നിന്ദിക്കരുതല്ലോ!അതുകൊണ്ടു ഞങ്ങളൊന്നും പറയാറില്ല. സൂര്യനാണു ഞങ്ങളുടെ സമയം. സൂര്യൻ തന്നെയാകുന്നു ഞങ്ങളുടെ വാച്ച്. നിഴലിൻെറ നീളം കാലടികൾകൊണ്ട് അളന്നുനോക്കി സമയം കണക്കാക്കും. വാച്ച് അധികമാർക്കും ഇല്ലെങ്കിലും അന്നു ഷർട്ടുകൾക്കെല്ലാം വാച്ചുപോക്കററുണ്ട്. അബ്ദുൽഖാദറിനും എനിക്കുമുണ്ടായിരുന്നു വാച്ചുപോക്കററുള്ള ഷർട്ടുകൾ. ഞങ്ങൾക്കു തൊണ്ടിയുമുണ്ട്. ഞങ്ങൾ മലയാളം സ്കൂളിലാണു പഠിക്കുന്നത്. അന്നു നാട്ടിൽ മലയാളം സ്കൂളും ഇംഗ്ളീഷ് സ്കൂളുമുണ്ടായിരുന്നു. ഇംഗ്ളീഷ് സ്കൂളിൽ പഠിക്കാൻ ചട്ടിത്തൊപ്പിക്കാരും കോട്ടുകാരുമായ ഇംഗ്ളീഷ് വിദ്യാർത്ഥികൾ അന്തസ്സിൽ ഇംഗ്ളീഷിൽ വർത്തമാനം പറഞ്ഞുകൊണ്ടു പോകും. അവരെ ഞങ്ങൾ അദ്ഭുതത്തോടെ നോക്കും. ഞങ്ങളും ഇംഗ്ളീഷ് പഠിക്കും.



ഫോട്ടോ: ശ്രീ. ശെൽവരാജ്

ചെവി ഓർക്കുക, അന്തിമ കാഹളം! ലോകാവസാനത്തിൻെറ നീളമേറിയ അന്തിമകാഹളം

പഠിപ്പിക്കാമെന്നു ബാപ്പാ പറഞ്ഞിട്ടുണ്ട്. അബ്ദുൽഖാദറും ഞാനും അറബും പഠിക്കുന്നുണ്ട്. മലയാളം നാലാം ക്ളാസ്സിൽ ജയിച്ചിട്ട് ഇംഗ്ളീഷ് സ്കൂളിൽ ചേർക്കും. ശ്രദ്ധിച്ചുപഠിക്കുക. പുതശ്ശേരി നാരായണപിള്ളസാർ ഞങ്ങളെ എല്ലാം വളരെ ശുഷ്കാന്തിയോടെ പഠിപ്പിക്കുന്നുണ്ട്.ചിലപ്പോൾ തല്ലും. എന്നാലും ഞങ്ങൾക്കു സ്നേഹമാണ്. ഭക്തിയുമുണ്ട്. സമരങ്ങൾ ഇല്ല. അദ്ധ്യാപക സമരം, വിദ്യാർത്ഥി സമരം ഒന്നുമില്ല. അച്ചടക്കം പാലിക്കണം. അല്ലെങ്കിൽ ശിക്ഷിക്കും. ബഹളം കൂട്ടുന്ന വിദ്യാർത്ഥികളെ ശിക്ഷിക്കും. നല്ല ചുട്ട അടിയാണ്. അതും പോരെങ്കിൽ ബെഞ്ചിൽ കയററിനിർത്തും. അല്ലെങ്കിൽ ക്ളാസ്സിനു പുറത്തു നിർത്തും. ഞാൻ ക്ളാസ്സിനു പുറത്തു നിന്നിട്ടുണ്ട്. ബെഞ്ചിൽക്കയറിയും.

അന്നുരാജഭക്തി എന്ന ഒരിനമുണ്ട്.രാജാ










വാണ് രാജ്യം ഭരിക്കുന്നത്. പൊന്നുതമ്പുരാൻ. തിരുവിതാംകൂർ മഹാരാജാവ്. കൊച്ചി മഹാരാജാവ്. മലബാർ എന്നു കേട്ടിട്ടുണ്ടോ, എന്തോ! അന്ന് കേരളം ഇല്ല. തിരുവിതാംകൂർ, കൊച്ചി, മലബാർ. മലബാറിനെ ദൂരെ എങ്ങാണ്ടോ കടലിലുള്ള ഇംഗ്ളണ്ട് എന്ന ദ്വീപിലെ രാജാവും ഇന്ത്യയുടെ ചക്രവർത്തിയുമായ ഏതോ ഒരുപൊന്നുതമ്പുരാൻെറ പ്രതിനിധിയായ ഗവർണറോ മറേറാ ഭരിക്കുന്നു. ഈ വിവരങ്ങളൊന്നും അന്നെനിക്കറിഞ്ഞുകൂടാ. ആകെക്കൂടി രാജഭക്തി വേണമെന്നറിയാം. കാണപ്പെട്ട ദൈവമാകുന്നു രാജാവ്. രാജാവെന്നൊന്നും ഒഴുക്കൻമട്ടിൽ പറഞ്ഞിരുന്നില്ല. പൊന്നുതിരുമേനി, പൊന്നുതമ്പുരാൻ. തിരുവിതാംകൂർ മഹാരാജാവായ പൊന്നുതമ്പുരാൻെറ രാജവാഴ്ച ആചന്ദ്രതാരം നിലനിൽക്കാൻ പ്രാർത്ഥിച്ചിരുന്നു. വഞ്ചിഭൂമിപതേചിരം, സഞ്ചിതാഭം ജയിക്കേണം!... എന്നുള്ള രാജഭക്തിഗാനമായ വഞ്ചീശമംഗളം എല്ലാവരും എണീററുനിന്നുതൊഴുകൈയോടെ പാടീട്ടാണു സ്കൂളുകളെല്ലാം ക്ളാസ്സുകൾ തുടങ്ങിയിരുന്നത്. സ്കൂളുകളിലേക്ക്, എവിടെയും നടന്നുതന്നെ പോകണം. ബസ്സുകൾ, കാറുകൾ–ഇല്ല. ചെമ്മണ്ണു നിറഞ്ഞ റോഡുകൾ, രാജവീഥികൾ എന്നുപറഞ്ഞിരുന്നു. അതിലൂടെ ചിലർ കാളവണ്ടികളിൽ പോകും. അപൂർവം ചില കുതിരസവാരിക്കാർ. ഒട്ടുമിക്കവരും നടന്നുതന്നെ. കരന്തീരുവയുള്ളവർ മാത്രമാണ് പൗരൻ. അവർക്കേ വോട്ടുള്ളൂ. കരന്തീരുവ വേണമെങ്കിൽ ഭൂമി സ്വന്തമായി വേണം. ബാപ്പായ്ക്കു കരന്തീരുവയുണ്ട്. ബാപ്പാ തടി വെട്ടിക്കാൻ പോകുന്നതു നടന്നാണ്. രണ്ടുമൂന്നു ദിവസത്തെ വഴിക്കപ്പുറത്ത് കാട്ടിലൂടെ മലയിൽ. കൂടെ നത്തുദാമുവിൻെറ അച്ചൻ ശങ്കരൻകുട്ടിയുമുണ്ടാകും. അവർ പൊതിച്ചോറുകൊണ്ടുപോകും. പൊതിച്ചോറുണ്ണാൻ എനിക്കുവലിയ കൊതിയാണ്. അതുകൊണ്ട് ഒരു പൊതിച്ചോർ ശങ്കരൻകുട്ടി കെട്ടി വീട്ടിൽ വച്ചേക്കും. അതു ഞാനും അബ്ദുൽഖാദറും നത്തുദാമുവും പങ്കുവച്ച് ഉണ്ണും. അന്നു വിശപ്പു കൂടുതലായിരുന്നു.; ദാഹവും. തിന്നാനും കുടിക്കാനും ഒരുപാടു സാധനങ്ങളുണ്ട്. ഒന്നും മതിയാവുകയില്ല. കണ്ടതുംകടിയതുമെല്ലാം വലിച്ചുവാരി തിന്നു വെള്ളം ക്യടുകൂടാ കുടിച്ചു ശിക്കാറുപള്ള വീർപ്പിച്ച് എവിടെയെങ്കിലും കിടന്നുറങ്ങും. ബാപ്പയോ ഉമ്മായോ നങ്ങേലിയോ ആണു ഞങ്ങളെ പതിവായി എടുത്തു കിടക്കയിൽ കിടത്തുന്നത്. അബ്ദുൽഖാദറിൻെറയും എൻെറയും കിടപ്പു മിക്കപ്പോഴും ബാപ്പായുടെ കൂടെയാണ്, കട്ടിലിൽ. മെത്തപ്പായിൽ കിടക്കുന്നു. ബാപ്പാ, അബ്ദുൽഖാദർ, ഞാൻ. ഉമ്മാ കുറേ ദൂരെ വേറൊരു കട്ടിലിൽ. ഇങ്ങനെ സസുഖം ജീവിച്ചുവരുമ്പോൾ ഒരു ഘോര സംഭവം നടക്കുന്നു. സത്യം, നീതി, ധർമ്മം–എന്നിതുകളുടെ കഴുത്ത് നിഷ്കരുണം അറുത്ത് ലോകനാശത്തിന് വഴിവയ്ക്കുന്നു. സംഭവം ശുദ്ധ മൂത്രമാകുന്നു! ആരോ കിടക്കപ്പായയിൽ കിടന്നു രാത്രി മൂത്രം ഒഴിക്കുന്നുണ്ട്!

ആരാണ്?

അബ്ദുൽഖാദറോ, ഞാനോ?

ഒരുപിടിപാടുമില്ല. ആരെ തല്ലണം? ഉമ്മായും ബാപ്പായും കിണഞ്ഞ് ആലോചിച്ചു. ഒരുതുമ്പും കിട്ടിയില്ല.

ഈകാലത്താണ് സത്യം, നീതി, ധർമ്മം–ഇത്യാദികളെ കശാപ്പു ചെയ്യുന്നത്. ആ ക്രൂരകൃത്യം നടക്കുന്നത് ഒരു സന്ധ്യയ്ക്കാണ്. സൂര്യൻ അസ്തമിക്കാറായിട്ടില്ല. ഞങ്ങളുടെ വീടിൻെറ പടിഞ്ഞാറുവശത്തുള്ള പടിയുടെ അടുത്തു നിൽക്കുന്ന തൈത്തെങ്ങിൻെറ ഉച്ചിയിൽനിന്നു സൂര്യൻ എല്ലാം കാണന്നുണ്ട്. സൂര്യൻ തന്നെ എല്ലാററിനും സാക്ഷി. ഞാൻ കുററവാളിയായിത്തീരുന്നു. ലോകം എന്നെ കശ്മലനാക്കുന്ന പ്രഥമ സംഭവം!

ആ രംഗം മായാതെ മനസ്സിൽ നില്ക്കുന്നു, എങ്ങനെ മായും?

ഞങ്ങളുടെ മുററത്തുള്ള വെള്ളമണൽ. അതു പളപളാ മിന്നുന്നു. അതിലാണു ജഡ്ജികളായ യോഗ്യന്മാർ ഇരിക്കുന്നത്. എല്ലാവരുമുണ്ട്. ബാപ്പായും ബാപ്പായുടെ ഇഷ്ടക്കാരും. മാധവൻനായർ, കൃഷ്ണൻ, ഔസേപ്പുമാപ്പിള, ശങ്കരൻകുട്ടി, ആനക്കാർ പിന്നെ ബാപ്പായുടെ പുന്നാര അളിയനും എൻെറ മാമായും വലിയ വഴക്കാളിയും ഭയങ്കര ഒച്ചക്കാരനും ഒത്ത ഫയൽമാനുമായ പാലശ്ശേരിൽ മുഹമ്മദ്. മാമായും മടിയിൽ ചട്ടുകാലനും ചെല്ലപ്പിള്ളയുമായ അബ്ദുൽഖാദർ പ്രശോഭിക്കുന്നു. യോഗ്യന്മാരെല്ലാം നല്ല പാലൊഴിച്ച കുറുകൻ ചായ കുടിച്ചിട്ട് ഉശിരൻ ജാൽപ്പാണം പുകയിലയും ചേർത്തു മുറുക്കി രസിച്ചിരിക്കയാണ്. മാമാ കുടിച്ചിട്ടു കൊടുത്ത ബാക്കി ചായ അബ്ദുൽഖാദർ കുടിക്കുന്നു.

ആ സദസ്സിലേക്കു ബാപ്പാ എന്നെ വിളിച്ചു. എന്തിനാണെന്നറിഞ്ഞുകൂടാ. ഞാൻ ചെന്നു. ബാപ്പാ എന്നെ പിടിച്ച് അടുത്തു നിർത്തി. എന്നിട്ട് എൻെറ മുണ്ടു പിടിച്ചുരിഞ്ഞ് പരിപൂർണ്ണ നഗ്നനാക്കി ലോകത്തിൻെറ മുമ്പിൽ നിറുത്തി. എൻെറ അരയിൽ വെള്ളിയരഞ്ഞാണമുണ്ട്. അതിൽ വെള്ളി ഏലസ്സുകളും. എല്ലാം ക്ളാവുപിടിച്ചു കറുത്ത മാതിരി ബാപ്പാ ലോകത്തോടായിട്ടു പറഞ്ഞു:

'കണ്ടോ? എല്ലാം കറുത്തുക്ളാവു പിടിച്ച് പോയി. 'തന്നെയമല്ല, സത്യം, നീതി, ധർമ്മം എന്നിതുകളുടെ കഴുത്ത് പിടിച്ചുഞെരിച്ചു കൊണ്ട് ബാപ്പാ പറഞ്ഞു:

'പിന്നെ... ഇവൻ രാത്രി പായയിൽ കിടന്നു മുള്ളുന്നൊണ്ട്!'

ഭയങ്കരം! അപ്പോൾ വെള്ളിടിപൊട്ടിയില്ല. ആകാശം ഇടിഞ്ഞുതകർന്നുവീണില്ല. സൂര്യന് ഒരു വിളർച്ച ബാധിച്ചോ എന്നു സംശയം. മാധവൻനായർ ഘനഗാംഭീര്യത്തോടെ പ്രഖ്യാപിച്ചു:

'രാപ്പനി!'

ഞാൻ പറഞ്ഞു:

'പായേക്കെടന്നു മുള്ണ്ത് അബ്ദുൽഖാദറാണ്. ഞാനല്ല!'

അബ്ദുൽഖാദർ പറഞ്ഞു:

'ഇയ്ക്കാക്കായാണ്. ഞാനല്ല!'

മൂന്നുപേർ പായയിൽ രാത്രി കിടന്നുറങ്ങുന്നു. വെളുപ്പിന് പായയിൽ മൂത്രം കാണുന്നു. ഒരാൾ പായയിൽക്കിടന്നു മുള്ളി. അതാരാണ്? അതാണു പ്രശ്നം! ഞാനാണെന്നുള്ളതിന് എന്താണുതെളിവ്?

ഞാൻ തീർത്തു പറഞ്ഞു:

'ഞാനല്ല!'

പക്ഷേ, ലോകം! ലോകത്തുനിന്നു സത്യം, നീതി, ധർമ്മം–എന്നിതു മായണമല്ലോ! എല്ലാറ്റിൻെറയും കഴുത്തറുത്തുകൊണ്ട് ഭയങ്കര ഒച്ചയുടെയും വഴക്കിൻെറയും ദേഷ്യത്തിൻെറയും പ്രതീകമായ മാമ ഉഗ്രഗർജ്ജനം മാതിരി വിധി കല്പിച്ചു:

'ഇമനല്ല! നീയാ!'

എല്ലാവരും എന്നെ നോക്കി. കിടക്കപ്പായിൽ കിടന്നു മൂത്രം ഒഴിക്കുന്ന കശ്മലൻ!... ഞാൻ സൂര്യനെ നോക്കി. നിശ്ശബ്ദം ഞാൻ ഉമ്മായെ വിളിച്ചു. പെററതള്ള കേട്ടില്ല.

ലോകമേ!

എല്ലാവരും കൂടി വിധി കല്പിച്ചു. പായയിൽ കിടന്നു മുള്ളാതിരിക്കണമെങ്കിൽ, രാപ്പനി എന്ന ഭയങ്കര വ്യാധി വിട്ടുമാറണമെങ്കിൽ, ഒരേയൊരു ഒററമൂലിക പ്രയോഗമേയുള്ളൂ: അതു ഞാൻ ചെയ്യണം. അതായത്–

കൊമ്പനാനയുടെ കവയ്ക്കിടിയലൂടെ നൂളണം!

അങ്ങനെ വിധി കല്പിച്ചിട്ടു കൊമ്പനാന മണ്ണു തുമ്പിക്കൈകൊണ്ട് എടുത്തു പുറത്തിടുകയാണ്. ഭയങ്കരങ്ങളായ വെളുത്തു കൂർത്ത കൊമ്പുകൾ! അനുകമ്പയില്ലാത്ത ക്രൂരമായ കണ്ണുകൾ!

ഞാൻ ഉമ്മായുടെ അടുത്തു ചെന്നു ഭയത്തോടെ പറഞ്ഞു:

'ഉമ്മാ കേട്ടോ, ഞാൻ കൊമ്പനാനേട കവയ്ക്കിടേക്കൊട നൂളുണോന്ന്!'

'നീ കെടന്നുമുള്ളീട്ടല്ലേ?' ഉമ്മ ചോദിച്ചു.

നങ്ങേലി പറഞ്ഞു:

'പൊന്ന്മോനു രാപ്പനിയൊണ്ട്!'

ബാപ്പാ പറഞ്ഞു:

'നീ കെടന്നു മുള്ളാതിരിക്കണമെങ്കിലേ– ആനേട കവയ്ക്കെടേക്കൊട നീ നൂളണം!'

'പിടിയാനേട കവയ്ക്കിടേക്കൊട നൂണ്ടാ മതിയോ?'

'പോരാ! കൊമ്പനാനേട കവയ്ക്കെടേക്കൊട നീ നൂളണം, നീ ആണാണ്.'

ശരി. അതോടെ എല്ലാം തീരുമാനിച്ചു വിധി പറഞ്ഞുകഴിഞ്ഞിരിക്കുന്നു. രാത്രി കിടക്കപ്പായിൽ "കിടന്നു മുള്ളുന്നവൻ ഞാൻതന്നെ. കൊമ്പനാനയുടെ കവയ്ക്കിടയിലൂടെ നൂളേണ്ട രാപ്പനിക്കാരൻ ഞാൻതന്നെയാകുന്നു, ഓ, അങ്ങനെയാവട്ടെ ആന എന്നെ കൊന്നാൽ അവർക്കൊക്കെ സുഖമാവുമല്ലോ!

രക്തസാക്ഷി!

ഞാനങ്ങനെ നടക്കുകയാണ്. എന്നാൽ. ചെവിതല കേട്ടിട്ടു നടക്കാൻ ഒക്കുമോ?

'ഇയ്ക്കാക്കാ കൊമ്പനാനേട കവയ്ക്കെടേക്കൊട നൂളാമ്പോണൊണ്ട്, രാപ്പനി മാറാൻ. അതുകൊണ്ടാണ് ഇയ്ക്കാക്ക പായേക്കെടന്നു മുള്ള്ണത്.' അബ്ദുൽഖാദർ ചെന്നു സ്കൂളിൽ, കുട്ടികളായ കുട്ടികളോടൊക്കെ പറഞ്ഞു. അവൻെറകൂടെ നത്തുദാമുവുമുണ്ട്. അവനിപ്പോൾ അബ്ദുൽഖാദറിൻെറ പുന്നാര ഇഷ്ടക്കാരനായി നടക്കുകയാണ്, എൻെറ ഇഷ്ടക്കാരനായിരുന്നു. കൂറു മാറി. കാലും മാറി. എന്തെങ്കിലും അബ്ദുൽഖാദർ കൊടുത്തുകാണും. വരട്ടെ. നത്തുദാമു എൻെറ അടുത്തുവരും. എൻെറ കൈയിലും എന്തെങ്കിലുമൊക്കെയുണ്ടാവും. ഈത്തപ്പഴം, അലുവാ, ഇറച്ചി പൊരിച്ചത്–എന്തെല്ലാം ഞാൻ അവനുകൊടുത്തിരിക്കുന്നു! നന്ദികെട്ട നത്തുദാമു!

നന്ദി ലോകത്തിൽനിന്നു തീരെ പോയിക്കഴിഞ്ഞിരിക്കുന്നു. അതിനെ നശിപ്പിച്ചതു നത്തുദാമുവാകുന്നു!

'കെടന്നുമുള്ളി!' എന്നെ വിളിക്കുകയാണ്. ഒരു കുട്ടിയല്ല. പററംചേർന്നുകൂട്ടത്തോടെ.

'കെടന്നുമുള്ളി!'

ഞാനൊരു കൂട്ട ഇടി നടത്തി. കുറെയൊക്കെ എനിക്കും കിട്ടി. നീററലും പുകച്ചിലുമൊക്കെ സഹിച്ചുനോക്കുന്നേ ാ[illegible] പുതുശ്ശേരി നാരായണപിള്ള സാറുണ്ട് [illegible]ടിയുമായി ഞങ്ങളുടെ മുന്നിൽ. ഞാ[illegible] ആദ്യം ഇടിച്ചതെന്ന് അബ്ദുൽ ഖാ[illegible] നത്തുദാമുവും സാക്ഷി പറഞ്ഞു. ഇറങ്ങിച്ചെന്നു താങ്ങിയെടുത്തുകൊണ്ട് കരയിൽ കയറ്റിയതു ഞാനാണ്. നദിയിൽപ്പതച്ച് അവൻ വെള്ളം കുടിച്ചു മരിക്കാൻ പോയപ്പോൾ മുങ്ങിച്ചെന്ന് അവനെ രക്ഷിച്ചത് ഞാനാണ്. എല്ലാറ്റിനും പുറമേ ഞാൻ അവൻെറ പുന്നാര ഇയ്ക്കാക്കായാണ്. എന്നിട്ടിപ്പോൾ സാക്ഷി പറഞ്ഞിരിക്കുന്നു, ചേട്ടന് എതിരായിട്ട്. ലോകത്തിൻെറ നാശത്തിന് ഇനി



വല്ലതും വേണോ?

ഞാൻ മിണ്ടാതെ നിന്നു.

നത്തുദാമുവും അബ്ദുൽഖാദറും പൊടിപ്പും തൊങ്ങലുംവച്ച് എൻെറ അക്രമങ്ങളെപ്പറ്റി പറഞ്ഞു. ഞാൻ എല്ലാവരെയും ഇടിച്ചു. കാരണമൊന്നും ഉണ്ടായിരുന്നില്ല. രാപ്പനിയുണ്ട്. കിടക്കപ്പായയിൽ കിടന്നു മുള്ളുന്നുമുണ്ട്. അതിനാണ് കൊമ്പനാനയുടെ കവയ്ക്കിടയിലൂടെ നൂളാൻ പോണത്!

'കിടന്നുമുള്ളി എന്നു വിളിച്ചതാരെടാ? പുതുശ്ശേരി നാരായണപിള്ളസാർ ചോദിച്ചു. അബ്ദുൽ ഖാദർ പറഞ്ഞു:

അതിനിയ്ക്കാക്കാ പായേക്കെടന്ന് രാത്രി മുള്ള്ണില്ലേ?

ഞാൻ പറഞ്ഞു:

മുള്ള്ണതു ഞാനല്ല!

'നീയല്ലേടാ കണക്കു പറഞ്ഞുകൊടുക്കാമെന്നു പറഞ്ഞ് തിരുത പൊരിച്ചതു വാങ്ങിത്തിന്നത്? പുതുശ്ശേരി നാരായണപിള്ളസാർ എന്നോടു ചോദിച്ചു. ശരിയാണ്. അങ്ങനെ ഒരു പുരാതീന കാര്യമുണ്ട്. പക്ഷേ, അതും ഈ കേസുമായി എന്തു ബന്ധം?

സംഭവം ഇതാണ്:

ഞാനും അബ്ദുൽ ഖാദറും കണക്കിൽ മോശക്കാരാണ്. എപ്പോഴും അടിവാങ്ങിക്കും. കുറെ കഴിഞ്ഞപ്പോൾ അബ്ദുൽഖാദർ മാത്രം അടികൊണ്ടുതുടങ്ങി. എനിക്ക് അടുത്തിരിക്കുന്ന ഒരു മുസ്ലിം പെൺകുട്ടി കണക്കു കാണിച്ചുതരും. ഞാനങ്ങനെ പരമയോഗ്യനായി കഴിഞ്ഞുവരുന്ന കാലത്ത് ഒരു രാത്രി അബ്ദുൽ ഖാദറിൻെറ ചോറിൻെറ പുറത്ത് ഒരു കഷണം സ്റ്റൈലൻ തിരുത പൊരിച്ചത് ഇരിക്കുന്നു. എനിക്കു തന്നതു ഞാൻ തിന്നുകഴിഞ്ഞു. വേറൊരു കഷണംകൂടി ചോദിച്ചിട്ട് ഉമ്മാ തന്നില്ല. അബ്ദുൽ ഖാദറിൻെറ മീൻകഷണം തട്ടാനുള്ള വഴി എന്ത്? ഞാൻ ചിന്തിച്ചു. അവൻ മീൻകഷണത്തിൽ നോക്കിക്കൊണ്ട് ചോറു വാരി വിഴുങ്ങുകയാണ്. ഞാൻ പറഞ്ഞു:

എടാ എനിക്കാ മീൻകഷണം താ. നിനക്കു ഞാൻ കണക്കു പറഞ്ഞുതരാം.

അടി കൊള്ളാതെ കഴിക്കാൻ വേണ്ടി അബ്ദുൽ ഖാദർ സങ്കടത്തോടെ ആ തിരുത പൊരിച്ചത് എനിക്കു തന്നു. ഞാനതു രുചിയോടെ തിന്നു. അത്രമാത്രം. പിന്നീടാ സംഭവത്തെപ്പറ്റി ഓർത്തില്ല. എങ്ങനെ ഓർക്കും? ഞാൻ കട്ടു കണക്കു കാണുന്നു. അതു ലോകത്തെ എങ്ങനെ അറിയിക്കും? എല്ലാവരും ഇരിക്കേണ്ട സമയത്താണ് ഞാൻ കേട്ടെഴുത്തു കണക്കു പകർത്തിത്തീരുന്നത്. ഞാൻ കുശാലായി ഇരിക്കുന്നു. അബ്ദുൽ ഖാദർ കണക്കു ചെയ്തിട്ടില്ല. പക്ഷേ, ഞാനെങ്ങനെ അവനെ കാണിക്കും? ക്ലാസിലുള്ളവർ മുഴുവൻ കാണും. പുതുശ്ശേരി നാരായണപിള്ളസാറും. തിന്ന തിരുതക്കഷണത്തിന് എനിക്കു നന്ദിയുണ്ട്. എന്നാൽ യാതൊന്നും ചെയ്യാൻ നിർവ്വാഹമില്ല. കണക്കു ചെയ്യാത്തവർ എണീറ്റു നിൽക്കുന്നു. കൂടെ അബ്ദുൽ ഖാദറും. അവൻ എൻെറ തൊട്ടടുത്ത പതിനൊന്നാമനാണ്. പുതുശ്ശേരി നാരായണപിള്ളസാർ കണക്കു ചെയ്യാത്തവരെ ദൂരെ ഒരറ്റംമുതൽ അടിച്ചുതുടങ്ങുന്നു. അബ്ദുൽ ഖാദറിൻെറ അടുത്ത് എത്തിയിട്ടില്ല. അവൻ അടിവാങ്ങാൻ കൈ നീട്ടിക്കൊണ്ട് ഉച്ചത്തിൽ കരഞ്ഞുതുടങ്ങി. ദൂരെനിന്ന് പുതുശ്ശേരി നാരായണപിള്ളസാർ ചോദിച്ചു;

'എന്താടാ അബ്ദുൽ ഖാദറേ നീ കരയുന്നത്?'

അബ്ദുൽ ഖാദർ കരഞ്ഞുകൊണ്ടു പറഞ്ഞു:

'എൻെറ തിരുത പൊരിച്ചതും പോയി. ഇപ്പ ഞാൻ അടിയും കൊള്ളണം.'

'എന്താടാ കാര്യം?'

കണക്കു കാണിച്ചുതരാമെന്നും പറഞ്ഞ് ഇയ്ക്കാക്കാ എൻെറ തിരുത പൊരിച്ചതു വാങ്ങിച്ചു തിന്നു. എന്നിട്ടിപ്പോ കണക്കു കാണിച്ചുതന്നില്ല. ഞാനിപ്പോ അടിയും കൊള്ളണം!

ഇതൊക്കെ ഉച്ചത്തിലാണ്. ഒന്നാം ക്ലാസ്സുകാരും കേട്ടു, രണ്ടാം ക്ലാസ്സുകാരും കേട്ടു. ആകെക്കൂടി കുറച്ചിലായി. പുതുശ്ശേരി നാരായണപിള്ളസാർ എൻെറ വലതു കൈവെള്ളയിൽ രണ്ട് അടി വച്ചുതന്നു. എന്തിനാണ്? തിരുത പൊരിച്ചതു വാങ്ങിച്ചു തിന്നതിനോ, കണക്കു കാണിച്ചുകൊടുക്കാത്തതിനോ ഒരു രൂപവുമില്ല. അദ്ധ്യാപകൻമാർ കുട്ടികളെ ശിക്ഷിക്കുമ്പോൾ അതിൻെറ കാരണം വ്യക്തമാക്കണം. അതുണ്ടായില്ല. ലോകത്തിൽനിന്ന് നീതിധർമ്മാദികൾ പോയിക്കഴിഞ്ഞല്ലോ. ഇപ്പോഴീ പഴയ സംഭവം കുത്തിപ്പൊക്കിക്കൊണ്ടു വന്നതെന്തിന്? കിടന്നുമുള്ളീ എന്നെന്നെ വിളിച്ചതാണു പ്രശ്നം. അതിനാണല്ലോ അടിപിടിയുണ്ടായത്. ഏതായാലും കൊമ്പനാനയുടെ കവയ്ക്കിടയിലൂടെ നൂളേണ്ടവനാണ് ഞാൻ. കണക്കിനു മോശക്കാരനാണെങ്കിലും സംഗതികളെല്ലാം ഞാൻ വിശദമായി പറഞ്ഞു. പുതുശ്ശേരി നാരായണപിള്ള സാറിന് ഒന്നും മനസ്സിലായില്ല. അദ്ദേഹം അടിപിടികൂട്ടിയ സമസ്തമാനപേർക്കും ഓരോ അടിവീതം കൊടുത്തു. എനിക്കു രണ്ടടിയും തന്നു. ഇതിൽ വല്ല ന്യായവുമുണ്ടോ? പക്ഷേ, ഇതാണ് ലോകം. സത്യം, നീതി, ധർമ്മം—ഞാൻ പറഞ്ഞില്ലേ—ലവലേശമില്ല. സ്കൂൾ വിട്ടു വീട്ടിലേക്കു വരുന്നവഴി അശരീരി മാതിരി അബ്ദുൽ ഖാദർ പറഞ്ഞു:

'കെടന്നുമുള്ളി!'

സ്വന്തം ജ്യേഷ്ഠനെയാണ് ഈ പറഞ്ഞത്. ശിക്ഷിക്കേണ്ടതാണല്ലോ. കൊടുത്തു ഒരടി. അവൻ കരഞ്ഞുകൊണ്ട് ബാപ്പയോടും മാമായോടും പറഞ്ഞു. രണ്ടുപേരും എൻെറ തലയ്ക്കു കിഴുക്കുകയും ചെവിക്കു പിടിച്ചു തിരുമ്മുകയും ചെയ്തു. അതിൽ വല്ല ന്യായവുമുണ്ടോ? ഒന്നുമില്ല. ഒന്നുള്ളത്, ലോകത്തിൽനിന്നു നീതി പ്രതീക്ഷിക്കേണ്ടതില്ല. ഇങ്ങനെ അന്യായമായ മർദ്ദനങ്ങളും ഹേമദണ്ഡങ്ങളും സഹിച്ചു ജീവിച്ചുവരുന്നു. എങ്കിലും നൈരാശ്യമില്ല. കൊമ്പനാനയുടെ കവയ്ക്കിടയിലൂടെ നൂളാൻപോകുന്ന യോഗ്യനാകുന്നു ഞാൻ! ഞങ്ങളുടെ നാട്ടിലാരും തന്നെ ആ ധീരകൃത്യം ചെയ്തിട്ടില്ല. ഞാൻ ചെയ്യാൻ പോകുന്നു! അപൂർവ്വ ബഹുമതിയാണ്. സഹപാഠികൾ അസൂയയോടെ എന്നെ നോക്കി. എനിക്കു സന്തോഷം. എൻെറ നടപ്പിലും ഭാവത്തിലുമൊക്കെ മാറ്റം വന്നു. വർത്തമാനത്തിലും. ഏവനേയും 'പോടാ പുല്ലേ' എന്ന മട്ടിലാണ്. ആനയുടെ കവയ്ക്കിടയിലൂടെ നൂളേണ്ട ദിവസം അടുത്തുവരുന്നു. കുറേശ്ശെ പരിഭ്രമം തോന്നിത്തുടങ്ങി. ഭയവും ആന എന്നെ കുത്തിക്കൊല്ലുമോ? ദൂരെ എവിടെയോ ആയിടെ ഒരു കൊമ്പനാന ആനക്കാരനെ കുത്തിക്കൊന്നിരിക്കുന്നു!









ഞാൻ നൂളേണ്ട ആന കാട്ടാനയായിരുന്നു. ഫ്ലോരവനത്തിൽ സർവ്വതന്ത്ര സ്വതന്ത്രനായി ജീവിച്ചിരുന്നവനാണ്. അവനെ പിടിച്ചു മെരുക്കി. ശരിക്കു മെരുങ്ങീട്ടില്ല. 'ഇടത്തിയാനെ!' എന്നാജ്ഞാപിച്ചാൽ അവൻ വലത്തോട്ടു തിരിയും! അല്ലെങ്കിൽ കേൾക്കാത്ത മട്ടിൽ നിൽക്കും. ആനക്കാരൻ മൂർച്ചയുള്ള ഇരുമ്പുതോട്ടി ഇട്ടു വലിക്കും. അവൻ ഭയങ്കര ശബ്ദത്തിൽ അലറും. എന്നാലും ഞാൻ അവൻെറ പുറത്തു കയറിയിട്ടുണ്ട്. ആനക്കാരൻ എന്നെ പിടിച്ചിരുന്നു. പേടിച്ചു വിറച്ച് അവൻെറ പുറത്തു ഞാൻ മൂത്രം ഒഴിച്ചതായി ആനക്കാരൻ പറഞ്ഞു! അതു പച്ചക്കള്ളമാണ്. പക്ഷേ, അത് ആന കേട്ടു. അവനു രസിക്കുമോ എന്തോ?

ആനയുടെ കവയ്ക്കിടയിലൂടെ ഞാൻ നൂളേണ്ട വിശിഷ്ടദിവസം അവസാനം വന്നുചേർന്നു.

കൊമ്പനാനയെ കുളിപ്പിച്ചുകൊണ്ടുവന്നു നിറുത്തി. എന്നെയും കുളിപ്പിച്ചു. എന്നു പറഞ്ഞാൽ ഞാനും കൊമ്പനാനയും ഒരുമിച്ചാണ് നദിയിൽ കുളിച്ചത്. എനിക്ക് പുത്തൻ മുണ്ടും പുത്തൻ ഷർട്ടും, പുത്തൻ തൊപ്പിയും. എൻെറ ഷർട്ടിൻെറ വാച്ചുപോക്കറ്റിൽ ചെറിയ ഒരു പച്ചമാങ്ങയുണ്ടായിരുന്നു. അതു തിന്നാൻ സൗകര്യം കിട്ടിയില്ല. അതു സുഖമായി തിന്നാൻ ലേശം ഉപ്പുവേണം. വരട്ടെ. ആനനൂളൽ കഴിഞ്ഞു തിന്നാം. ഞാൻ ശരിക്ക് ആനയെ നോക്കി. കറുകറുപ്പ്. പരുപരുത്ത കറുത്ത ഉണ്ട മല. നാലു കാലുകളും വാലും തുമ്പിക്കൈയും കൊമ്പുകളും. ഭയങ്കര പകയുള്ള കണ്ണുകൾ. എനിക്കു ശ്വാസംമുട്ടലുപോലെ തോന്നി. ആന എന്നെ ചവിട്ടിക്കൊല്ലുമോ? തുമ്പിക്കൈകൊണ്ടു ചുറ്റിപ്പിടിച്ചു വായിലിട്ട് എന്നെ ചവച്ചു തിന്നേക്കും! എനിക്കു വീട്ടിൽനിന്ന് ഒളിച്ചോടിപ്പോകാൻ തോന്നി. എങ്ങോട്ടു പോകും? എങ്ങനെ പോകും?

ചുറ്റും ആൾക്കാർ. ഒരു വശത്തു മുഴുവനും എറെ സഹപാഠികൾ. പെണ്ണും ആണും. അതിൽ മറ്റാരും കാണാതെ എനിക്കു കണക്കു കാണിച്ചുതരുന്ന മുസ്ലിം പെൺകുട്ടിയുണ്ട്. രാധാമണിയും. പിന്നെ ആനയുടെ അപ്പുറത്തായി ഓലക്കീറിട്ട് ബാപ്പാ, മാമാ, മാധവൻ നായർ, ശങ്കരൻകുട്ടി, കൃഷ്ണൻ, ഔസേപ്പു മാപ്പിള—എല്ലാവരും ഇരുന്നു പഴം തിന്നുന്നു. മാമായുടെ മടിയിൽ സ്ഥിരം അബ്ദുൽ ഖാദർ. അവൻെറ വായിലും രണ്ടു കൈകളിലും ഓരോ പഴം!

ബാപ്പാ വലിയ ഒരു കുല പാളേങ്കോടൻ പഴം കൊണ്ടുവന്ന് ആനയ്ക്കും ആനക്കാർക്കും മറ്റുള്ളവർക്കും കൊടുത്തു. എനിക്കു മാത്രം തന്നില്ല? കാൽക്കുല പഴം ബാപ്പായുടെ അടുത്ത്, അബ്ദുൽ ഖാദറിൻെറ അടുത്ത് ഓലയിൽ. ഞാൻ വിളിച്ചുപറഞ്ഞു:

'ബാപ്പാ, എനിക്കു പഴന്തന്നില്ല!'

'ഇവിടെ വെച്ചിട്ടുണ്ടെടാ. ബാപ്പാ പറഞ്ഞു: 'നീ ആനേടെ അടീക്കൊട വാ!'

ഇപ്പുറത്തു നിറയെ പെണ്ണുങ്ങൾ. എൻെറ ഉമ്മ, അനിയത്തിമാർ, ഉമ്മായുടെ ഉമ്മ, മാമി, നങ്ങേലി, ഔസേപ്പു മാപ്പിളയുടെയും ശങ്കരൻകുട്ടിയുടെയും കൃഷ്ണൻെറയും ഭാര്യമാർ. പെൺകൂട്ടത്തിൽ നത്തുദാമുവുമുണ്ട്. അവൻ ഒരു പഴം രുചിയോടെ തിന്നുകൊണ്ട് എന്നെ ഉപദേശിക്കുകയാണ്:

'അനങ്ങാണ്ട് ചിണുങ്ങനേ അങ്ങോട്ടു പോ. ഞാനിവിടെ ഇല്ലേ? പേടിക്കേണ്ട!

അവൻ കൂറുമാറിയവനാണ്. ശത്രുപക്ഷത്തിൽ ചേർന്നവൻ. ശത്രുവിനെ സ്നേഹിക്കുക എന്നുണ്ട്. ഞാൻ ഷർട്ടിൻെറ വാച്ചുപോക്കറ്റിൽനിന്നു പച്ചമാങ്ങ എടുത്തു നത്തുദാമുവിനു കൊടുത്തിട്ടു പറഞ്ഞു:

'എന്നെ ആന ചവിട്ടിക്കൊന്നേക്കും. നീ ഈ പച്ചമാങ്ങ ഉപ്പുകൂട്ടി തിന്നോ. നല്ല രുശി കാണും.'

ഉമ്മാ പറഞ്ഞു:

'പേടിക്കണ്ടടാ!'

പേടിയേക്കാൾ അധികം പഴം കിട്ടാത്ത കൊതിയും സങ്കടവുമാണ്. അബ്ദുൽ ഖാദർ കപ്പുകുപ്പെന്നു പഴം തിന്നുന്നുണ്ട്. ഞാൻ സ്ത്രീകളുടെ അടുത്ത് ആനയുടെ ഇപ്പുറത്ത് നിൽക്കുന്നു. കൊതിയും പരിഭ്രമവും ഭയവും. കാലുകൾ രണ്ടും ഭൂമി വിഴുങ്ങിയ മട്ടിലാണ്. അനങ്ങുന്നില്ല. വിയർത്തു കുളിക്കുന്നു. വായിൽ വെള്ളമില്ല. മൂത്രം ഒഴിക്കാൻ തോന്നുന്നു. വിഷമം. തലചുറ്റുന്നുണ്ടോ? കണ്ണുകളുടെ കാഴ്ച നഷ്ടപ്പെട്ടോ? ഇല്ല. കറുകറുത്ത വാതിലിലൂടെന്നമാതിരി ആനയുടെ അടിവശത്തുകൂടെ ബാപ്പായേയും മറ്റും ശരിക്കു കാണാം. പഴക്കുലയും. അബ്ദുൽ ഖാദർ കൈകളിലിരുന്നതു രണ്ടും വിഴുങ്ങിക്കഴിഞ്ഞു. വീണ്ടും അവൻ പഴം ഉരിയുകയാണ്. ഞാൻ വിളിച്ചുപറഞ്ഞു:

'ബാപ്പാ, അവനാ പഴം മുഴുവനും തിന്നും!'

ബാപ്പാ, പഴക്കുലയെടുത്ത് എനിക്ക് വച്ചുനീട്ടി. മാമാ ഭയങ്കര ശബ്ദത്തിൽ ആജ്ഞാപിച്ചു:

ഇഞ്ഞോട്ടു വാടാ!

ഞാൻ അനങ്ങിയില്ല. കൃഷ്ണൻെറ ഭാര്യ ചക്കി പറഞ്ഞു:

'ആ കാലിൻെറ എടേക്കൊട അങ്ങോട്ടു പോ. ശ്ശോ, നാണമില്ലേ പിള്ളയ്ക്ക്?

കല്യാണം കഴിക്കാൻ പ്രായമായി. എന്നിട്ടാരു കെടന്ന്മുള്ളല്!'

'കെടന്നു മുള്ളുന്നതു ഞാനല്ല. അബ്ദുൽ ഖാദറാണ്!'

'നീതന്നെ!' ഉമ്മാ പറഞ്ഞു.

ഞാൻ ചോദിച്ചു:

'നിങ്ങൾക്കെങ്ങനെ അറിയാം?'

'നിന്നെ ഞാനെപെറ്റതല്ലേ? അബ്ദുൽ ഖാദർ ഉണ്ടായപ്പ നീ എൻെറ മുലകട്ടുകുടിക്കുവായിരുന്ന്!'

'ഞാൻ ആരുടെയും മുല കട്ടുകുടിച്ചിട്ടില്ല!'

'നീ മാമീടെ മുല കുടിച്ചിട്ടൊണ്ട്. ഈ മാവിക്കുട്ടീടേം മുല കുടിച്ചിട്ടൊണ്ട്.'

നത്തുദാമു പറഞ്ഞു:

'എൻെറ അമ്മേട മുല കുടിച്ചിട്ടുണ്ടല്ലേ! അതാണിത്ര മൂച്ച്. സാധാരണക്കാർക്ക് എന്നെ ഓടിച്ചിട്ടു പിടിക്കാൻ ഒക്കുവോ!' അവൻെറ അമ്മയോട്, 'തള്ളേ, എനിക്കു തരാനുള്ള മുലപ്പാല് നിങ്ങളാർക്കു കൊടുത്തു?'

ഞാൻ പറഞ്ഞു:

'ഞാൻ ആരുടേം മുല കുടിച്ചിട്ടില്ല്യ'

ഉമ്മാ ചോദിച്ചു:

'ഞാനല്ലേ നിന്നെ പെറ്റത്?'

'എന്നെ ആരും പെറ്റതല്ല!' 'പിന്നെ?'

'ഞാൻ താനേ ഉണ്ടായതാണ്!''

ആദാമിനെ അല്ലാഹ് സൃഷ്ടിച്ചു. ആദിമനുഷ്യനായ ആദത്തിന് ഉമ്മാബാപ്പാമാർ ഉണ്ടായിരുന്നില്ല. ആദം ആരുടയും മുല കടിച്ചിട്ടില്ല. ഈ വിവരം ഞാൻ മനസ്സിലാക്കി വെച്ചിട്ടുണ്ട്. ഉമ്മാ പറഞ്ഞു:

'നിന്നെ ഞാൻ പത്തുമാസാം വയറ്റിലിട്ടു കൊണ്ടു നടന്നു. പെറ്റിട്ടപ്പ നീ ഒരു പീക്കിരിക്കുഞ്ഞായിരുന്നു. നിന്നെ ഞാൻ മുല തന്നു വളർത്തി. ഇത്രേക്ക ആക്കി എന്നിട്ടിപ്പ ഞാൻ പെറ്റതല്ലെന്ന്!'

'നിങ്ങൾക്കാരാ സാക്ഷി?''

'നിൻെറ ബാപ്പാ'.

എന്നാലേ കെടന്നു മുള്ളണതു ഞാനല്ല.

നീ തന്നെയാണ്.

ഞാനല്ല! ആന എന്നെ ചവിട്ടിക്കൊല്ലും!

നങ്ങേലി പറഞ്ഞു:

എൻെറ മക്കള് പേടിക്കണ്ട. അവിടെ ആനക്കാരില്ലേ?

നത്തുദാമു പറഞ്ഞു:

ശ്ശൊ, എന്തിനു പേടിക്ക്ണ്? ഞാനിവിടെ നിപ്പില്ലേ?

അപ്പോൾ എനിക്ക് അവൻെറ കഴുത്തിനു പിടിച്ചു ഞെക്കാൻ തോന്നി.

ഉമ്മാ പറഞ്ഞു:

ബിസ്മീം ചൊല്ലി എൻെറ മകൻ ചെല്ല്?

ഞാൻ ബിസ്മി ചൊല്ലി. ബാപ്പാ പഴക്കുല വച്ചുനീട്ടുകയാണ്. ഭയങ്കരമായ കൊതി. ആനയുടെ ഉഗ്രമായ മുശ്ക്ക്. അബ്ദുൽ ഖാദർ കുമുകുമാ പഴം തിന്നുന്നു. അവൻ മുഴുവനും തീർക്കും. ഞാൻ സ്വപ്നത്തിലെന്ന വണ്ണം നടന്നു. ആനയുടെ അസഹ്യമായ രൂക്ഷനാറ്റം. ഞാൻ ഗുഹയിലൂടെന്നവണ്ണം ആനയുടെ കവയ്ക്കിടയിലൂടെ വെളിച്ചത്തേക്കു നടന്നു. ആനയുടെ കവയ്ക്കിടയിലൂടെ അപ്പുറത്തെത്തിയപ്പോൾ എൻെറ തലയിൽ മൂത്രം ഒഴിക്കാൻ ഒരു പാഴ്ശ്രമം ആന നടത്തി! ആന ശട്പുടേന്നാണു മൂത്രമൊഴിക്കാൻ തുടങ്ങിയത്. ആനമൂത്രം എൻെറ തലയിൽ വീണില്ല!

ജനം ആഹ്ളാദശബ്ദം മുഴക്കി. ബാപ്പാ എന്നെ കോരി എടുത്തു. ഞാൻ കുതറി താഴെയിറങ്ങി പഴക്കുല കൈയിലെടുത്തു. അബ്ദുൽഖാദറിൻെറ കൈയിലിരുന്ന പഴങ്ങൾ തട്ടിപ്പറിച്ചു. എന്നിട്ടെൻെറ സഹപാഠികൾക്കെല്ലാം ഓരോ പഴം കൊടുത്തു. കണക്കു കാണിച്ചുതരുന്ന മുസ്ലിം പെൺകുട്ടിക്കും രാധാമണിക്കും ഈരണ്ടു പഴം വീതം കൊടുത്തു. അപ്പോൾ നത്തുദാമു കൈ നീട്ടി.

'എനിക്കെന്താ കടന്തീരുവയില്ലേ?

അവനും ഒരു പഴം കൊടുത്തു. ഞങ്ങൾ പഴത്തൊലി എല്ലാം ശേഖരിച്ച് ഒരുണ്ടയാക്കി ആനയ്ക്കു കൊടുത്തു. കൊടത്തത് ആനക്കാരാണ്.

ആനയുടെ കവയ്ക്കിടയിലൂടെ നിർബാധം നൂണ്ട യോഗ്യൻ! മഹാൻ! ധീരൻ!

ഞാനങ്ങനെ സുഖമായി ജീവിക്കുന്നു. നൂണ്ടതിനുശേഷം ഞാൻ കിടന്നുമുള്ളിയിട്ടില്ലെന്നാണ് ഉമ്മ പറയുന്നത്. കാരണം, ഞാൻ ബാപ്പായുടെ കൂടെയല്ല കിടക്കുന്നത്. ഉമ്മായുടെ കൂടെ. അങ്ങനെ എല്ലാം സ്വച്ഛമായി കഴിയുമ്പോൾ ഒരു പാതിരായ്ക്ക് അയോ പൊത്തോ എന്നൊരു നിലവിളി കേട്ടു. ബാപ്പാ അബ്ദുൽഖാദറിനെ അച്ചാലും മുച്ചാലും തല്ലുന്ന കോലാഹലമാണ്. തീപ്പെട്ടി ഉരച്ചു വിളക്കുകൊളുത്തി നോക്കുമ്പോൾ അബ്ദുൽ ഖാദർ ബാപ്പായുടെ കിടക്കയിൽ മൂത്രമൊഴിച്ചിരിക്കുന്നു!

അപ്പോൾ ഇത്രയും കാലം ബാപ്പായുടെ കിടക്കയിൽ നിർബാധം മൂത്രമൊഴിച്ച കശ്മലൻ ആര്?

ഇത്രയും കാലം പഴി കേട്ട നിരപരാധി ആര്? ലോകം പോകുന്ന പോക്കു കണ്ടോ. കൊമ്പനാനയുടെ കവയ്ക്കിടയിലൂടെ നൂളേണ്ടിയിരുന്നത് അബ്ദുൽ ഖാദറല്ലേ? എന്നാൽ, അബ്ദുൽഖാദർ രണ്ടു കൈകൾകൊണ്ടും നെഞ്ചത്തടിച്ചു വലിയ വായിലെ കരയുകയാണ്. ചെല്ലപ്പിള്ള കരഞ്ഞുകൊണ്ടു പറഞ്ഞു:

'മുള്ളിയതു ഞാനല്ല! ഇയ്ക്കാക്കാ ഒളിഞ്ഞുവന്നു മുള്ളീട്ടു പോയതാണ്.'

അവൻ കുറ്റക്കാരനല്ല!

നേരായിരിക്കും. ഉമ്മാ ഓർത്തു പറഞ്ഞു: ഇനിക്ക് അഞ്ചാംപനി വന്നപ്പ....

അങ്ങനെ ഒരു പഴയ സംഭവമുണ്ട്. ഉമ്മായ്ക്ക് പൊളളലെന്നോ പോളനെന്നോ അഞ്ചാംപനിയെന്നോ പറയുന്ന വ്യാധിപിടിപെട്ടു. വസൂരിയുടെ നേരെ അനിയനാണ് അഞ്ചാംപനി. അതു പകരും. തൻമൂലം അബ്ദുൽ ഖാദറിനേയും എന്നേയും മാമായുടെ വീട്ടിലേക്കു മാറ്റി, പാലശ്ശേരിയിലേക്ക്. അവിടെ മാമിയുണ്ട്. കൊച്ചെളേമ്മയുണ്ട്. ഉപ്പാപ്പയും ഉമ്മുമ്മായുമുണ്ട്. മാമായുമുണ്ട്. ആ പറമ്പിൽ ഒരുപാട് വൃക്ഷങ്ങളുണ്ട്. കുടമ്പുളി, വാളമ്പുളി, കശുമാവ്, പിന്നെ ഒരുപാട് തോടുകൾ, കുടപ്പനകൾ. ആ വീട് വളരെ പഴയതാണ്. ഒരുപാട് ഇരുട്ടുമുറികളുണ്ട്. അവിടെ പിശാചുണ്ടെന്നാണ് എൻെറ വിശ്വാസം. പകൽ പേടിയില്ല. രാത്രി വലിയ ഭയവുമാണ്. ഞാനും അബ്ദുൽ ഖാദറും കിടക്കുന്നത് ഉമ്മുമ്മായുടെ കൂടെയാണ്. ഞങ്ങളവരെ ഉമ്മാ എന്നു തന്നെയാണ് വിളിക്കുന്നത്. ഒരുദിവസം ഞാൻ വാളൻപുളിയും കുടമ്പുളിയും കശുമാങ്ങയും ചക്കപ്പഴവും ഒക്കെ തിന്നു. മത്തി വെച്ചതും പൊരിച്ചതും കൂട്ടി ശിക്കാറു ചോറും ഉണ്ടു. പാതിരാവായപ്പോൾ എനിക്കു വയറ്റുവേദന. കക്കൂസിൽ പോകണം. എന്നാൽ, ഉമ്മായെ വിളിച്ചുണർത്താൻ പേടി. പിശാചുക്കളില്ലേ? ഞാൻ കണ്ണുകൾ തുറക്കാതെ ഇരുട്ടത്തിരുന്നു. കുറെ കഴിഞ്ഞപ്പോൾ ആശ്വാസമായി. പിന്നെ കണ്ണുകൾ മുറുകെ അടച്ചുകൊണ്ടുതന്നെ രണ്ടുംകല്പിച്ച് ഉമ്മായെ വിളിച്ചുണർത്തി. അവരു തീപ്പെട്ടി ഉരച്ചു വിളക്കു കൊളുത്തിയപ്പോൾ അബ്ദുൽ ഖാദർ കിടക്കപ്പായിൽ വെളിക്കിറങ്ങിയിരിക്കുന്ന വാർത്ത ഞാൻ അറിയിച്ചു! ഉമ്മാ പായ എടുത്തുകൊണ്ടു പോയി തോട്ടിൽ കഴുകിയിട്ടു വന്നു. ഞാൻ അബ്ദുൽ ഖാദറിനെ നോക്കി. കണ്ണുതിരുമ്മിക്കൊണ്ട് അവൻ ഇരിക്കുകയാണ്. ഒന്നും അവനു മനസ്സിലായില്ല. ഞാൻ ചോദിച്ചു:

'എടാ നീ എന്തിനാ പായേലിരുന്നു വെളിക്കിറങ്ങിയത്? നിനക്കു നാണമില്ലേ? ഇത്രേം വയസ്സൊക്കെ ആയില്ലേ നിനക്ക്?'

അവൻ ഒരുപിടിപാടും കിട്ടാതെ നിലാവെളിച്ചത്തിറങ്ങിയ പൂവൻകോഴിയെപ്പോലെ മിഴിച്ചുനോക്കുക മാത്രം ചെയ്തു. ഉമ്മാ കഴുകിക്കാൻ വിളിച്ചു. ഞാൻ വേഗം ചെന്ന് ഇരുന്നുകൊടുത്തു. ഇരുട്ടത്താണ്. ഉമ്മാ എന്നെ കഴുകിച്ചു കഴിഞ്ഞപ്പോൾ അബ്ദുൽ ഖാദർ മുടന്തിമുടന്തി ചെന്ന് ഇരുന്നുകൊടുത്തു. ഉമ്മായ്ക്ക് ദേഷ്യം വരാതിരിക്കുമോ?. ഉമ്മാ അവൻെറ ചന്തിക്ക് ഒരടി വച്ചുകൊടുത്തു. എന്നിട്ടു പറഞ്ഞു:

'നിനെ ഇപ്പഴല്ലേ കഴുകിച്ചത്?'

അബ്ദുൽ ഖാദർ എത്തുംപിടിയുമില്ലാതെ ഉമ്മാ ഇട്ട പുതിയ പായയിൽ കിടന്നു.

ഈ സംഭവം ഞാൻ അഭിമാനത്തോടെ നങ്ങേലിയോടു പറഞ്ഞിട്ടുണ്ട്. ഞാൻ വെളിക്കിറങ്ങിയിട്ട് അബ്ദുൽ ഖാദറിനെ പഴി

ഫോട്ടോ: പി. ശങ്കരൻകുട്ടി

എന്താണ് ഇനി പറയാനുള്ളത്? ഏതാണ്ടൊക്കെ പറയാനുണ്ടെന്നു തോന്നുന്നു.

പറഞ്ഞത്. ഉമ്മയോടും ബാപ്പായോടും. ഉമ്മായും ബാപ്പായും ആ സംഭവം എനിക്കെതിരായി ഹാജരാക്കി. അബ്ദുൽഖാദർ പറഞ്ഞതല്ലേ ശരി? ഞാൻ ഇരുട്ടത്തു ചെന്നു ബാപ്പായുടെ കിടക്കപ്പായയിൽ മൂത്രം ഒഴിച്ചിട്ടു പോയതുതന്നെ! ഇക്കണ്ട മൂത്രങ്ങളായ മൂത്രങ്ങൾ ഒക്കെ ഒഴിച്ച അബ്ദുൽഖാദർ പരമയോഗ്യൻ!

മൂത്രക്കേസ് ഏതായാലും തുമ്പില്ലാതെ കിടക്കുകയാണ്. ഉമ്മായ്ക്കും ബാപ്പായ്ക്കും സംശയമുണ്ട്. കുറ്റക്കാരൻ ഞാനോ അബ്ദുൽ ഖാദറോ? ഏതായാലും ജനം രണ്ടു ചേരികളിലായി. സ്കൂളിലും രണ്ടഭിപ്രായക്കാരാണ്. അബ്ദുൽ ഖാദർ പലർക്കും പലതും കൊടുത്ത് അവൻെറ വശത്തു ചേർത്തു. നത്തുദാമു ചേരിചേരാനയത്തിലാണ്. അവൻ പറഞ്ഞുണ്ടാക്കി. കിടക്കപ്പായയിൽക്കിടന്നു മൂത്രം ഒഴിക്കുന്നതു ഞാനോ അബ്ദുൽ ഖാദറോ അല്ല!

ബാപ്പായാണ്!

ഇതു കേട്ട് നങ്ങേലിയും ശങ്കരൻകുട്ടിയും കൂടി നത്തുദാമുവിനെ പറമ്പിലെല്ലാം ഇട്ടോടിച്ച് അച്ചാലും മുച്ചാലും തല്ലി!

രാധാമണി അബ്ദുൽ ഖാദറിൻെറ പക്ഷത്തുനിന്ന് എൻെറ പക്ഷത്തു വന്നു. അബ്ദുൽ ഖാദർ രാധാമണിക്ക് ഒരു കഷണം വാളമ്പുളി കൊടുത്തപ്പോൾ അവൾ അവൻെറ പക്ഷത്തു ചേർന്നു. ഒരു കഷണം വാളമ്പുളിക്കുവേണ്ടി പെൺപിള്ളേർ കൂറുമാറുന്നതു ശരിയാണോ? ഞാൻ കശുഅണ്ടി ചുട്ടുതല്ലിയതു കൊടുത്തപ്പോൾ രാധാമണി എൻെറ പക്ഷത്തുവന്നു. തന്നെയുമല്ല, ധീരതയോടെ രാധാമണി പ്രഖ്യാപിച്ചു:

'കിടക്കയിൽ കിടന്നു മൂത്രം ഒഴിച്ചത് അബ്ദുൽ ഖാദർ തന്നെയാണ്!'

എനിക്കു സന്തോഷമായി.

അപ്പോൾ രാധാമണിക്ക് ഒരാഗ്രഹം. രഹസ്യമായി അവൾ എന്നോടു പറഞ്ഞു:

'എനിക്കൊരു ആനവാൽ വേണം, തരുമോ?'

സ്വന്തമായി എനിക്കുണ്ടായിരുന്നെങ്കിൽ ഒരു മുഴുവൻ ആനയെ ഞാൻ രാധാമണിക്കു കൊടുക്കുമായിരുന്നു! ഞാനത് അവളോടു പറയുകയും ചെയ്തു. അപ്പോൾ രാധാമണി പറഞ്ഞു:

'മുഴുവൻ ആന വേണ്ട. വെറും ഒരു ആനവാൽ മതി.'

തരാം! ഞാൻ പറഞ്ഞു. കൊടുക്കാമെന്നു പറഞ്ഞത് അബ്ദുൽ ഖാദറിൻെറയും നത്തുദാമുവിൻെറയും മുന്നിൽവച്ചാണ്. സാധാരണയായി ബാപ്പായുടെയും ഉമ്മായുടെയും ഇഷ്ടക്കാരായ ഹിന്ദുക്കൾക്ക് ആനവാൽ വാങ്ങിച്ചുകൊടുക്കാറുണ്ട്. വിരലിൽ മോതിരമായി അണിയാനാണ്. ചിലരു കൈത്തണ്ടിലും കെട്ടും. ആനവാലിന് അദ്ഭുതസിദ്ധികളുണ്ട്! '

നിഷ്പ്രയാസം എനിക്ക് ആനവാൽ കിട്ടും. ആനക്കാരെല്ലാം എൻെറ ഇഷ്ടക്കാരാണല്ലോ. എങ്കിലും ഒരാനവാൽ വാങ്ങിച്ചു തരാൻ ഞാൻ ബാപ്പായോടും ഉമ്മയോടും പറഞ്ഞു. രണ്ടുപേരും പറഞ്ഞു:

നിനക്കിപ്പ ആനവാലു വേണ്ട!

അത് ആനക്കാർ കേൾക്കെയാണ്. അവരു കൂറുമാറിയ വിവരം ഞാൻ അറിഞ്ഞില്ല. നത്തുദാമുവും അബ്ദുൽഖാദറും എന്തൊക്കെയോ അവരോട് എന്നെപ്പറ്റി പറഞ്ഞുകൊടു



ത്തു. തന്നെയുമല്ല, ഒരു ചിരട്ട നിറച്ച് അണ്ടി ചുട്ടുതല്ലിയതും ആനക്കാർക്കു കൊടുത്തു.

ഞാൻ ആനക്കാരോടു പറഞ്ഞു:

ഒരു ആനവാൽ വേണം.

ആനക്കാർ പരിഹസിക്കുന്ന മട്ടിൽ പറഞ്ഞു:

ആനയ്ക്ക് ഒരേയൊരു വാലല്ലേയുള്ളൂ. അത് മുറിച്ചുതന്നാൽ ആന എന്തു ചെയ്യും?

ഞാൻ പറഞ്ഞു:

എനിക്കു മുഴുവനും വേണ്ട. ഒരുപൂട മതി. ആനപ്പൂട!

ആനപ്പൂടയോ? ആനക്കാർ ചിരിച്ചു: 'ഇതെന്താ വല്ല കോഴിയോ മറ്റോ ആണോ?'

'ഒരാനപ്പൂട! ഞാൻ കെഞ്ചി. ആനക്കാർ തന്നില്ല. നത്തുദാമുവും ചേട്ടൻ അബ്ദുൽഖാദറും കേൾക്കെയാണ് ആനക്കാർ പറഞ്ഞത്. അവർ എനിക്കു തരേണ്ടതായിരുന്നില്ലേ? വെറ്റില, അടയ്ക്ക, കരിക്ക്, പുകയില, പഴം, അലുവാ, ഈത്തപ്പഴം എന്നിവ എല്ലാം ഞാൻ ആനക്കാർക്കു കൊടുത്തിട്ടില്ലേ? പോരാഞ്ഞിട്ടു ബാപ്പാ വലിക്കുന്ന നല്ല മണമുള്ള തടിയൻ ചുരുട്ടും ഞാൻ കൊടുത്തിട്ടില്ലേ? മഹാൻമാരായ ആനക്കാർ ഇത്രയ്ക്കു നന്ദികെട്ടവരോ! ഞാൻ ചോദിച്ചതു വെറും ഒരാനപ്പൂടയാണ്. തന്നില്ല. ആട്ടെ, ഞാൻ കാണിച്ചുതരാം. ഞാൻ വലുതാകുമ്പോൾ ഒരാനക്കാരനാവുകില്ല! അങ്ങനെ ആനക്കാരുടെ ലോകത്തിൽനിന്നു നല്ലവനായ ഒരാനക്കാരൻ കുറഞ്ഞു.

ഒരു ആനപ്പൂട ഞാൻ കട്ടെടുക്കും!

എങ്ങനെ?

രാവും പകലും ചിന്തയാണ്. ജീവനുള്ള ഒരു കൊമ്പൻെറ വാലിലെ രോമം എങ്ങനെ മോഷ്ടിക്കും? ചിന്തയിൽ മുഴുകി. അങ്ങനെ നടക്കുമ്പോൾ—

'ആനപ്പൂടേ! അശരീരികളാണ്. സ്കൂളിലെ കുട്ടികൾ അധികംപേരും നേതാക്കൻമാർ. ഞാൻ ഒറ്റപ്പെട്ടതുപോലെയായി. രാധാമണിയും ശത്രുപക്ഷത്തു ചേർന്നു. എല്ലാവരും കൂടി, 'ആനപ്പൂട! കെടന്നുമുള്ളി! എന്നു വിളിക്കുകയും, അതു സംബന്ധമായി അടിപിടിയുണ്ടാവുകയും പുതുശ്ശേരി നാരായണപിള്ളസാറിൻെറ അടി വാങ്ങുകയും ചെയ്തു. രാത്രി കിടക്കപ്പായിൽ കിടന്ന് അബ്ദുൽഖാദർ പറയും:

ആനപ്പൂട! കെടന്നുമുള്ളി!

കാണിച്ചുതരാം! പ്രപഞ്ചത്തോടായിട്ട് മനസ്സിൽ പ്രഖ്യാപനം ചെയ്തു. ഞാൻ ഒരു ആനപ്പൂട മോഷ്ടിക്കും! അതിനുള്ള എളുപ്പവഴി ഏത്?

അങ്ങനെ ഇരിക്കുന്ന കാലഘട്ടത്തിൽ ഞാൻ ഒരുദിവസം ലോകജേതാവിനെപ്പോലെ ക്ളാസ്സിൽ ഹാജരായി. ശത്രുമിത്രങ്ങളെയെല്ലാം ഒരുമിപ്പിച്ചു. ചട്ടൻ അബ്ദുൽഖാദറിനെയും നത്തുദാമുവിനെയും മുഖത്തു തറപ്പിച്ചുനോക്കിക്കൊണ്ട് രാധാമണിയോടു ചോദിച്ചു:

നിങ്ങളാരെങ്കിലും ആനപ്പൂട കണ്ടിട്ടുണ്ടോ? തൊട്ടു നോക്കീട്ടുണ്ടോ?

സദസ്സ് ഒന്നും പറഞ്ഞില്ല. നിശ്ശബ്ദം. ഞാൻ വലിയ ഒരാനവാൽ രാധാമണിക്കു കൊടുത്തു. എന്നിട്ടു സദസ്സിനോടും ലോകത്തിനോടുമായി പറഞ്ഞു:

'ബ്ളുങ്കോ!'

ആനവാൽ എങ്ങനെ സംഘടിപ്പിച്ചു എന്നറിയാൻ സദസ്സ് ഉത്കണ്ഠ പ്രദർശിപ്പിച്ചു. നത്തുദാമുവിനും ചട്ടൻ അബ്ദുൽ ഖാദറിനും ആനപ്പൂട എങ്ങനെ കിട്ടി എന്നറിയണം. പലകുറി ചോദിച്ചു. ഞാൻ പറഞ്ഞില്ല. ഒരുപാടു കാലം പറഞ്ഞില്ല. അതിപ്പോൾ പറയാം.

ജീവനുള്ള ഒരു കൊലകൊമ്പൻെറ വാലിലെ രോമം എങ്ങനെ മോഷ്ടിക്കും? തെങ്ങിൽ തളച്ചുനിർത്തിയിരിക്കുന്ന ആനയുടെ പിറകിൽ ചെന്നു പതുക്കെ വാലു പിടിച്ച് ഒരു രോമം മോഷ്ടിക്കാം. പക്ഷേ, പെട്ടെന്നു തിരിഞ്ഞ് അത് കുത്തിയാലോ? ഞാൻ പറഞ്ഞില്ലേ, രാപകൽ ചിന്തിച്ചു. ഒടുവിൽ ഒരു എളുപ്പവഴി കണ്ടുപിടിച്ചു. ആനകളും ഞങ്ങളുമൊക്കെ ഒരുമിച്ചാണല്ലോ നദിയിൽ കുളിക്കുന്നത്. ആനക്കാരോടു ചേർന്ന്, പിന്നെ കരിങ്കല്ലുകൊണ്ടു ഞാൻ പലപ്പോഴും ആനയുടെ പുറം തേച്ചിട്ടുണ്ട്. അപ്പോൾ—!

സർവമാനപേരും ആനകളും കുളിക്കുന്നതു കടത്തുകടവിലാണ്. വലിയ നദി. കണ്ണുനീരുപോലുള്ള വെള്ളം. വേനൽക്കാലത്ത് ആളുകൾ നീന്തിപ്പോകും. ചെളി തീരെ ഇല്ല. നല്ല മുഴുപ്പുള്ള വെള്ളമണലാണ്. അക്കരെ പുരാതനമായ ഒരു കള്ളുഷാപ്പുണ്ട്. നീന്തലുകാരെല്ലാം കള്ളുഷാപ്പിൽ പോകുന്നവരാണ്. ഒരു കുളിയും പാസ്സാക്കി കള്ളു കുടിക്കാം. നദിയിൽ കരയോടു ചേർന്നു വെള്ളത്തിൽ മൂന്ന് ആനകൾ കിടക്കുന്നു. നടുക്കു കിടക്കുന്നതാണ് കൊമ്പൻ. അവൻെറ വാലാകുന്നു മോഷ്ടിക്കേണ്ടത്!

ഒരുപാടുപേർ കുളിക്കുന്നുണ്ട്. ഒരുപാടു പേർ നീന്തിപ്പോകുന്നുമുണ്ട്. ഇടയ്ക്കു കടത്തുവഞ്ചിയിലും ആളുകൾ പോകുന്നു. കുളിക്കാരുടെ കൂടെ ബാപ്പായുണ്ട്. മാമായുണ്ട്. ശങ്കരൻകുട്ടിയും കൃഷ്ണനുമുണ്ട്. പത്മനാഭൻ നായരും ഔസേപ്പുമാപ്പിളയുമുണ്ട്. ഞാനും നത്തുദാമുവും മുണ്ടുകൾ പറിച്ചു കരയ്ക്കിട്ടു വെള്ളത്തിൽ ചാടി. നത്തുദാമുവിനെ അവൻെറ അച്ഛൻ തേച്ചു ചെളി കളഞ്ഞു കുളിപ്പിച്ചു. ബാപ്പാ എന്നെയും ശരിക്കു കുളിപ്പിച്ചു. എന്നിട്ടു ഞാൻ മുങ്ങാങ്കുഴി ഇട്ടു ദൂരെപ്പോയി പൊങ്ങി. ഒന്നു ശരിക്കു നോക്കി. ഒരു പിശകുമില്ല. ആരും എന്നെ






വേണ്ട, ഇനി ഒന്നും പറയുന്നില്ല. ഏതു കഷായവും കുടിക്കാൻ റെഡി.

ശ്രദ്ധിക്കുന്നില്ല. നല്ല തക്കം. ഞാൻ മുങ്ങാങ്കുഴിയിട്ടു പതുക്കെച്ചെന്ന് കൊമ്പനാനയുടെ പിറകിൽ താലമാത്രം പൊക്കിനോക്കി. വാല് ശരിക്കു കണ്ടുപിടിച്ചു. എന്നിട്ടു മുങ്ങി ആനയുടെ വാലിൽ പതുക്കെ പിടിച്ചു. നല്ല ഉയരമുണ്ട്. പല്ലുകൾകൊണ്ടു നീണ്ട ഈ രോമം കരണ്ടു മുറിച്ചെടുക്കാം. കരണ്ടു മുറിക്കാൻ ശ്രമിച്ചു. പറ്റുന്നില്ല. ഞാൻ കടിച്ചുപിടിച്ചു വാലു ബലമായി പിടിച്ചുകറ്റി. ശക്തിയായി വലിച്ച ഓർമ്മയുണ്ട്. പിന്നെ ആകെ ബഹളമാണ്!

വാലിലെ പിടി വിട്ടു ഞാൻ പൊങ്ങി. ആന ഭയങ്കരമായി അമറിക്കൊണ്ട് എണീറ്റു തിരിഞ്ഞു . എന്നെ കണ്ടു. ഞാൻ ഒറ്റ മുങ്ങ്! മരണവേവലാതിയോടെ മുങ്ങാങ്കുഴിയിട്ട് ശീഘ്രം മണ്ണും ചവിട്ടിത്തള്ളി, ചവിട്ടിത്തള്ളി പാഞ്ഞുപാഞ്ഞു പോയി. ശ്വാസം വിടണം. ചങ്കു പൊട്ടാൻ പോകുന്നു. എന്നിട്ടും പൊങ്ങിയില്ല. ഒടുവിൽ പോയിപ്പോയി വെള്ളത്തിൽ ഇരട്ടുള്ള ഭാഗത്തു പൊങ്ങി. നദിയിലേക്കു ചാഞ്ഞുകിടക്കുന്ന പരുത്തിക്കാട്ടിലാണ് എക്സൈസ് സ്റ്റേഷൻെറ തൊട്ടടുത്ത്. ഞാൻ തിരിഞ്ഞുനോക്കി. ആന തുമ്പിക്കൈ പൊക്കി കൊമ്പുകൾ ഉയർത്തി ഭയജനകമായ വിധത്തിൽ അമറുകയാണ്. മറ്റ് രണ്ടാനകളും എണീറ്റ് അമറുന്നുണ്ട്. ആളോട്ടവും ബഹളവും. ഞാൻ പരിപൂർണ്ണനഗ്നനാണ്. കരയ്ക്കു കയറി മുള്ളിലും കണ്ടും കുണ്ടും കുഴിയിലൂടെയും ഓടിച്ചാടി വള്ളികൾ പടർന്ന വലിയ ഒരു മരത്തിൽ വലിഞ്ഞുകയറി ഇലകളുടെ മറവിൽ ഒരു കൊമ്പിലിരുന്നു വിറച്ചു. മിശറ് എന്ന കടിയുറുമ്പ് എന്നെ പൊതിയുന്നുണ്ട്. ഞാൻ അതിനെയെല്ലാം തൂത്തുകളഞ്ഞുകൊണ്ടു പേടിച്ചരണ്ട് ഇരിപ്പായി. ബഹളം നിലച്ചു. ഒന്നും സംഭവിച്ചിട്ടില്ലാത്ത മാതിരി എല്ലാം പഴയ ഓർമ്മകൾ പോലെ ആയി. എൻെറ ദേഹത്തുണ്ടായിരുന്ന വെള്ളമെല്ലാം വലിഞ്ഞുണങ്ങി. മിശറുകടിയുടെ നീറ്റൽ മാത്രം അനുഭവപ്പെടുന്നുണ്ട്. ഞാൻ അങ്ങനെ ഇരിക്കുമ്പോൾ ബാപ്പായുടെ ഉച്ചത്തിലുള്ള വിളികേട്ടു. എൻെറ പേരു പറഞ്ഞാണ്. ഞാൻ ബാപ്പാ എന്നു വിളിച്ചു. എന്നിട്ട് ഇറങ്ങിച്ചെന്നു. ബാപ്പാ ദേഹത്തു കിടന്ന തോർത്ത് എന്നെ ഉടുപ്പിച്ചു. എന്നിട്ടെൻെറ തല തടവി. ശരീരത്തെങ്ങും കടിച്ചു പറ്റിക്കിടന്ന എറുമ്പുകളെ എടുത്തുകളഞ്ഞു:

ഞങ്ങൾ വീട്ടിൽച്ചെന്നു. ഞാൻ ഉമ്മയോടു പറഞ്ഞു:

ഉമ്മാ എൻെറ മുണ്ടു പോയി!

ഉമ്മാ പറഞ്ഞു:

എല്ലാവരുടെയും മുണ്ടു പോയി.

ആന വിരണ്ട ബഹളത്തിൽ ആളുകൾ തുണിയും കോണകവുമില്ലാതെ തട്ടിയും മുട്ടിയും വീണും ജീവനുംകൊണ്ട് ഓടി. ആ കൂട്ടത്തിൽ പരിപൂർണ്ണ നഗ്നരായി ബാപ്പാ, മാമാ, പത്മനാഭൻ നായർ, കൃഷ്ണൻ, ശങ്കരൻകുട്ടി, നത്തുദാമു, ഔസേപ്പുമാപ്പിള എന്നിവർ നാട്ടുവഴിയേ ഓടി ചില തോടുകളിലൂടെ ഞങ്ങളുടെ പറമ്പിൽ കയറി വീട്ടിലെത്തി. വഴിക്ക് ഔസേപ്പുമാപ്പിള ഒരു കല്ലിൽത്തട്ടി വീണ് മുട്ടുപൊട്ടി. കൊമ്പനാന ഒരുപിടിയാനയെ ചെറുതായൊന്നു കുത്തി. ആനക്കാർ വളരെ കഷ്ടപ്പെട്ട് എല്ലാറ്റിനേയും കൊണ്ടുപോയി തളച്ചു. കൊമ്പനു പെട്ടെന്നു ഭ്രാന്തിളകിയതാണ്!

അതു ശരിയല്ലല്ലോ. എല്ലാ ബഹളത്തിനും കാരണക്കാരൻ ഞാനല്ലേ? ഈ സത്യം എങ്ങനെ പറയും? അറിഞ്ഞാൽ ബാപ്പാ, എന്നെ കെട്ടിത്തൂക്കി പുകയിടുമോ? ഞാൻ പറഞ്ഞു:

ബാപ്പാ അതിനു പെരാന്തിളകിയതല്ല!

പിന്നെ?

കടിച്ചു വലിച്ചതാണ്.

എന്തു കടിച്ചുവലിച്ചു.?

നീ കൊമ്പനാനേന കടിച്ചോ?

അതെ. ഞാൻ മുങ്ങിച്ചെന്ന് അതിൻെറ ഒരു പൂട കടിച്ചൂരാൻ നോക്കി.

ഉമ്മാ പറഞ്ഞു:

റബ്ബേ! അതിന് ഒരുപാട് നൊന്തുകാണും!

ബാപ്പാ ചിരിച്ചു. ഒരുപാടുനേരം ചിരിച്ചു. എന്നിട്ട് ചോദിച്ചു:

നിനക്കെന്തിനാ ആനപ്പൂട?

ഞാൻ പറഞ്ഞു:

ബാപ്പാട ഒരിഷ്ടക്കാരനില്ലേ—ആ എക്സയിസ് ഇൻസ്പ്പട്ടേര്? അദ്ദേഹത്തിൻെറ മകള് രാധാമണി എന്നോട് ഒരാനവാല് ചോദിച്ചു.

ഉമ്മായ്ക്ക് അപ്പോഴാണ് ചിരിക്കാൻ തോന്നിയത്.

പൊന്നുമകനേ, ഉമ്മാ പറഞ്ഞു: വല്യ അപകടം ഒന്നും ഉണ്ടാകാതെ അല്ലാഹ് കാത്ത്. ബാപ്പായോട്: ഒരാനപ്പൂട മേടിച്ച് ഇവനു കൊട്. അല്ലെങ്കി ഇനീം ആ പാവപ്പെട്ട കൊമ്പനാനേന ഇവൻ കടിക്കും!

എടാ, ബാപ്പാ പറഞ്ഞു: അന്നാലും നീ അതിനെ കടിച്ചല്ലോ!

കടിച്ചില്ല. ഒരാനപ്പൂട കടിച്ച് ഊരി എടുക്കാൻ നോക്കി.

വാ. നീ ഇതാരോടും പറയണ്ട!

ബാപ്പാ എന്നെ ആനകളുടെ അടുത്തു കൊണ്ടുപോയി. ഒരു പിടിയാനയുടെ കൈപ്പതകിനടുത്ത് ചെറിയ ഒരു ചുവന്ന മുറിവുണ്ട്. അതിൽ ആനക്കാർ എന്തോ അരച്ചു പുരട്ടിയിട്ടുണ്ട്. എങ്കിലും ചോര കുറേശ്ശെ പൊടിയുന്നു. കൊമ്പനാനയുടെ ഒരു വാല് ആനക്കാരനെക്കൊണ്ട് മുറിച്ചെടുപ്പിച്ച് ബാപ്പാ എനിക്കു തന്നു. കൊമ്പനാന പരിഹാസം നിറഞ്ഞ ഭയാശങ്കയോടെ എന്നെ നോക്കി. വയറു കൊണ്ടു പടപടാ ശബ്ദമുണ്ടാക്കി. അതിൻെറ അർത്ഥം: നീയല്ലേടാ കശ്മലാ, ആനപ്പൂട കടിച്ചുപറിച്ചെടുക്കാൻ പോയ കള്ളൻ?



# ശിങ്കിടിമുങ്കൻ

1981 സെപ്ററംബറിൽ കലാകൗമുദിയിൽ പ്രസിദ്ധീകരിച്ചത്.

''ആരാണത്?''

''അതോ?''

''അത്.''

''അദ്ഭുതങ്ങളുടെ എല്ലാം അദ്ഭുതം. പറയാം ശ്രദ്ധിച്ചുകേൾക്ക്. ഭക്തിയോടെ, വണക്കത്തോടെ, എളിമയോടെ, എല്ലാം കേട്ടിട്ടു തീരുമാനിച്ചാൽ മതി. അതല്ലേ നേരായ മാർഗ്ഗം?''

''ആളെ പറഞ്ഞില്ലല്ലോ?''

''ഞാൻ പറഞ്ഞില്ലേ പറയാം. നല്ല ഒന്നാംതരം ഭക്തി വേണം. കേൾക്കണോ?''

കരിയാത്തനും അബ്ദുൽ റസ്സാക്കും ആയിഷാബീബിയും കൂടിയുള്ള സംവാദമാണു രേഖപ്പെടുത്തിയിരിക്കുന്നത്. ആരാണീ ശിങ്കിടിമുങ്കൻ? ആ അദ്ഭുത രഹസ്യത്തെപ്പററി പറയുന്നതിനുമുമ്പ് വേറെ ചിലതു പറയാം? അബ്ദുൽറസ്സാക്ക് ഗൾഫിൽ ജോലിയുള്ള മാന്യനാണ്. അതായത് സൗദി അറേബ്യയിൽ സർവ്വ ചെലവും കഴിച്ച് മാസത്തിൽ എണ്ണായിരം രൂപകിട്ടും. ഭാര്യ ആയിഷാബീബിയും ഉദ്യോഗസ്ഥയാണ്. വീടിനടുത്തുള്ള ഒരു മുസ്ലിം സ്കൂളിലാണു ജോലി. മാസത്തിൽ ആയിരം രൂപയോടടുത്തു ശമ്പളം. രണ്ടുപേരും കൂടി രണ്ടുലക്ഷം രൂപാ ചെലവാക്കി ഒരു സുന്ദരൻ വീടുവച്ചു. അവിടെ സസുഖം താമസിക്കുന്നു. അബ്ദുൽ റസ്സാക്കിന് ആറു മാസം കൂടുമ്പോൾ രണ്ടുമാസത്തെ അവധി കിട്ടും. യാത്രയ്ക്ക് അങ്ങോട്ടുമിങ്ങോട്ടുമുള്ള വിമാനക്കൂലി മുതലായവ കമ്പനി വഹിക്കും. ജീവിതം പരമസുഖം തന്നെ. പക്ഷേ ഒരു ദുഃഖം. കല്യാണം കഴിച്ചിട്ടു പത്തുകൊല്ലമായി. ഇതുവരെ ഒരു കുട്ടി ഉണ്ടായില്ല. അതാണു പ്രശ്നം. ആയിഷാബീബി ഗർഭിണിയാകാത്തതെന്ത്?

ജിന്ന്, ഷൈത്താൻ, ഇഫ്രീത്ത്, റൂഹാനി- മുതലായ ആദൃശ്യജീവികളുടെ ഉപദ്രവമായിരിക്കാം. കെങ്കേമനായ ഒരു മുസലിയാർ വന്നു. വീട്ടിൽത്താമസിച്ച് കുറേക്കാലം മന്ത്രവാദം നടത്തി. നടക്കല്ലുകൾക്കു മുമ്പിൽ മുട്ട എഴുതി കുഴിച്ചിട്ടു. വീടിൻെറ നാലു മൂലകളിലും മന്ത്രം എഴുതിയ കുപ്പികൾ കെട്ടിത്തൂക്കി. ഒരു ഫലവുമില്ല.

ഇനി എന്ത്?

കുട്ടിയെത്തരാൻ അല്ലാഹുവിനോട് അപേക്ഷിക്കാം. സങ്കടത്തിനു പരിഹാരം വരുത്തും. പക്ഷേ ഒരു പിശക്. അല്ലാഹുവിനോടു നേരിട്ട് അപേക്ഷിക്കാൻ പാടില്ലെന്ന് ഒരു വകുപ്പുണ്ട്. ഒരു ഉടയാളൻ വേണം. അതിനു പററിയ പരമയോഗ്യനാകുന്നു ശൈഖ് മുഹിയദ്ദീൻ. അബ്ദുൽ ഖാദർ ജൈലാനി എന്നും പറയും. ആ മഹാൻ മരണമടഞ്ഞിട്ട് കുറെ നൂററാണ്ടുകളായി. അദ്ദേഹത്തെ കബറടക്കിയിരിക്കുന്നത് ബാഗ്ദാദിലാണ്. അദ്ദേഹത്തെ വിളിച്ചപേക്ഷിച്ച് ഒരു കുട്ടിയെത്തരാൻ അല്ലാഹുവിനോടു പറയാൻ പറഞ്ഞു. ഒരു ഫലവുമില്ല. പ്രവാചകനായ മുഹമ്മദുനബിയെ വിളിച്ച് അല്ലാഹുവിനോടു പറയാൻ അപേക്ഷിച്ചു. ഒരു വിശേഷവുമില്ല. പിന്നെ പുണ്യവാളന്മാരായ മമ്പുറത്ത് ഓലിയാ, കാഞ്ഞിരമിററത്ത് പരീത് ഓലിയാ എന്നുവേണ്ട ഒരുപാടു സ്ഥലങ്ങളിലേക്ക് പ്രാർത്ഥനകൾ അയച്ചു. ബീമാപ്പള്ളി, കാശ്മീരിലെ ബാൽ ശരീഫ്, (ബാൽ ശരീഫ് പ്രവാചകൻെറ ഒരു താടിരോമമാണെന്നാണ് വയ്പ്), നാഹൂർ ആണ്ടവരായ വീരാസായു, അജ്മീറിലെ ഖോളാഗരീ ബന്നവാസ്, ദാദാ ഹയാത്തുൽ ക്കലന്തർ-എന്നിവിടങ്ങളിലേക്ക് ആയിഷാബീബിക്കു ഗർഭമുണ്ടാകാൻ പ്രാർത്ഥനകളയച്ചു. ലോഭമില്ലാതെ പണവും അയച്ചു. എന്നിട്ട് ഒരു ഫലവുമില്ല.

മുസ്ലീങ്ങളുടെ കാര്യം ഇങ്ങനെ. ഇനി ക്രിസ്തുമതം ഒന്നു പരീക്ഷിച്ചുനോക്കിയാലെന്ത്?

ദൈവത്തിൻെറ ഏക പുത്രനായ ജീസസ്സിനോടു വരെ അപേക്ഷിച്ചു. ഒരു ഫലവുമില്ല. സെയൻറുപോൾ, സെയ്ൻറുപീററർ, കന്യകാമറിയം, ത്രേസ്യാ പുണ്യവാളത്തി, അൽഫോൺസാ, വേളാങ്കണ്ണി ഇങ്ങനെ കുറെ അപേക്ഷകളും പ്രാർത്ഥനകളും. പല സ്ഥലങ്ങളിലേക്കും പണം അയച്ചു. ഒരു വിശേഷവുമില്ല. ആയിഷാബീബി ഗർഭിണിയാകുന്നില്ല. ഇനിയോ?

ഹിന്ദുക്കളുണ്ടല്ലോ, തന്നി ആർഷം? അവരുടെ പക്കൽ ഒരുപാടു ദൈവങ്ങളും അവതാരങ്ങളുമൊക്കെയുണ്ട്. ദിവ്യക്ഷേത്രങ്ങളും. ഒന്നു പരീക്ഷിച്ചുനോക്കാം. കാശി വിശ്വനാഥൻ, മധുരമീനാക്ഷി ക്ഷേത്രം. കൂടൽ മാണിക്യക്ഷേത്രം, ശ്രീപത്മനാഭസ്വാമിക്ഷേത്രം, വൈക്കത്തപ്പൻ, വേട്ടയ്ക്കൊരു മകൻ, കൊടുങ്ങല്ലൂർ അമ്മ. തൃശ്ശൂർ വടക്കുംനാഥൻ, തിരുമല ദേവൻ, ഏററുമാനൂർ അപ്പൻ, ഇളങ്കാവിലമ്മ, ശബരിമല അയ്യപ്പൻ, വാവരുസ്വാമി, സായിബാബ, സത്യസായി ബാവ-അപേക്ഷകൾ ഒരുപാടുപോയി. പ്രാർത്ഥനകളും. പണം അയയ്ക്കുക എന്നത് ഒരു പ്രശ്നമല്ലല്ലോ. പറഞ്ഞിട്ടെന്തു ഫലം? ആയിഷാബീബി ഗർഭം ധരിക്കുന്നില്ല. എന്തു ചെയ്യും?

ഇനി ഇപ്പോൾ പറയാൻ പോകുന്നത് രണ്ടുപേർക്കും വൈദ്യപരിശോധന നടത്തണം, എന്നായിരിക്കും. അതൊക്കെക്കഴിഞ്ഞു. അബ്ദുൽ റസ്സാക്കിനേയും ആയിഷാബീബിയേയും കൊലക്കൊമ്പന്മാരായ ഡോക്ടറന്മാർ പരിശോധിച്ചു. ആർക്കും ഒരു കുററവുമില്ല. അപ്പഴോ?

ജലത്തിലും ഭൂമിയിലും ആകാശത്തുമുള്ള ജീവികളുണ്ടല്ലോ? അതിലെ പെൺവർഗ്ഗങ്ങളെല്ലാം സമയമാകുമ്പോൾ ആരുടെയും ശുപാർശ കൂടാതെ മുട്ടയിടുകയും പ്രസവിക്കുകയും ചെയ്യും. ക്ഷമിച്ചിരിക്കുക! ആരാണിതു പറഞ്ഞത്? ആരുമാവട്ടെ. പക്ഷേ, ഈ ന്യായവും വച്ച് എത്രകാലം കഴിയും? കല്യാണം കഴിച്ചിട്ട് പത്തുവർഷമായി. നൂററിയിരുപതുമാസം. മൂവായിരത്തി അറുന്നൂറിലധികം ദിവസങ്ങളും രാവുകളും! എന്താണിതിന്നർത്ഥം! ഇനി ഇങ്ങനെ ദുഃഖിച്ച് എത്രനാൾ കഴിയണം.

അപ്പോൾ വരുന്നു ഒരു സന്തോഷവാർത്ത!... കുട്ടിച്ചാത്തൻ!... പത്രങ്ങളിലെ പരസ്യങ്ങളിൽനിന്ന് അബ്ദുൽ റസ്സാക്കും ആയിഷാബീബിയും കുട്ടിച്ചാത്തൻെറ മാഹാത്മ്യം അറിയുന്നു. കത്തയയ്ക്കുന്നു. പറഞ്ഞ പണവും പ്രാർത്ഥനയും അയച്ചു. ഒരു ഫലവുമില്ല! അങ്ങനെ ഇരിക്കുമ്പോൾ പത്രങ്ങളിൽ വേറൊരു കുട്ടിച്ചാത്തൻെറ അദ്ഭുത പ്രവർത്തനങ്ങളെപ്പററിയുള്ള ഉശിരൻ പരസ്യം!... ഇതായിരിക്കണം യഥാർത്ഥ കുട്ടിച്ചാത്തൻ!




ഒരിക്കലും മായാത്ത പ്രസന്നത

എഴുത്തുകൾ പോയി. ആവശ്യപ്പെട്ട രൂപ മണിയോർഡർ ചെയ്തു. അഭീഷ്ട വിവരം രജിസ്ട്രേഡ് കത്തായിപ്പോയി. എല്ലാം റെഡിയാക്കി കാത്തിരുന്നു. ദിവസങ്ങൾ കുറെ അധികംപോയി. ആയിഷാബീബിയും ഗർഭവുമായി യാതൊരു ബന്ധവും സ്ഥാപിക്കുന്നില്ല! ഇതിൻെറയൊക്കെ അർത്ഥമെന്ത്? ഇനി ആരോടാണ് പറയാനുള്ളത്?

ദുഃഖവുംപേറി അബ്ദുൽറസ്സാക്കും ആയിഷാബീബിയും അങ്ങനെ കഴിയുമ്പോൾ-ദാ വന്നുചാടുന്നു കരിയാത്തൻ!

കരിയാത്തൻ പുലയനാണ്. കറുകറുമ്പൻ. വയസ്സ് മുപ്പത്തൊൻപത്. കല്യാണം കഴിച്ചിട്ട് ഇരുപതുകൊല്ലമായി. കുട്ടികളൊന്നും ഉണ്ടായിട്ടില്ല. ആരോഗ്യവാൻ. വാചാലൻ. ചിന്തകൻ. ദിവസവും മൂന്നു ദിനപ്പത്രങ്ങളെങ്കിലും വായിക്കും. കിട്ടുന്ന എല്ലാ പുസ്തകങ്ങളും. ഏതു കാര്യത്തെപ്പററിയും സ്വന്തമായ അഭിപ്രായമുണ്ട്. പ്രസംഗിക്കും. ഒന്നര ഏക്കർ തെങ്ങും പറമ്പും ഒരു വീടുമുണ്ട്. കുറെ തേങ്ങ കിട്ടും. ഭാര്യയ്ക്കു വലിയ പച്ചക്കറിത്തോട്ടമുണ്ട് കരിയാത്തനും കുടുംബത്തിനും സ്വന്തമായി ഒരു ക്ഷേത്രമുണ്ട്. ആകെക്കൂടി സുഖമായി ജീവിക്കുന്നു. മീൻ തിന്നണം. കള്ളുകുടിക്കണം. രണ്ടും ഐച്ഛികവിഷയമാണ്.

അബ്ദുൽറസ്സാക്ക് ഗൾഫ് മലയാളിയാണല്ലോ. പണം ഫുല്ലാണ്. മീൻ തിന്നാനും കള്ളുകുടിക്കാനും പത്തുരൂപാ കിട്ടുമോ എന്നു നോക്കാനാണ് കരിയാത്തൻ ചെന്നത്. അപ്പോഴാണല്ലോ സങ്കടകരമായ ചരിത്രം അറിയുന്നത്! കല്യാണം കഴിച്ചിട്ടു പത്തുകൊല്ലമായി. കുഞ്ഞുങ്ങൾ ഒന്നുമില്ല. മുസ്ലീങ്ങൾ, ക്രിസ്ത്യാനികൾ, ഹിന്ദുക്കൾ, കുട്ടിച്ചാത്തൻവരെ നോക്കി. എത്രയെത്ര വഴിപാടുകൾ! എത്രയെത്ര നേർച്ചകൾ!

കരിയാത്തൻ എല്ലാം ശ്രദ്ധിച്ചു കേൾക്കുകയും തലയാട്ടുകയും പൊട്ടിച്ചിരിക്കുകയും ചെയ്തു. അബ്ദുൽറസ്സാക്കും ആയിഷാബീബിയും അമ്പരപ്പോടെ നോക്കി. പൊട്ടിച്ചിരിക്കാൻ കാരണമെന്ത്? ചോദിക്കയും ചെയ്തു. അപ്പോൾ കരിയാത്തൻ പറഞ്ഞു:

''പ്രാർത്ഥന ഇതുവരെ ചെല്ലേണ്ടിടത്തു ചെന്നില്ല. അതാണു കാരണം.''

''ഇനി ഇപ്പോൾ പ്രാർത്ഥന എവിടെയാണു ചെല്ലേണ്ടത്?''

''പറയാം. ഭക്തിയോടെ കേൾക്കണം. എളിമയോടെ കേൾക്കണം. വളരെ ഭവ്യതയോടെ അപേക്ഷിക്കണം. ആൾ മുൻകോപിയാണ്.''

ആൾ ആരാണ്?''''

''ശിങ്കിടിമുങ്കൻ!''

''ശിങ്കിടിമുങ്കൻ? ആരാണ് ശിങ്കിടിമുങ്കൻ?''

''ഞാൻ പറഞ്ഞില്ലേ, അദ്ഭുതങ്ങളുടെ എല്ലാം അദ്ഭുതം! അബ്ദുൽ റസ്സാക്കു മുതലാളിക്കും ആയിഷാബീബിക്കും അരുമയായ ഒരു കുഞ്ഞിനെ ശിങ്കിടിമുങ്കൻ തരും! ഭക്തിയോടെ, വണക്കത്തോടെ, എളിമയോടെ പ്രാർത്ഥിക്കണം. ആദിപുലയരുടെ ദൈവമാണു ശിങ്കിടിമുങ്കൻ!''

പുലയർക്ക് അങ്ങനെ ഒരു ദൈവമുള്ളതായി കേട്ടിട്ടില്ലല്ലോ? മററു പുലയർ ഇതു സമ്മതിക്കുമോ?''

കരിയാത്തൻ പറഞ്ഞു: ''അതാണു പിശക്. കാളൻ, കുളൻ, മരപ്പോതൻ, ചാമുണ്ഡി, ചിണ്ടോപ്പൻ, ചക്ളിപ്പൊത്തൻ, ശുങ്കുളാട്ടൻ- ഇങ്ങനെ ഒട്ടേറെ ദൈവങ്ങളായി പരന്നുകിടന്നു പുലയർ മഹാജനം. ഐക്യബോധമില്ല. വിദ്യാഭ്യാസമില്ല, ആരാണു പുലയരെന്നും അറിഞ്ഞുകൂടാ. മേൽജാതിക്കാരെന്നു പറഞ്ഞുനടക്കുന്ന നമ്പൂതിരിമാരുടേയും പട്ടന്മാരുടേയും കൊങ്ങിണിമാരുടേയും നായന്മാരുടേയും ഈഴവരുടേയും തീയ്യന്മാരുടേയും മുസൽമാന്മാരുടേയും ക്രിസ്ത്യാനികളുടേയും അലക്കുകാരുടേയും തയ്യൽക്കാരുടേയും ചെരപ്പികളുടേയും-ചവിട്ടും തൊഴിയും, ഉന്തും തള്ളും ആട്ടും സഹിച്ച് അടിമകളായി നരകിക്കുന്നു. ആര്? പുലയർ!''

''അപ്പോൾ ഹരിജനങ്ങൾ?''

''ഛരായ്! ഹൈന്ദവ മേൽജാതിക്കാരെന്നു പറയുന്ന ആരോ കൊടുത്ത ഓമനപ്പേരല്ല്യോ-ഹരിജനങ്ങൾ!''

അപ്പോഴേക്കും ചായയും പലഹാരങ്ങളും പഴവും വന്നു. അതെല്ലാം ശാപ്പിട്ട്, ഗൾഫിൽ നിന്നുകൊണ്ടുവന്ന വിലകൂടിയ ഡൺഹിൽ സിഗററ്റു പുകച്ചു പുകവിട്ടുകൊണ്ട് കരിയാത്തൻ പറഞ്ഞു:

''ആദിയിൽ ദൈവം പുലയരെ സൃഷ്ടിച്ചു, ഒന്നാമതായി. പിന്നെ പറയർ, ഉള്ളാടന്മാർ മുതലായവരെയും. എന്നിട്ട് ബാക്കിവന്ന കച്ചടാ അണ്ടികുണ്ടൻ സാധനങ്ങൾ കൊണ്ട് മററുള്ളവരേയും തട്ടിക്കൂട്ടി എടുത്തു. എന്നിട്ടിപ്പോൾ, ആ അണ്ടനും അടകോടനും പറയുന്നത് അവന്മാരാണു മേൽജാതിക്കാരെന്ന്!'' മേൽജാതിക്കാരെന്നു പറയുന്ന അവന്മാർക്ക് ഒരു ഉശിരൻ ആട്ട്, എന്നമാതിരി കരിയാത്തൻ കാർക്കിച്ചുതുപ്പിയിട്ട് ഡൺഹിൽ പുകച്ചുകൊണ്ടു പറഞ്ഞു:

''ഞങ്ങളാകുന്നു ആദ്യത്തെ മനുഷ്യർ. അവരാകുന്നു ആദിപുലയർ. പുലയന്മാരുടെ രാജാവ്. ഞങ്ങളുടെ സിംഹാസനവും കിരീടവും ചെങ്കോലുമെല്ലാം മേൽജാതിക്കാരെന്നു പറയുന്നവന്മാര്.'' ഇവിടെ കരിയാത്തൻ മേൽജാതിക്കാരെന്നു പറ ,ുന്നവന്മാരെ ആട്ടുന്ന മാതിരി കാർക്കിച്ചുതുപ്പിയിട്ട് ഡൺഹിൽ പുകച്ചുകൊണ്ടു തുടർന്നു: ''ഞാൻ പറഞ്ഞില്ലേ അവന്മാരു തട്ടിയെടുത്തു. പുലയരെ ചിതറിച്ചു. അടിമകളാക്കി. കുറേനാൾ മുമ്പ് പുലയരെ എല്ലാം സംഘടിപ്പിച്ച് ഒററക്കെട്ടായി, ഒരേ വിശ്വാസക്കാരായി 'ശിങ്കിടിമുങ്കർ' എന്ന സംഘടനയിൽ കൊണ്ടുവന്ന് 'ശിങ്കിടിമുങ്ക' മതക്കാരാക്കാൻ ഞങ്ങൾ ആദിപുലയർ, ഒരു ശ്രമം നടത്തി. ഫലമുണ്ടായില്ല. പുയർ പല സംഘടനകളിലായി പല പേരുകളിൽ നടക്കുന്നു! ആ പേരുകൾക്കു വല്ല അർത്ഥവുമുണ്ടോ?''

''ശിങ്കിടിമുങ്ക മതം എന്താണ്? വിശ്വാസപ്രമാണങ്ങളും അനുഷ്ഠാനമുറകളും എന്തൊക്കെയാണ്?''

''ശിങ്കിടിമുങ്ക മതം ലോകം ഒട്ടാകെ വ്യാപിക്കും. അധികം താമസമില്ല. ഈ മതത്തിൽ ചേരാൻ ഒന്നും വെട്ടിമുറിക്കണ്ട! ഒന്നും കഴുത്തിൽ കെട്ടിത്തൂക്കുകയും വേണ്ട! തല മുണ്ഡനം ചെയ്യിച്ച് കാവിവസ്ത്രം ധരിക്കണ്ട! പാളത്താറും പൂണൂലും ഉച്ചിക്കുടുമേം ഒന്നും വേണ്ട! ഉറച്ചു വിശ്വസിക്കുക: ദൈവമാകുന്നു ശിങ്കിടിമുങ്കൻ! കള്ളുകുടിക്കുക, മീൻ തിന്നുക-അത്രേയുള്ളൂ: ഹര, ഹര, ശിങ്കിടിമുങ്കൻ!''

''ഇനിയാണ് അദ്ഭുതങ്ങളുടെ വരവ്!'' കരിയാത്തൻ സിഗററ്റു വലിച്ച് ചുമച്ചിട്ടു പറഞ്ഞു: ''ഇതു വലിച്ചിട്ടും വലിച്ചിട്ടും തീരുന്നില്ല!''

''സിഗരററിനു നീളക്കൂടുതലുണ്ട്.'' അബ്ദുൽ റസ്സാക്ക് പറഞ്ഞു: ''എന്തെല്ലാമാണ് കരിയാത്തോ അദ്ഭുതങ്ങൾ?''

''അതോ?'' കരിയാത്തൻ പറഞ്ഞു. ''പറയാം... ഒരുദിവസം ദൈവം ശിങ്കിടിമുങ്കൻ താഴോട്ടു നോക്കുമ്പോൾ ഭൂമിയിൽ അക്രമം നടക്കുന്നു!... മേൽജാതിക്കാരെന്നു പറയുന്നവന്മാർ, നമ്പൂതിരിമാരും നായന്മാരും കൊങ്ങിണികളും പട്ടന്മാരും മുസൽമാന്മാരും ക്രിസ്ത്യാനികളും തീയ്യന്മാരും ഈഴവരും ഒക്കെക്കൂടി, പുലയർ, പറയർ, ഉള്ളാടന്മാർ മുതലായ വിശുദ്ധരെ, ശ്രേഷ്ഠജീവികളെ, മർദ്ദിച്ചു മർദ്ദിച്ച് അവശരാക്കി അടിമകളാക്കിക്കൊണ്ടിരിക്കുന്നു! ഭയങ്കര കാഴ്ചയാണല്ലോ! ശിങ്കിടിമുങ്കനു സഹിക്കാൻ കഴിയുമോ?''

കരിയാത്തൻ നിറുത്തി. ധ്യാനനിമഗ്നനായി കുറെനേരം ഇരുന്നു. എന്നിട്ട് ഒരു ഡൺഹിൽ കൂടി കത്തിച്ചുവലിച്ച് ചുമച്ചുകൊണ്ടു പറഞ്ഞു.

''ആദിപുലയരായ ഞങ്ങൾ പുലയരുടെ രാജാവ്-എന്നീ ചരിത്രസത്യങ്ങൾ പറഞ്ഞല്ലോ. ഒരുദിവസം ഒരു പുലച്ചി, ഞങ്ങളുടെ ഒരു വല്യമ്മച്ചി പുല്ലരിയാൻ പോയി. പുല്ലരിഞ്ഞുകൊണ്ടുനിൽക്കുമ്പോൾ, ചെറിയ കാട്ടിൽ ഒരു നീണ്ട കല്ലുകണ്ടു. കരിങ്കല്ലാണ്. അതിൽ വല്യമ്മച്ചി അരിവാൾ തേച്ച് മൂർച്ച കൂട്ടാൻ തുടങ്ങി. അപ്പോൾ ഒരദ്ഭുതം!

''എന്താണ്?'' ആയിഷാബീബി ഉൽക്കണ്ഠയോടെ ചോദിച്ചു. കരിയാത്തൻ പറഞ്ഞു:

''ചോര!!!''

''ചോരയോ?'' അബ്ദുൽസൊക്കു ചോദിച്ചു.

''അതെ; കരിങ്കല്ലിൽനിന്നു നല്ല ചോപ്പൻ ചോര! നിൽക്കാതെ ഒഴുകുകയാണ്! വല്യമ്മച്ചി പേടിച്ച് ഓടി വീട്ടിൽവന്നു കാരണവന്മാരോടു വിവരം പറഞ്ഞു. അവർ ഉടനെ ദേവപ്രശ്നം വച്ചുനോക്കിച്ചപ്പോഴല്ലേ അദ്ഭുതങ്ങളുടെ അദ്ഭുതം!... ലോകനന്മയ്ക്കായുള്ള അവതാരം!... സാക്ഷാൽ ശിങ്കിടിമുങ്കൻ!... ഉഗ്രമൂർത്തി... മുൻകോപി... സ്വയംഭൂ!''

കരിയാത്തൻ നിറുത്തിയിട്ട് ധ്യാനനിമഗ്നനായി. എന്നിട്ട് ഭക്തിയോടെ ഉരുവിട്ടു:

''ഹര, ഹര, ശിങ്കിടിമുങ്കൻ!''

''എന്നിട്ട്?'' ആയിഷാബീബിയും അബ്ദുൽ റസ്സാക്കും കൂടി ഒരുമിച്ചു ചോദിച്ചു. കരിയാത്തൻ പറഞ്ഞു:

''പിന്നെ ഓട്ടമായി. നിവേദ്യം, മന്ത്രോച്ചാരണം, ശ്രീകോവിൽ, കർപ്പൂരദീപങ്ങൾ, സ്വർണ്ണ സിംഹാസനം-അമ്പലം ഉണ്ടാക്കി ബിംബ പ്രതിഷ്ഠ നടത്തണം! മേൽജാതിക്കാര് എന്നുപറയുന്നവന്മാരു സ്ഥലം തരുമോ? ഒടുവിൽ ആദിപുലയരായ ഞങ്ങൾ സംഘടിച്ചു പണമുണ്ടാക്കി മേൽജാതിക്കാരെന്നു പറഞ്ഞു നടക്കുന്നവന്മാരുടെ വയലിൻെറ ഒരു തുമ്പു വിലയ്ക്കുവാങ്ങിച്ച് അമ്പലം ഉണ്ടാക്കി ബിംബപ്രതിഷ്ഠ നടത്തി! ഹര, ഹര, ശിങ്കിടിമുങ്കൻ!''

''ഞങ്ങൾ എന്താണു വേണ്ടത്?''

''സംഗതി ആദ്യംമുതലേ ഞാൻ പറഞ്ഞിട്ടുണ്ടല്ലോ. ഭക്തിവേണം, എളിമവേണം, വിശ്വാസം വേണം. ക്ഷേത്രത്തിൽപ്പോകാം. കീർത്തനാലാപനം നടത്താം. തൊഴാം. സങ്കടം ഉണർത്തിക്കാം. ഒരു കുഞ്ഞിനെത്തരാൻ കനിവുണ്ടാകണം. മീൻകൊണ്ടു കൊച്ചിനു തുലാഭാരം നടത്തിക്കാം. ഒരുകുടം കള്ളുംതരാം എന്തു പറയുന്നു?''

ആലോചിക്കാൻ ഇനി വല്ലതുമുണ്ടോ? അബ്ദുൽറസ്സാക്കും ആയിഷാബീബിയും കരിയാത്തനും ക്ഷേത്രദർശനത്തിനായി പോയി. ഒരു കാറിലാണ്. പകലാണ്. ഉച്ചയ്ക്ക്. കാർ റോഡരുകിൽ നിറുത്തി. ക്ഷേത്രത്തിലേക്കു കുറെദൂരം നടക്കണം. അനേകം വീടുകൾ. എല്ലാം കുടിലുപോലുള്ളതാണ്. അതിൻെറയൊക്കെ മുന്നിലൂടെ, ഇടയിലൂടെ അവർ നടന്നു. ഒരുപാടു നായ്ക്കൾ. ഒരുപാടു പൂച്ചകൾ. ഒരുപാടു പന്നികൾ. ഒരുപാടു കോഴികൾ, ആടുകൾ. അങ്ങനെ നടന്നു വയലിലൂടെ ക്ഷേത്രത്തിൽ എത്തി. ചിതലുപിടിച്ചു ദ്രവിച്ചുതുടങ്ങിയ മേൽക്കൂരയോടുകൂടിയ ഓലമേഞ്ഞ ഒരു ചെറിയ കെട്ടിടമാണ്. ക്ഷേത്രം. ചുററും ഓലകൊണ്ടു മറച്ചിരിക്കുന്നു.

ക്ഷേത്രം കണ്ടിട്ട് ആയിഷാബീബിക്കും അബ്ദുൽ റസ്സാക്കിനും വലിയ അദ്ഭുതം തോന്നിയില്ല.

കയറുകൊണ്ടു കെട്ടിയ വാതിലിൻെറ കെട്ടഴിച്ച് കരിയാത്തൻ അകത്തു കടന്നു. പിറകെ അബ്ദുൽ റസ്സാക്കും ആയിഷാബീബിയും. അകത്തു നല്ല ഇരുട്ടാണ്. ശുദ്ധവായു കടക്കാത്തതിൻെറ മണവുമുണ്ട്. ഇരുട്ടുമായി കണ്ണുകൾ യോജിക്കുന്നതിനു മുമ്പുതന്നെ ആയിഷാബീബിക്കും അബ്ദുൽ റസ്സാക്കിനും ദർശനം കിട്ടി. അദ്ഭുതം; കർപ്പൂര ദീപപ്രഭ. കരിയാത്തൻ തീപ്പെട്ടി ഉരച്ചുകത്തിച്ചു തെളിയിച്ചതാണ്. ശ്രീകോവിലിനുള്ളിൽ ബിംബം. ദാ മുന്നിൽ നിൽക്കുന്നു സാക്ഷാൽ ശിങ്കിടിമുങ്കൻ!

സ്വർണ്ണ സിംഹാസനവും ശ്രീകോവിലും ഒന്നും കണ്ടില്ല. കരിയാത്തൻെറ കർപ്പൂര ദീപപ്രഭ വേഗം കഴിഞ്ഞല്ലോ. എല്ലാവരും ഇരുട്ടിലാണ്. കണ്ണുകളും മൂക്കും വായും ചെവികളും തലയും കൈകാലുകളും കണ്ടില്ല. ആകെ കണ്ടത് കറുത്ത് ഏതാണ്ട് ചതുരാകൃതിയിലുള്ള, വണ്ണംകുറഞ്ഞു നീണ്ട കരിങ്കല്ലാണ്. വെറും നിലത്ത് ഉറപ്പിച്ചിരിക്കയാണോ?

തൊഴുകൈകളോടെ ധ്യാനിച്ച് ആഗ്രഹം അറിയിക്കാൻ കരിയാത്തൻ പറഞ്ഞു. എവിടെനിന്നോ ചെറിയ ഒരു മണി തപ്പി എടുത്ത് കരിയാത്തൻ കിലുക്കാൻ തുടങ്ങി. ആയിഷാബീബിയും അബ്ദുൽ റസ്സാക്കും ഒരുമിച്ചു ചേർന്നു പ്രാർത്ഥിച്ചു.

''ഞങ്ങൾക്ക് ഒരു കുഞ്ഞിനെത്തരണം. മീൻകൊണ്ട് തുലാഭാരം നടത്തിക്കാം. ഒരു കുടം കള്ളും തരാം.''

കരിയാത്തനും ആയിഷാബീബിയും അബ്ദുൽറസ്സാക്കും ഒരുമിച്ചു. ഭക്തിയോടെ പ്രാർത്ഥിച്ചു.

''ഹര ഹര ശിങ്കിടിമുങ്കൻ!''

അഭീഷ്ടം അറിയിക്കലും പ്രാർത്ഥനയും കഴിഞ്ഞപ്പോൾ അബ്ദുൽ റസ്സാക്ക് ചോദിച്ചു.

''കരിയാത്തോ ക്ഷേത്രത്തിലേക്കെന്താണു കൊടുക്കേണ്ടത്?''

''ക്ഷേത്രത്തിലേക്ക് ഒന്നും കൊടുക്കണ്ട. പ്രതിഷ്ഠയ്ക്ക് എന്തെങ്കിലും കൊടുത്താൽ മതി. ഇഷ്ടമുള്ളത്.''

അബ്ദുൽ റസ്സാക്ക് നൂറുരൂപയുടെ ഒരു നോട്ടെടുത്തു കരിയാത്തനു വച്ചുനീട്ടി. ഇരുട്ടും കണ്ണുകളുമായി യോജിച്ചപ്പോൾ ഒരുമാതിരി കാണാം. കരിയാത്തൻ പറഞ്ഞു.

''ശ്ശോ, വാങ്ങാൻ എനിക്ക് അധികാരമില്ല. മുൻകോപിയാണ്. അവിടെ കൊടുത്താൽ മതി.''

''കല്ലിൻെറ അററത്തുവയ്ക്കട്ടേ?''

''ശ്ശോ അതു തലയാ! പാദത്തിൽ വയ്ക്കാം!''

അബ്ദുൽ റസ്സാക്ക് ഭക്തിയോടെ അങ്ങനെ ചെയ്തു പുറത്തിറങ്ങിനിന്നു. ആയിഷാബീബിയും. കരിയാത്തൻ അകത്തുനിന്നു കുറേനേരം പ്രത്യേക പ്രാർത്ഥന നടത്തി:

''ഹര ഹര ശിങ്കിടിമുങ്കൻ!''

അതുകഴിഞ്ഞ് കരിയാത്തനും പുറത്തുവന്നു. വാതിൽ ചാരിയിട്ട് അവരുടെ കൂടെ കാറിനടുത്തേക്കു നടന്നു. അപ്പോൾ അവർക്കു കരിയാത്തൻെറ വീട്, കരിയാത്തൻ കാണിച്ചുകൊടുത്തു. ഓടുമേഞ്ഞ വീടാണ്. വീട്ടിലിരുന്നു നോക്കിയാൽ റോഡു കാണാം. വീട്ടിൽ രണ്ടു കതിനയേയുള്ളൂ. കൊല്ലന്തോറുമുള്ള ക്ഷേത്രത്തിലെ ഉത്സവത്തിനു വെടിവയ്ക്കാൻ കുറെ കതിനകൾ കൂടി വാടകയ്ക്കു വാങ്ങും. ഉത്സവത്തിനു കരിമരുന്നുപ്രയോഗമുണ്ടാകും. ആഘോഷം രണ്ടുമൂന്നു ദിവസമുണ്ടാകും. രാവും പകലും. ആ കാലത്ത് ദൂരെ ദിക്കിൽനിന്നു ഇണങ്ങരായ പുലയരെല്ലാം വരും. പുലയികളും കുഞ്ഞുങ്ങളും വൃദ്ധജനങ്ങളും. കുറെ പറയന്മാരും ഉള്ളാടന്മാരും വരും. ചായക്കടകളും ബീഡിക്കടകളും തൊട്ടിലാട്ടവും ഉണ്ടാകും. ഉത്സവത്തിന് കള്ളിൻേറയും മീനിൻേറയും വലിയ സദ്യയുണ്ട്. ഉത്സവത്തിനു പല സ്ത്രീകളും പല പുരുഷന്മാരും ഉറഞ്ഞുതുള്ളും. വലിയ ഭക്തകളായ സ്ത്രീകൾ മുടിയാട്ടം നടത്തും. മുടിയാട്ടം വലിയ പുണ്യമുള്ള നേർച്ചയാണ്. ഒന്നുരണ്ടായിരംപേർ, സ്ത്രീകളും കുഞ്ഞുങ്ങളും പുരുഷന്മാരും വൃദ്ധജനങ്ങളും ചേർന്ന് ഒരുമിച്ച് വലിയ ആരവത്തിൽ ഭക്തിയോടെ അലറും:

''ഹര ഹര ശിങ്കിടിമുങ്കൻ!''

ഫോട്ടോ: ശ്രീ. പുനലൂർ രാജൻ

ഗുസ്തിക്കാരനാകാൻ മോഹം

അവർ നായ്ക്കളുടേയും പൂച്ചകളുടേയും പന്നികളുടേയും കോഴികളുടേയും ആടുകളുടേയും ഇടയിലൂടെ വീടുകളുടെ ഓരംചേർന്നു നടന്ന് കാറിനടുത്തെത്തി. അപ്പോൾ അബ്ദുൽറസ്സാക്ക് കരിയാത്തന് അമ്പതുരൂപ കൊടുത്തിട്ടു പറഞ്ഞു:

''മീനും കള്ളും കഴിക്ക്. ഞാൻ ഒരാഴ്ച കഴിഞ്ഞ് സൗദി അറേബ്യയിലേക്കു പോകും. ആറുമാസം കഴിഞ്ഞു വരും. ആയിഷയ്ക്കു വേണ്ടി പ്രത്യേകം പ്രാർത്ഥിക്കണം.''

കാർ സ്ററാർട്ടായി. ആയിഷാബീബിയും അബ്ദുൽ റസ്സാക്കും കരിയാത്തനും തൊഴുകൈയോടെ ഉറക്കെ ഉരുവിട്ടു.

''ഹര ഹര ശിങ്കിടിമുങ്കൻ!''

കാർ നീങ്ങിപ്പോയി. ഒരാഴ്ച കഴിഞ്ഞ് അബ്ദുൽ റസ്സാക്ക് വിമാനത്തിൽ സൗദി അറേബ്യയിലേക്കു പറന്നു. ആയിഷാബീബി തനിച്ചല്ല. വീട്ടിൽ മാതാവും ഒരു അനിയത്തിയും ഭർത്താവുമുണ്ട്. ജീവിതം പരമസുഖം. അത്ര തന്നെ. ദിസങ്ങളല്ല, മാസം ഒന്നുകഴിയുന്നു. ലോകത്തിൽ വിശേഷങ്ങൾ ഒന്നും സംഭവിക്കുന്നില്ല. ഒഴുക്കനായി അങ്ങനെ പോകുന്നു. അപ്പോൾ സംഭവിക്കുന്നു, അദ്ഭുതങ്ങളുടെ അദ്ഭുതം!

ആററംബോംബും ഹൈഡ്രജൻ ബോംബും എല്ലാം ഒരുമിച്ചുതന്നെ പൊട്ടി! ലോകം ഞെട്ടി. സംഭവം എന്താണെന്നോ?... ഗർഭം!

ആയിഷാബീബിക്കു ഗർഭമുണ്ട്!

ലോകത്തെ അറിയിക്കേണ്ടേ? സൗദി അറേബ്യയിലേക്ക് അബ്ദുൽറസ്സാക്കിന് അർജൻറ് കമ്പി പോയി:

''ഗർഭം! ഹര ഹര ശിങ്കിടി മുങ്കൻ! ആയിഷ.''

അധികം താമസിയാതെ സൗദി അറേബ്യയിൽനിന്ന് അർജൻറ് മറുകമ്പി വന്നു:

''സന്തോഷത്തിൽ സന്തോഷം! അവധിക്കു വരാം. സൂക്ഷിക്കുക. ഹര ഹര ശിങ്കിടിമുങ്കൻ! അബ്ദുൽ റസ്സാക്ക്.''

ആയിഷാബീബിയുടെ ഗർഭവിവരം അറിഞ്ഞ് കരിയാത്തൻ വന്നു. സന്തോഷംകൊണ്ട് കുറെ അധികം മീൻ തിന്നു; കുറെ അധികം എന്നുപറഞ്ഞാൽ കുറെ അധികം കള്ളും കുടിച്ചു. നേരെ നിവർന്നുനില്ക്കാൻ വയ്യ. ഇരിക്കാം. ഇരുന്ന് ആടണം. ആടിക്കൊണ്ടു പറഞ്ഞു:

''ഹര-ഹര-ശിങ്കിടി-മുങ്കൻ!''

മിക്ക ദിവസവും പോകും. ഊണും മററും ആയിഷാബീബിയുടെ അടുത്തുതന്നെ. ആഹ്ളാദകരമായി ദിവസങ്ങൾ നീങ്ങുന്നു. മാസങ്ങളും അങ്ങനെതന്നെ നീങ്ങുന്നു. ആഹ്ളാദത്തോടെ അബ്ദുൽ റസ്സാക്ക് എത്തിച്ചേരുന്നു. ആഹ്ളാദത്തോടെ കരിയാത്തനുമായി ആയിഷാബീബിയെക്കൂട്ടി ക്ഷേത്രദർശനത്തിനു പോകുന്നു. ആയിഷാബീബിയുടെ വീർത്ത വയറ് ശിങ്കിടിമുങ്കൻ കാണുന്നു. നൂറു രൂപ സമക്ഷത്തിൽ വയ്ക്കുന്നു. കരിയാത്തനു കുറെ ഡൺ ഹിൽ പാക്കററുകളും അൻപതു രൂപയും കൊടുക്കുന്നു. സസുഖം, നായ്ക്കളുടേയും പൂച്ചകളുടേയും പന്നികളുടേയും കോഴികളുടേയും ആടുകളുടേയും ഇടയിലൂടെ തിരിച്ചുപോരുന്നു. അബ്ദുൽ റസ്സാക്ക് തിരികെപ്പോകുന്നതുവരെ കരിയാത്തൻ മിക്ക ദിവസവും ആ വീട്ടിൽ ത്തന്നെ കഴിയുന്നു. സമയം നീളുന്നു. അവധി തീരാറായപ്പോൾ അബ്ദുൽറസ്സാക്ക് സൗദി അറേബ്യയിലേക്കു വിമാനം കയറുന്നു. എല്ലാം, ശാന്തം. എല്ലാം മംഗളം.

ആയിഷാബീബിയുടെ വയറ്, ഡങ്കുഫുങ്കോ, എന്നു വീർത്തുവീർത്തു വരികയാണ്. വയററിലുള്ള കുട്ടി ആണോ പെണ്ണോ?

പെണ്ണായാലും കൊള്ളാം, ആണായാലും കൊള്ളാം. കുഞ്ഞിക്കാലുകൾ കാണണം. കുഞ്ഞിക്കൈകൾ, കുഞ്ഞിക്കണ്ണുകൾ, കുഞ്ഞിപ്പുഞ്ചിരി, കുഞ്ഞിക്കരച്ചിൽ-എല്ലാം കാണണം... എല്ലാം ഭംഗിയാവണം... എല്ലാം ശുഭമാവണം... ഹര ഹര ശിങ്കിടിമുങ്കൻ!

അപ്പോൾ വരുന്നു, വാർത്തകളുടെയെല്ലാം വാർത്ത: രത്നഖചിതമായ വാർത്ത:

ആയിഷാബീബി പ്രസവിച്ചു! ആൺകുട്ടി! ശൊങ്കൻ!





''പ്രസവിച്ചു. ആൺകുട്ടി. സുഖം. ഹര ഹര ശിങ്കിടിമുങ്കൻ! ആയിഷ.'' വിദൂരമായ സൗദി അറേബ്യയിലേക്ക് അർജൻറ് കമ്പി. അവിടെ നിന്നു അബ്ദുൽ റസ്സാക്കിൻെറ അർജൻറ് മറുകമ്പി:

''ആഹ്ളാദത്തിമിർപ്പ്! കുഞ്ഞിൻെറയും തള്ളയുടേയും ആരോഗ്യം സൂക്ഷിക്കുക. കുറെ മാസങ്ങൾ കഴിഞ്ഞുവരാം. ഹര ഹര ശിങ്കിടിമുങ്കൻ! അബ്ദുൽറസ്സാക്ക്.''

കരിയാത്തൻ വരുന്നു. മീൻ തിന്നും കള്ളുകുടിച്ചും ആഹ്ളാദതുന്ദിലനായി നൃത്തം ചെയ്തു വീഴുന്നു. തപ്പിപ്പിടിച്ച് എണീററുതുള്ളുന്നു. എങ്ങും ആഹ്ളാദം.

കുഞ്ഞ് സുന്ദരനായി വളർന്നുവരുന്നു. മനോഹരമായ പുഞ്ചിരി. ആരും എടുത്ത് ഓമനിക്കും. കുഞ്ഞ് ഉഷാറായി വളരുകയാണ്. പിതാവിൻെറ മുഖച്ഛായയോ? അതോ മാതാവിൻെറ മുഖച്ഛായയോ? വളർന്നുവരട്ടെ. എല്ലാം വ്യക്തമാകും. കുഞ്ഞിൻെറ ഓമനത്തം കൺകുളിരെ കണ്ടാനന്ദിക്കാൻ എന്നുവരും?

അധികം കാത്തിരിക്കേണ്ടിവന്നില്ല. ഒരുപാടു പെട്ടികളുമായി അബ്ദുൽ റസ്സാക്ക് വന്നു ചേർന്നു. കുഞ്ഞിനെ വാരി എടുത്ത് ഉമ്മവച്ചു തിരിച്ചും മറിച്ചും നോക്കി. തൃപ്തിയായി. ആയിഷാബീബിയെ ഉമ്മവച്ചു.

കരിയാത്തൻ വന്ന് ആഹ്ളാദത്തോടെ ചായയും പലഹാരവും കഴിച്ച് ഡൺഹിൽ പുകച്ചുകൊണ്ടിരുന്നപ്പോൾ അബ്ദുൽ റസ്സാക്ക് പറഞ്ഞു:

''മോൻെറ തുലാഭാരം നാളെത്തന്നെ നടത്തണം. മീനും കള്ളും നാളെ വാങ്ങാം. ഒരുവലിയ ത്രാസുംവേണം. കരിയാത്തൻ നാളെ രാവിലെ വരണം. രാവിലെ മാർക്കററിൽ ചെന്നാൽ നല്ല മീൻ കിട്ടും.''

''നേരത്തെ വരാം.'' കരിയാത്തൻ പോയി.

പിറേറദിവസം രാവിലെ ഒമ്പതുമണിക്കുള്ള ശുഭമുഹൂർത്തിൽ എല്ലാം തയ്യാറായി. വലിയ ഒരു പാത്രം നിറയെ പിടയ്ക്കുന്ന മീൻ, ഒരു വലിയ കുടം കള്ള്, ഒരു വലിയ ത്രാസ്. കുഞ്ഞിനെ കുളിപ്പിച്ചു നുണുങ്ങു ഉടുപ്പുകൾ ഇട്ട്, കൈകൾ, കാലുകൾ, അര, കഴുത്ത്- എന്നിവിടങ്ങളിൽ സ്വർണ്ണാഭരണങ്ങൾ അണിയിച്ചു നേരത്തേതന്നെ ആയിഷാബീബി തയ്യാറായിരുന്നു. അബ്ദുൽറസ്സാക്ക് പുത്തൻ സൂട്ടുധരിച്ചു. കരിയാത്തനും ചേർന്നുകാറിൽ എല്ലാവരും ക്ഷേത്രത്തിലേക്കു പുറപ്പെട്ടു. വഴിക്കു കുഴപ്പങ്ങളൊന്നുമില്ല. എല്ലാം ശുഭം.

അവർ ക്ഷേത്രത്തിലെത്തി.

ആയിഷാബീബിയും കൊച്ചും അബ്ദുൽ റസ്സാക്കും അകത്തുകടന്നു. ആയിഷാബീബി കൊച്ചിനെ എടുത്തു ശിങ്കിടിമുങ്കനു വച്ചുനീട്ടി. എന്നിട്ടു കൊച്ചിനെ ചുംബിച്ചു. അപ്പോൾ ആയിഷാബീബിക്ക് കലശലായ ഒരാഗ്രഹം: ശിങ്കിടിമുങ്കനെ ഒന്നു തൊടണം!

വിവരം അബ്ദുൽ റസ്സാക്കിനോടു പറഞ്ഞു. അബ്ദുൽറസ്സാക്ക് ചെന്നു കരിയാത്തനെ ആഗ്രഹം അറിയിച്ചു. കരിയാത്തൻ, ക്ഷേത്രത്തിൻെറ ഉത്തരമായി വച്ചുകെട്ടിയിട്ടുള്ള തുലായിൽ ത്രാസുകെട്ടിത്തൂക്കുകയാണ്. കേട്ടപാടെ കരിയാത്തൻ പറഞ്ഞു:

''ശ്ശോ, ഉഗ്രമൂർത്തിയാണ്. മുൻകോപിയാണ്. സ്വയംഭൂ ആണ്. സ്ത്രീജനങ്ങൾക്കു തൊടാൻമേലാ! തൊട്ടാൽ കത്തിക്കരിഞ്ഞു ചാമ്പലായിപ്പോകും!... പിന്നെ പാതിവ്രത്യമുണ്ടെന്നു നല്ല ധൈര്യമുണ്ടെങ്കിൽ തൊടാം!''

അദ്ഭുതകരമായ സംഭവം കേട്ട് ആയിഷാബീബി നിറകണ്ണുകളോടെ അബ്ദുൽ റസ്സാക്കിനെ നോക്കി. ആയിഷാബീബിക്കു തൊടണം! തൊട്ടാൽ കത്തിക്കരിഞ്ഞു ചാമ്പലായിപ്പോകുമോ... ആയിഷാബീബി വലതു കൈ നീട്ടി വിറയലോടെ ശിങ്കിടിമുങ്കനെ ഒന്നുതൊട്ടു!... ഒന്നും സംഭവിച്ചില്ല. ക്ളീൻ! പാതിവ്രത്യമുണ്ട്!... നിർവൃതിനിറഞ്ഞ നിമിഷം!

ആയിഷാബിബിയും അബ്ദുൽറസ്സാക്കും ചേർന്നു കൂട്ടപ്രാർത്ഥന നടത്തി:

''ഹര ഹര ശിങ്കിടിമുങ്കൻ!''

എന്നിട്ടു ചെന്നു കൊച്ചിനെ ത്രാസിൻെറ ഒരുതട്ടിൽ ഇരുത്തി പിടിച്ചുകൊണ്ടിരുന്നു. അതിശ്രേഷ്ഠവും മംഗളകരവുമായ കർമ്മം. അതാണു തുലാഭാരം. കരിയാത്തൻ ത്രാസിൻെറ ഒഴിഞ്ഞ തട്ടിൽ മീൻ നിറച്ചു. സമം സമം-അല്ല. മുൻതൂക്കമൊണു മീൻ. മംഗളം!

അങ്ങനെ മഹത്തായ ആ ദിവ്യകർമ്മം നടന്നു.

മീൻ പാത്രത്തിലാക്കി കരിയാത്തൻ ക്ഷേത്രത്തിനകത്തു കൊണ്ടുപോയി ഭക്തിയോടെ ശിങ്കിടിമുങ്കനെതൊട്ടു ചൊരിഞ്ഞിട്ടു. കള്ളുകുടം അരികെയും വച്ചു. മൂന്നുപേരും ചേർന്ന് ഉച്ചത്തിൽ വിളിച്ചു:

''ഹര ഹര ശിങ്കിടിമുങ്കൻ! ''

എല്ലാം ശുഭം! എല്ലാം മംഗളം! എല്ലാം ഭംഗിയായി!

കരിയാത്തൻ ക്ഷേത്രത്തിൻെറ വാതിൽ ചാരി. ആനന്ദത്തോടെ അവർ കാറിനടുത്തേക്കു നടന്നു. കാറിൽകയറിയിട്ട് അബ്ദുൽ റസ്സാക്ക് പറഞ്ഞു:

''കരിയാത്തോ ഒരു കൊമ്പനാനയെ വാങ്ങിച്ചു ശിങ്കിടിമുങ്കൻ ക്ഷേത്രത്തിൽ നടയ്ക്കിരുത്തിയാലോ?''

ശ്രേഷ്ഠമായ കാര്യമാണ് ക്ഷേത്രത്തിൽ കൊമ്പനാനയെ നടയ്ക്കിരുത്തൽ. കൊമ്പനാനകളെ നടയ്ക്കിരുത്തിയ ഭാഗ്യവാന്മാരെപ്പററി ഓർത്തു. പുണ്യം ചെത്തവർ! ഒരു മുപ്പതിനായിരം രൂപകൊടുത്താൽ ലക്ഷണം ഒത്ത ഒരു നല്ല കൊമ്പനെ കിട്ടും.

''ആനവർഗ്ഗമേ പിശകാണ്. കരിയാത്തൻ പറഞ്ഞു.'' ആളുകളെ ശറപറാ കുത്തിക്കൊല്ലും! ആനക്കാരെ കൊല്ലുക ഒരു പുണ്യകർമ്മം പോലെയാണ് ആനകൾക്ക്. അതിനൊക്കെ ദിവസവും തീററി കൊടുക്കണം. കുളിപ്പിക്കണം. ആനയെക്കൊണ്ട് എന്താ ഗുണം? ഒരു നല്ല കറവപ്പശുവിനെ വാങ്ങി നടയ്ക്കുകെട്ടിയാൽ മതി, ശിങ്കിടിമുങ്കനു പാലഭിഷേകവുമായി.''

''അതുകൊള്ളാം.'' അബ്ദുൽറസ്സാക്ക് പറഞ്ഞു. ''ആയിഷയുടെ ഒരാഗ്രഹമുണ്ട്. അതു നമുക്കു സാധിപ്പിക്കണം. ക്ഷേത്രം ചിതലുപിടിച്ചു ജീർണ്ണിച്ചുനില്ക്കുകയല്ലേ? നമുക്കു ക്ഷേത്രത്തിൻെറ ജീർണ്ണോദ്ധാരണം നടത്തിക്കണം. നല്ല മരത്തിൻെറ ഭംഗിയുള്ള മേൽക്കൂടുവച്ച്, കൽച്ചുമരുൾ കെട്ടി, ഓടിട്ട് വെള്ളതേയ്ക്കണം. തിണ്ണ സിമൻറ് ഇടണം. ശ്രീകോവിൽ ഭംഗിയാക്കണം. ശിങ്കിടിമുങ്കനെ നല്ലൊരു സിമൻറ് സിംഹാസനത്തിൽ പ്രതിഷ്ഠിക്കണം. ക്ഷേത്രത്തിന് ആകെ മോടി കൂട്ടണം. ഇലക്ട്രിക് ബൾബുകൾ തൂക്കണം. ക്ഷേത്രത്തിൻെറ അകവും പുറവും പ്രകാശിക്കണം.''

''ഹര ഹര ശിങ്കിടിമുങ്കൻ! ''

''ഒരു തച്ചനെ വിളിച്ചുകാണിച്ചു കണക്കുകൾ എടുപ്പിക്കണം. ഞാൻ പോയി വന്നിട്ടു പണിതുടങ്ങിയാൽ മതി. നാളെ രാവിലെ കരിയാത്തൻ വീട്ടിൽ വരണം. കരിയാത്തനു തരാൻ ഞാൻ ചില സാധനങ്ങൾ കൊണ്ടു വന്നിട്ടുണ്ട്. കരിയാത്തൻെറ ഊണു വീട്ടില്. എന്നാൽ ഞങ്ങൾ പോകട്ടെ.''

ആയിഷാബീബിയും അബ്ദുൽറസ്സാക്കും കരിയാത്തനും ചേർന്ന് ഉരുവിട്ടു:

''ഹര ഹര ശിങ്കിടിമുങ്കൻ!''

കാർ നീങ്ങി. അവർ പോയി.

ഭാഗ്യവാൻ! ഭഗ്യവതി! ഭാഗ്യശിശു!

കരിയാത്തൻ തിരിഞ്ഞു ക്ഷേത്രത്തിലേക്കു പുതുക്കെ നടന്നു. നാളെ എന്തൊക്കെയാണു തരാൻ പോകുന്നത്? എന്തുമാകട്ടെ. കണ്ടറിയാം. മീനും കള്ളും ഉഷാർ! മീൻ കുറെ പൊരിക്കണം, കുറെ കറിവയ്ക്കണം. മീൻ കറിയിൽ പച്ചമുളകും ഇഞ്ചിയും വേണ്ടപോലെ ചേർക്കാൻ പറയണം. കുടംപുളിയും. മീനിനു കുടംപുളിയാണ് ഉത്തമം. അല്പം എരിവും പുളിയും കൂടുമ്പോൾ കള്ളുകുടിക്കാൻ ഒരു രസമൊക്കെയുണ്ട്. ഐല, മാലാൻ എന്ന കണമ്പ്, ചെറിയ തിരുതകൾ, ആകോലി, കരിമീനുമുണ്ട്. രണ്ടു കരിമീൻ നല്ലവണ്ണം മുളകും മഞ്ഞളും ഉപ്പുംപുരട്ടി പൊരിച്ച് വാട്ടിയ വാടയിലയിൽ പൊതിഞ്ഞ് കള്ളുഷാപ്പുടമ, കേളുമൂപ്പനു കൊടുക്കണം. ആദിപുലയർ എങ്ങനെ ജീവിക്കുന്നു എന്നു കേളുമൂപ്പനൊന്നു കാണട്ടെ!

തിന്നുക, കുടിക്കുക, രമിക്കുക, ഉറങ്ങുക- ഇതാണു ജീവിതം! ഇങ്ങനെ പറഞ്ഞത് ആരാണ്? ആരാണെങ്കിലും ആൾ പരമയോഗ്യൻതന്നെ. ജീവിതം സുഖമുള്ളതാണ് അതിന് ഒരപ്പീലുമില്ല, പുനരുമില്ല. സുഖം. സുഖം. സർവ്വത്ര സുഖം. ഇങ്ങനെ ക്ഷേത്രത്തോടടുത്തപ്പോൾ-എന്താണത്? ഒരു മുരക്കം, ഒരു കുര, ഒരു ചീററല്... സർവ്വത്ര ബഹളം!

ക്ഷേത്രവാതിൽ തുറന്നുകിടക്കുന്നു. ചാരിയിരുന്നതാണ്. ആരാണു തുറന്നത്? അകത്തു ബഹളം!... നാട്ടിലുള്ള സർവ്വനായ്ക്കളും സർവ്വ പന്നികളും സർവ്വ പൂച്ചകളും. എല്ലാവരും ക്ഷേത്രദർശനത്തിനു വന്നിരിക്കുന്നു!

കരിയാത്തൻ വെളിയിൽ നിന്ന് ഒരു പത്തലു തപ്പിയെടുത്ത് എല്ലാററിനേയും അച്ചാലും മുച്ചാലും അടിതുടങ്ങി. കുര, മുരക്കം, ചീററൽ. എല്ലാം പോയി. സ്ഥലം കാലിയായപ്പോൾ കരിയാത്തൻ അമ്പരപ്പോടെ കണ്ടു, മീനിൻെറ പൊടിപോലുമില്ല. കള്ളുകുടം പൊട്ടിത്തകർന്നുകിടക്കുന്നു.

കരിയാത്തൻ നിന്നുവിറഞ്ഞു. കരിയാത്തൻ നിന്നു തുള്ളി. കരിയാത്തൻ നിന്നു പതുക്കെ അലറി. ശിങ്കിടിമുങ്കനോട് കരിയാത്തൻ ചോദിച്ചു:

ശിങ്കിടിമുങ്കാ... കഴുവേർറമോനേ, നീ എന്താടാ ഈ കാണിച്ചുവച്ചിരിക്കുന്നത്? എടാ നിൻെറ മുന്നിൽ നിൽക്കുന്നത് ആരാണെന്നറിയാമോ? ഇതാണു കരിയാത്തൻ! നിൻെറ പൂജാരി! നിവേദ്യം, മന്ത്രോച്ചാരണം, കർപ്പൂരദീപങ്ങൾ, നെയ്‌വിളക്കുകൾ, കീർത്തനാലാപം, ദീപാരാധന-ഇതൊക്കെ നിനക്കോർമ്മയുണ്ടോ, കുത്ത്ശ്ശീൻെറമോനേ? എടാ ഇവിടെ ദിവസവും തുലാഭാരം നടക്കുന്നുണ്ടോ: ആററുനോററുണ്ടായ ഒരു തുലാഭാരം! അതും മീൻ. മീനെല്ലാം ഞാനാണെടാ തിരഞ്ഞെടുത്തത്. കള്ളും. എന്നിട്ടു കഴുവേർറമോനേ, ഒരുതുണ്ടു മീൻ കിട്ടിയോ! ഒരുതുള്ളി കള്ളുകിട്ടിയോ? എടാ നായ്ക്കളും പന്നികളും പൂച്ചകളും ഒക്കെ നിൻെറ തന്തയോ? എടാ നിന്നെ ചീത്ത പറയാൻ വാക്കുകൾ കിട്ടുന്നില്ല. വലിയ ചുററികയും ചാക്കും കൊണ്ടുവന്നു നിന്നെ അടിച്ചുടച്ച് ചെറുകഷണങ്ങളാക്കി ചാക്കിൽക്കെട്ടി കടലിൽ എറിയും! എടാ, കരിയാത്തനോടാ, നീ കളിച്ചത്! ഇന്നാ പിടിച്ചോ!!!''

കരിയാത്തൻ ശിങ്കിടിമുങ്കനെ ആഞ്ഞുചവിട്ടി. ശിങ്കിടിമുങ്കനെ കുറുകു പൊതിനോന്നു വീണു.

''അവിടെക്കെട കുത്ത്ശ്ശീൻെറ മോനേ അവിടക്കെട!''

കരിയാത്തൻ നോക്കുമ്പോൾ ക്ഷേത്രദർശനത്തിനു വന്നവരിൽ ചിലർ ശിങ്കിടിമുങ്കൻെറ മുന്നിൽ കക്കൂസിൽ പോയിരിക്കുന്നു! കരിയാത്തൻ വെളിയിൽ ഇറങ്ങി കുറെ വൈക്കോലും ചപ്പുചവറുംകൊണ്ടുവന്ന് മ്ളേച്ഛതകളെല്ലാം തൂത്തുവാരി വെളിയിൽ ദൂരെക്കൊണ്ടുപോയി ഇട്ടു. എന്നിട്ടു വന്നു പൊട്ടിയ കുടത്തിൻെറ കഷണങ്ങളെല്ലാം പെറുക്കിക്കൊണ്ടുപോയി ദൂരെ വലിച്ചെറിഞ്ഞു. അകം ആകെക്കൂടി വൃത്തിയാക്കി. അങ്ങനെ വെളിയിൽ നിൽക്കുമ്പോൾ ദൂരെ വയലിന്നക്കരെനിന്നു ഒരു ഭക്തയും ഒരു ഭക്തനും ഒരുകോഴിയുമായി വരുന്നതുകണ്ടു. കോഴി പൂവനോ പിടയോ?

കരിയാത്തൻ ശിങ്കിടിമുങ്കനെ പൊക്കി നേരെനിറുത്തി മണ്ണിട്ടു ചവിട്ടി ഉറപ്പിച്ചു ശരിപ്പെടുത്തി. അങ്ങുമിങ്ങും പററിയിരുന്ന ചെളിയും മണ്ണും തൂത്തുകളഞ്ഞുനില്ക്കുമ്പോൾ ഭക്തർ വന്നു. പൂവൻകോഴി!

അവർ ഭക്തിയോടെ ക്ഷേത്രവാതില്ക്കൽ എത്തിയപ്പോൾ മണംപിടിച്ചുകൊണ്ടു ചോദിച്ചു.

''കള്ളും പച്ചമീനും നാറുന്നുണ്ടല്ലോ?''

''നാറാതിരിക്കുമോ!'' കരിയാത്തൻ പറഞ്ഞു, ''മീൻ തുലാഭാരം! മുസ്ലീം ജാതി. ഭാര്യയും ഭർത്താവും. കല്യാണം കഴിച്ചിട്ടു പത്തുകൊല്ലം. കൊച്ചുങ്ങളുണ്ടാകുന്നില്ല. പ്രാർത്ഥന, വഴിപാടുകകൾ, നേർച്ചകൾ, മുസ്ളീം പുണ്യവാളന്മാര്, ക്രിസ്ത്യാനിപ്പുണ്യവാളന്മാര്, പുണ്യവാളത്തികൾ, നമ്പൂരാരേം പട്ടന്മാരുടേം നായന്മാരുടേം കൊങ്ങിണിമാരുടേം ദൈവങ്ങൾ, ക്ഷേത്രങ്ങൾ, തീയ്യരുടേം ഈഴവരുടേം ക്ഷേത്രങ്ങൾ, ദൈവങ്ങൾ. കുട്ടിച്ചാത്തന്മാർ, ശബരിമല അയ്യപ്പൻ, വാവരുസ്വാമി, ബീമാപ്പള്ളി-എന്തിനു പറയുന്നു? പ്രാർത്ഥനേം വഴിപാടും ഒക്കെ നടത്തി. ഒരുപാടു രൂപയും ചെലവാക്കി. വല്ല ഫലവുമുണ്ടാകുമോ?'

''എന്നിട്ട്?''

''ഒടുവിൽ, ഒടുവിൽ കണ്ടെത്തി. ശിങ്കിടിമുങ്കൻ!''

''കണ്ടെത്തുമല്ലോ! എല്ലാവരും ഒടുവിൽ കണ്ടെത്തും:''

''തിരുസന്നിധിയിലെത്തി. അഭീഷ്ട-സാദ്ധ്യത്തിന് ഒററ പ്രാർത്ഥന!''

''എന്നിട്ട്?''

''ഭാര്യയ്ക്കു ഗർഭമായി? പെററു! ആൺകുട്ടി! ആ കുട്ടിയുടെ മീൻ തുലാഭാരമായിരുന്നു. ഒരുകുടം കള്ളും.''

''എന്നിട്ട് കള്ളും മീനും എവിടെ?''

''അന്തർദ്ധാനം.''

''എന്നുവെച്ചാല്?''

''മറഞ്ഞുപോയി, കാണുന്നില്ല.''

സ്ത്രീഭക്തിയിൽ മുഴുകി പറഞ്ഞു:

''കൂട്ട പ്രാർത്ഥന.''

എല്ലാവരും കൂടി ഉച്ചത്തിൽ:

''ഹര ഹര ശിങ്കിടിമുങ്കൻ!''

''നിങ്ങളുവന്ന കാര്യം?''

''കൊച്ചുതന്നെ. ഞങ്ങളുടെ പെണ്ണാട് പെറുന്നില്ല.''

''അടുത്തെങ്ങും മുട്ടനാടുകളില്ലേ?''

''രണ്ടുമൂന്നെണ്ണമുണ്ട്.''

''ആടു പെറും. ആനയും പെറും. എന്താ കൊണ്ടുവന്നത്? കോഴി.''

''കാലുകൾ കെട്ടിയിട്ടില്ലേ?''

''കെട്ടിയിട്ടുണ്ട്.''

''കൊണ്ടുപോയി പാദത്തിനടത്തുവയ്ക്ക്. സൂക്ഷിക്കണം. മുൻകോപിയാണ്. ഉഗ്രമൂർത്തി. ഭസ്മാക്കിക്കളയും.''

അവർ കോഴിയെ വച്ച് സങ്കടം ഉണർത്തി തൊഴുതിട്ടുവന്നു. കരിയാത്തൻ പറഞ്ഞു:

ആ മുസ്ലിം ജാത്യാര് നമ്മുടെ ക്ഷേത്രം പുതിക്കിപ്പണിയിച്ചു ഓടിടീച്ച് ലൈററിട്ടുതരും!''

''ഹര ഹര ശിങ്കിടിമുങ്കൻ!''

ഭക്തരായ ഭാര്യയും ഭർത്താവും പോയപ്പോൾ കരിയാത്തൻ ഓർത്തു: ഇനി ഇപ്പോൾ ക്ഷേത്രത്തിൽ എപ്പോഴും ആളുവേണം. പൂട്ടും താക്കോലുമുള്ള ഒരു വലിയ ഭണ്ഡാരപ്പെട്ടിവേണം. ഭക്തജനങ്ങൾ വാതിൽ കെട്ടഴിച്ചുതുറന്ന് അകത്തു കയറി തൊഴുത് അഭീഷ്ടം അറിയിച്ചു. വഴിപാട് താഴെ ഇട്ടിട്ടു പോകയാണ് പതിവ്. പണമൊന്നും ഇതുവരെ കളവുപോയിട്ടില്ല. അതിന് ആർക്കു ധൈര്യം വരും? ഏതായാലും ഭണ്ഡാരപ്പെട്ടിവേണം. സന്ധ്യയ്ക്കു ദീപാരാധന, പൂജയൊക്കെ വേണം വെളുപ്പാൻകാലത്തും പൂജ ആവാം. ഫുൾടൈമായിട്ട് ഒരാൾ വേണം. വരട്ടെ. എല്ലാം ശരിപ്പെടും. കരിയാത്തൻ ചെന്നു ശിങ്കിടിമുങ്കനോടു പറഞ്ഞു:

''ശിങ്കിടിമുങ്കോ ഇതു കരിയാത്തനാണ്. നമുക്കു സമരിയാകാം. ഞാൻ പറഞ്ഞിട്ടുള്ളതും ചെയ്തിട്ടുള്ളതുമെല്ലാം ക്ഷമിക്കുക. ക്ഷേത്രത്തിലെ വരുന്ന ഉത്സവത്തിനു ശിങ്കിടിമുങ്കനു പ്രത്യേകമായി പതിനൊന്നു കതിനാവെടി ഈ കരിയാത്തൻ പൊട്ടിക്കും! ഠ, ഠ, ഠഠഠന്നു പതിനൊന്നെണ്ണം! ഇപ്പോൾ ശിങ്കിടിമുങ്കനു നൂറെറാന്നു സ്തോത്രങ്ങൾ ഈ കരിയാത്തൻ ഉരുവിടും! കുറേക്കഴിഞ്ഞു കോഴിക്കുരുതി! തൃപ്തിയായോ?''

കരിയാത്തൻ അവിടെ നിന്നുകൊണ്ടുതന്നെ ഭക്തിയോടെ ഹര ഹര ശിങ്കിടിമുങ്കൻ എന്ന് എണ്ണിക്കൊണ്ടു നൂറെറാന്നു പ്രാവശ്യം ഉരുവിട്ടു. അതിനുശേഷം കോഴിയുടെ കഴുത്തറുത്തു കുറെ ചോര ശിങ്കിടിമുങ്കനു കൊടുത്തു. കുറച്ചുകരിയാത്തനും കുടിച്ചു. ക്ഷേത്രത്തിൻെറ വാതിൽ കെട്ടി ഭദ്രമാക്കിയിട്ടു കോഴിയുമായി കരിയാത്തൻ പോയി. കോഴിയിറച്ചികൂട്ടി ഊണുകഴിച്ചതിനുശേഷം ഉറങ്ങുമ്പോൾ ശിങ്കിടിമുങ്കൻ കരിയാത്തൻെറ അടുത്തുവന്നു, എല്ലാം ക്ഷമിച്ചിരിക്കുന്നു എന്നു പറഞ്ഞതായി സ്വപ്നം കണ്ടു. ശിങ്കിടിമുങ്കൻ രാത്രി സ്വപ്നത്തിൽ വന്ന വിവരം ഭാര്യയോടു പറഞ്ഞപ്പോൾ ഭാര്യ കരിയാത്തനോടു ചോദിച്ചു.

''നമ്മുടെ കല്യാണം കഴിഞ്ഞിട്ടു ഇരുപതു കൊല്ലമായി. എന്താ നുമ്മക്ക് ഇതുവരെ ഒരു

ശേഷം 66-ാം പേജിൽ


ഫോട്ടോ: ശ്രീ. ശങ്കരൻകുട്ടി



# എന്റെ പ്രിയപ്പെട്ട കാഥികൻ

എം.ടി. വാസുദേവൻ നായർ

കലാകൗമുദിയിൽ പ്രസിദ്ധീകരിച്ചിരുന്ന 'കിളിവാതിലിലൂടെ' എന്ന പംക്തിയിൽ പ്രസിദ്ധീകരിച്ചിരുന്നതാണ് ഈ ലേഖനം.

**വ**ളരെ നാളുകൾക്കുശേഷം ബഷീർ എന്നെ കണ്ടപ്പോൾ ചോദിച്ചു: ''നീ എവിടെയാണ്? ഏതു നാട്ടിലാണ്? കാണുന്നില്ലല്ലോ.''

ബേപ്പൂർക്ക് വരാൻ മടിയാണ് എന്ന സത്യം പറഞ്ഞു. അഭിമുഖ സംഭാഷണക്കാർ എപ്പോഴും ഉണ്ടാവുമെന്നാണ് കേൾവി. അവർ ബേപ്പൂർക്ക് പുറപ്പെടാൻ ബസ്സ്റ്റാൻഡിലേക്കോ തീവണ്ടിയാപ്പീസിലേക്കോ പുറപ്പെടുന്നതുമുതൽക്കാരംഭിക്കുന്ന തുടരൻ യാത്രാവിവരണങ്ങൾ നിരവധി കണ്ടു. എല്ലാറ്റിലും ഗുരുവന്ദനം, ഗുരുപത്നീവർണ്ണനം, കരിംചായസ്തവം, ഹിതോപദേശം എന്നിവ ചടങ്ങനുസരിച്ചുണ്ടാവും. അവരുമായി കൂട്ടിമുട്ടാതിരിക്കാൻ ഒഴിഞ്ഞുനിൽക്കുകയാണ്. പറയാൻ കുറേ നാളായി ഓങ്ങിവച്ച ഒരുകാര്യംകൂടി അപ്പോൾ പറഞ്ഞുതീർക്കാതെ വയ്യ എന്നു തോന്നി. ബേപ്പൂർ സുൽത്താൻ എന്ന ആ ടൈറ്റിൽ! ബേപ്പൂരിൽ രണ്ടേക്കർ സ്ഥലത്ത് താനൊരു ചെറിയ സുൽത്താനായി കഴിയുന്നു എന്ന് ആദ്യം ബഷീർ എഴുതിയതാണ് തുടക്കം. പിന്നെ ആളുകൾ എപ്പോഴെങ്കിലും അതു പറയുമ്പോൾ ഒരു രസം തോന്നിയിരുന്നു. ആവശ്യത്തിനും അനാവശ്യത്തിനും പത്രക്കാർ ഉപയോഗിച്ച് ആ വാക്കിനോട് അറപ്പു തോന്നിത്തുടങ്ങി എന്ന് ഞാൻ പറഞ്ഞു. ബാല്യകാലസഖി, ൻറുപ്പൂപ്പാക്കൊരാനേണ്ടാർന്നു, പാത്തുമ്മായുടെ ആട് എന്നീ മൂന്നു നോവലുകളുടെ വിവർത്തനങ്ങൾ ചേർത്തുള്ള യുനെസ്കോ പുസ്തകത്തിന് പാകിസ്ഥാനിലെ ഒരു പത്രം നിരൂപണം കൊടുത്തപ്പോൾ ശരിക്കും ബേപ്പൂരിലെ സുൽത്താനാണ് ഗ്രന്ഥകാരൻ എന്ന മട്ടിൽത്തന്നെ എഴുതിയ ഒരു വാചകമുണ്ടായിരുന്ന കാര്യം ബഷീർ പറഞ്ഞ് ചിരിച്ചു.

ബേപ്പൂരിൽ വന്നില്ലെങ്കിലും വിവരങ്ങളൊക്കെ ഞാൻ അന്വേഷിച്ചറിയുന്നു. ആരോഗ്യകാര്യങ്ങൾ, പിന്നെ ബിരിയാണിസ്സദ്യകൾ ഇപ്പോൾ സുലഭമാണെന്ന് കേൾവി.

പഴയ ഗുസ്തിക്കാരന്റെ ശരീരഘടനയിൽ വാർദ്ധക്യം മാറ്റംവരുത്തിയിട്ടുണ്ട്. എഴുന്നുനിന്നിരുന്ന പേശികൾ ഉലഞ്ഞിരിക്കുന്നു. മുഖത്ത് വളരെയേറെ ചുളിവുകൾ, കണ്ണുകളിൽ ഉറക്കച്ചടവിൻേറതെന്ന് തോന്നുന്ന ക്ഷീണം, സംസാരിച്ചു തുടങ്ങിയപ്പോൾ വാർദ്ധക്യം ശരീരത്തിനു മാത്രമേയുള്ളൂ. ഞാൻ ആശ്വസിച്ചു. പിന്നെ എന്നും പതിവുള്ള പോലെ പലതും പറഞ്ഞ് തർക്കിച്ചു. എന്നെ പരിഹസിക്കാനും തുടങ്ങി.

ഞങ്ങൾ, മറ്റുള്ളവർ ഉള്ളപ്പോഴൊക്കെ കൊച്ചുകാര്യങ്ങൾ പറഞ്ഞ് കലഹിച്ചിട്ടേയുള്ളൂ. വഴക്കിടുന്നതും ആക്രമിക്കുന്നതും ഞാനാണ്. പകരം എന്നെ ക്രൂരമായി പരിഹസിക്കും. ഇത് മുമ്പ് മുതൽക്കേയുള്ള പതിവാണ്.

''എന്തിന് തെങ്ങിൻമേൽ കയറി ഫോട്ടോ എടുക്കാൻ നിന്നുകൊടുത്തു? എന്താ സർക്കസ്സുകാരനാണോ?''

''അവൻമാര് പറഞ്ഞു. എടേന്നു ഞാനൊന്നു കയറിയിരുന്നു കൊടുത്തു. അതിന് നീയെന്നെ കൊല്ലാൻ വരുന്നോ, നൂലാ?''

ആവശ്യമില്ലെന്നു തോന്നിയ ചില കത്തുകൾ അച്ചടിച്ചുവന്നത് വായിച്ചിട്ട്:

''ശുദ്ധകള്ളം. അവരത് വള്ളിപുള്ളി വിടാതെ പ്രസിദ്ധീകരിക്കുമെന്ന് അറിഞ്ഞിട്ടല്ലേ നീട്ടിവലിച്ച് കത്തെഴുതുന്നത്.? വേഷംകള.''



''എന്തിന് അതൊക്കെ എഴുതിവിട്ടു?''

''ഛെടാ ഞാനൊരു കത്തെഴുതിയതല്ലേ? അവരത് കയറി അച്ചടിക്കുമെന്ന് ഞാനറിഞ്ഞോ?''

ഞാൻ രോഷം കൊള്ളുന്നു:

സ്നേഹം പൂഴ്ത്തിവച്ച് രോഷംമാത്രം എടുത്തുകാട്ടി കലഹിക്കുന്നതായിരുന്നു എന്നും ഞങ്ങളുടെ കൂടിക്കാഴ്ചകൾ.

വായിലൂറുന്ന കൊഴുത്ത ദ്രാവകം* ഇടയ്ക്കിടെ തുപ്പി, അല്പം ശ്വാസം മുട്ടലോടെ ക്ഷീണിതനായി എന്റെ മുമ്പിലിരിക്കുന്ന ഗുരുവിനെ നോക്കുമ്പോൾ മനസ്സിൽ വേദന ഉറഞ്ഞു. കലഹിക്കാൻ വയ്യ.

എന്നെപ്പറ്റി അതിശയോക്തി കലർന്ന കഥകളുണ്ടാക്കുന്നത് എന്നും ബഷീറിന് ഒരു വിനോദമായിരുന്നു. സൗകര്യത്തിൽ വീണുകിട്ടുന്ന കഥകളിലെല്ലാം നായകനോ പ്രതിനായകനോ ആക്കി എന്നെ കയറ്റും. ഇടയ്ക്കിടയ്ക്ക് തമാശപ്പേരുകളിട്ട് അതിന് പ്രചാരം കൊടുക്കും. അതിൽപ്പെട്ടതാണ് നൂലൻ വാസു, കഠാരി വാസു തുടങ്ങിയവ. ഈ ശകാരങ്ങൾക്കും പരിഹാസങ്ങൾക്കുമിടയ്ക്ക് വല്ലപ്പോഴും പറയുന്ന നല്ല വാക്കുകൾ പൊൻനാണയങ്ങൾപോലെ ഞാൻ ഉള്ളിൽ ഒളിപ്പിച്ചുവച്ചു. ഏകാന്തത്തിൽ അത് പുറത്തെടുത്ത് അഭിമാനിച്ചു.

ഈ മനുഷ്യൻ എനിക്കാരാണ്? എന്റെ സാഹിത്യജീവിതത്തിൽ എനിക്കദ്ദേഹം ഒരു താങ്ങോ തണലോ ആയിട്ടില്ല. ബഷീറിയൻ സാഹിത്യത്തിന്റെ ചുവടുപിടിച്ച് ഒന്നും ഞാൻ എഴുതാൻ ശ്രമിച്ചിട്ടുമില്ല. എന്നിട്ടും ഈമനുഷ്യൻ എന്റെ ഹൃദയത്തിൽ കാലപുരുഷനെപ്പോലെ വളർന്നു നിറഞ്ഞുനിൽക്കുന്നു. എന്തുകൊണ്ട്?

അതിനുത്തരം കാണാതെ വിഷമിക്കുമ്പോഴൊക്കെ 'മനുഷ്യ'നെപ്പറ്റിയുള്ള ഒരു ബഷീറിയൻസങ്കല്പം എന്റെ മനസ്സിലേക്ക് കടന്നുവരും. ഇത്തിരി പേജുകളിൽ പറഞ്ഞ ഒരു ചെറിയ വലിയ കഥ.

അതിർത്തിപ്രദേശത്തെവിടെയോ അലഞ്ഞുതിരിയുന്നതിനിടയിൽ ബഷീർ ഒരു കടയിൽ ആഹാരം കഴിക്കാൻ കയറി. പോരുമ്പോൾ കൗണ്ടറിനടുത്തുനിന്ന് ബില്ലു കൊടുക്കാൻ പേഴ്സിനുവേണ്ടി കീശയിൽ കൈയിട്ടപ്പോൾ പേഴ്സില്ല. ആരോ പോക്കറ്റടിച്ചിരിക്കുന്നു. ക്രൂരതയ്ക്കു പേരുകേട്ട പത്താൻകാരുടെ പ്രദേശം. പീടിക ഉടമ കോട്ടൂരാൻ പറഞ്ഞു. ഊരി. ഷർട്ടൂരാൻ പറഞ്ഞു. ഊരി. ട്രൗസറഴിക്കാൻ പറഞ്ഞു. പൂർണ്ണനഗ്നനാക്കി കണ്ണുംതുരന്നു വിടാനാവും ഭാവമെന്ന് കരുതി നടുങ്ങി നിൽക്കുമ്പോൾ ഒരു പരുക്കൻ മനുഷ്യൻ വന്ന് ചോദിക്കുന്നു. ഇയാളുടെ ബില്ലെത്ര? പീടികക്കാരന്റെ കാശുകൊടുത്ത് അയാൾ ബഷീറിനോട് വസ്ത്രം ധരിക്കാൻ പറഞ്ഞു. പുറത്തേക്ക് വിളിച്ചു. ആരുമില്ലാത്ത ഒരിടത്തെത്തിയപ്പോൾ മടിയിൽനിന്ന് പല പേഴ്സുകൾ എടുത്തുകാട്ടി ''ഇതിലേതാണ് നിങ്ങളുടെ പേഴ്സ്? എടുത്തോളൂ'' എന്ന് കല്പിച്ചു. പേഴ്സ് കിട്ടി. അയാളെ തൊഴുതുനിന്നപ്പോൾ അത് ശ്രദ്ധിക്കാതെ നടന്നകലുന്ന അപരിചിതനോട് ബഷീർ പേർ ചോദിക്കുന്നു. പേരില്ലെന്ന് മറുപടി. ''ഒരുപക്ഷേ, ദയ എന്നായിരിക്കാം'' ബഷീർ മനസ്സിൽ പറയുന്നു.

ജീവിതത്തെ രണ്ടു കൈയും നീട്ടി സ്വീകരിച്ചു

ഫോട്ടോ: ശ്രീ. ശങ്കരൻകുട്ടി

ഈ നടന്ന കഥയിൽ വിധിവൈപരീത്യംകൊണ്ട് ബഷീറായിരുന്നു പോക്കറ്റടിക്കാരൻ എങ്കിലും ഞാൻ അദ്ഭുതപ്പെടില്ല. കാരണം, ബഷീർ പുതിയ പരിവേഷങ്ങളും പഴയ ഇതിഹാസങ്ങളും legend എന്നു പറഞ്ഞാലും ശരി, വെറും വെറും മനുഷ്യനാണ്. ബഷീർ സാഹിത്യംപോലെ ആ മനുഷ്യനും എനിക്കും പ്രിയപ്പെട്ടതാണ്.

ജീവിതത്തിന്റെ ഓടകളിലും മേടകളിലും സഞ്ചരിച്ച ബഷീർ എന്നും വെറും മനുഷ്യനായിട്ടേ നിന്നിട്ടുള്ളു; തന്നെത്തന്നെ തിരിച്ചറിഞ്ഞിട്ടുള്ളു. അധികൃതമായും അനധികൃതമായും ആരൊക്കെയോ വെച്ചുകെട്ടിയ അലങ്കരണങ്ങളും അണിയിച്ച മേലങ്കികളും അദ്ദേഹത്തിന്റെ തനിമയെ ബാധിച്ചിട്ടില്ല.

സാഹിത്യംകൊണ്ടും ജീവിതംകൊണ്ടും എനിക്കാരാധന തോന്നിയ അപൂർവ്വം എഴുത്തുകാരുടെ ഒരു പട്ടിക മനസ്സിലുണ്ടാക്കാൻ ശ്രമിച്ചു; മുമ്പ്. അതിൽ ബഷീറുണ്ടായിരുന്നു ഒന്നാംപന്തിയിൽത്തന്നെ. ആരാധനയോടെ അടുത്ത്, സൂക്ഷ്മതയോടെ സമീപനവീക്ഷണം നടത്തുമ്പോൾ വിഗ്രഹങ്ങൾ കളിമൺകോലങ്ങളായിരുന്നു എന്നു കണ്ട് പിൻവലിയേണ്ടിവരുന്നത് ജീവിതത്തിലെ മഹാദുരന്തങ്ങളിലൊന്നാണ്. ബഷീർ ഇക്കാര്യത്തിൽ എന്നെ ദുഃഖിപ്പിച്ചിട്ടില്ല. കാലുകൾ ശാപകഥകളിലെ രാജകുമാരൻമാർക്ക് സംഭവിച്ചതുപോലെ കളിമണ്ണായി മാറിത്തുടങ്ങുന്നുണ്ടോ എന്ന് ഞാൻ വൃഥാ സംശയിച്ച നിമിഷങ്ങളിലൊക്കെയായിരിക്കണം ഞാൻ ബഷീറുമായി വഴക്കിട്ടത്.

ഒരു സ്നേഹബന്ധത്തിന്റെ കഥയാണ് ബഷീറിന്റെ ഈ അനുരാഗകഥയുടെ പൂമുഖവാതിൽക്കൽ നിൽക്കുമ്പോൾ പറയാനുള്ളത്. ഒരുപക്ഷേ, എനിക്കുമാത്രം പ്രിയപ്പെട്ട കഥ. തികച്ചും വ്യക്തിപരം. ബഷീർ എന്റെ ജീവിതത്തിലേക്ക് കടന്നുവന്നത് ഒരനർഘനിമിഷത്തിലാണ്. അനർഘനിമിഷം മുമ്പിലെത്തിയ നിമിഷത്തിലും. അതിനൊരു പശ്ചാത്തലമുണ്ട്. വായനയാണ് ആവേശം. പുസ്തകങ്ങളാണ് നിധിപേടകങ്ങൾ. സാഹിത്യമാണ് സർവ്വശ്രേഷ്ഠമായ പൂജാമന്ദിരം. അങ്ങനത്തെ ഒരുകാലത്ത് ഒരു പതിമൂന്നുകാരൻ കുട്ടിക്ക് ഒരു ഭാഗ്യം വരുന്നു. ഹെഡ്മാസ്റ്ററുടെ മുറിയിലേക്ക് വിളിച്ചപ്പോൾ ഭയന്നുകൊണ്ടാണ് ഞാൻ ചെന്നത്. നോക്കുമ്പോൾ, എനിക്ക് ഒരു സ്കോളർഷിപ്പ് കിട്ടിയിരിക്കുന്നു. കഴിഞ്ഞകൊല്ലത്തെ വകയായി എൺപതുറുപ്പിക. റവന്യൂസ്റ്റാമ്പിൽ ഒപ്പുവയ്ക്കുമ്പോൾ കൈ വിറച്ചു. എഴുപത്തൊമ്പതുറുപ്പിക പതിനഞ്ചണയുംകൊണ്ട് ഞാൻ ഓഫീസ് റൂമിൽനിന്നു പുറത്തുകടന്നു. ഇതാ, കുമാരനല്ലൂർ ഹൈസ്കൂളിൽ ഒരു പുതിയ രാജകുമാരൻ!

വൈകുന്നേരം, പുസ്തകങ്ങളിലും സാഹിത്യത്തിലും സജീവതാത്പര്യമുള്ള ജ്യേഷ്ഠനും ഞാനും കൂടി ഗൂഢാലോചന നടത്തി. ഇത് വീട്ടുകാരറിയാൻ പോകുന്നില്ല. പുസ്തകങ്ങൾ വാങ്ങാം! പിന്നീടറിഞ്ഞാലോ? അമ്പത് രൂപ കിട്ടിയെന്ന് പറയാം. ബാക്കി മുപ്പതു രൂപയ്ക്ക് പുസ്തകം. പിൽക്കാല പ്രാബല്യത്തിന്റെ കണക്കൊന്നും അമ്മയറിയാൻ പോകുന്നില്ല. കൂടുതൽ എണ്ണം പുസ്തകങ്ങൾ വേണം. അതുകൊണ്ട് കാറ്റലോഗുകൾ വെച്ച് ലിസ്റ്റുണ്ടാക്കി. ഒരു രൂപയും ഒന്നേകാൽ രൂപയും വരുന്ന പുസ്തകങ്ങൾ. രണ്ടുരൂപ വരുന്ന പുസ്തകങ്ങൾ ചിലത് തകഴിക്കും ദേവിനുമാണ്. ബഡ്ജറ്റിൽ പെടുത്താവുന്നവ അവരുടെ വേറെയുമുണ്ട്. എഴുതി വരുത്തിയ പുസ്തകങ്ങളുടെ കൂട്ടത്തിൽ ബഷീറിന്റെ ജൻമദിനവും അനർഘനിമിഷവുമാണുള്ളത്. തകഴി, പൊറ്റെക്കാട്, കാരൂർ, വർക്കി, നാഗവള്ളി, റാഫി, സരസ്വതിയമ്മ—അങ്ങനെ സംഖ്യ വീതിക്കപ്പെട്ടു. പുസ്തകക്കെട്ട് വന്നപ്പോൾ ആവശ്യക്കാർ നിരവധി. എനിക്ക് കിട്ടിയത് അനർഘനിമിഷമാണ്.

വായിച്ചു. വീണ്ടും വായിച്ചു. മറ്റു പുസ്തകങ്ങൾ എല്ലാം വായിച്ചുതീർത്ത് ദിവസങ്ങൾക്കുശേഷം വീണ്ടും അനർഘനിമിഷത്തിലേക്ക് തിരിച്ചുവന്നു. അപ്പോൾ തോന്നി, ചില വാചകങ്ങൾ മനഃപാഠം പഠിക്കണം. ആരും കേൾക്കില്ല എന്നുറപ്പുള്ളപ്പോൾ കുന്നിൻചെരുവിലെ ഏകാന്തതയിൽനിന്ന് ആ വരികൾ ഉച്ചത്തിൽ പറയുന്നത് ഒരു വിനോദമായി.

ഓർമ്മയിൽനിന്ന് ഞാനുദ്ധരിക്കട്ടെ:

''നീയും ഞാനും എന്നുള്ള യാഥാർത്ഥ്യത്തിൽനിന്ന് നീ മാത്രമായി അവശേഷിക്കുവാൻ പോകയാണ്. യാത്രയ്ക്കുള്ള സമയം അടുത്തുകഴിഞ്ഞു.''

''അനന്തമായ പ്രാർത്ഥനയാകുന്നു ജീവിതം!''

''യുവാക്കളേ, യുവതികളേ, ധീരമോഹനമായ ഒരു നവ്യപ്രപഞ്ചത്തിലേക്കുള്ള അരുണോദയത്തിലൂടെയാവട്ടെ നിങ്ങളുടെ ജൈത്രയാത്ര!''

അങ്ങനെ എത്ര വരികൾ!

മുതിർന്നവർ പറഞ്ഞുതന്നു. ഇത് കഥകളല്ല, ബഷീർ എഴുതിയ ഗദ്യകവിതകളാണ്.

ഗദ്യകവിത എന്നത് സാഹിത്യത്തിലെ ഒരു പുതിയ പ്രസ്ഥാനമാണ്!

(സ്വകാര്യമായി മനസ്സിൽ പറഞ്ഞുവച്ചു. ഞാനും എഴുതാൻ പോകുന്നത് ഗദ്യകവിതകൾതന്നെ. വൃത്തത്തിന്റെ ശല്യവുമില്ല!)

അന്ന്, എല്ലാ കാഥികൻമാരുമായി അപ്പോൾ കിട്ടിയ പുസ്തകങ്ങളിലൂടെ ഞാൻ അടുക്കാൻ ശ്രമിച്ചു. അന്ന് തോന്നിയ വികാരങ്ങളെന്തായിരുന്നു? വർഷങ്ങൾക്കുശേഷം ഞാനതിന്റെ മൂർത്തരൂപങ്ങൾ തേടുകയാണിപ്പോൾ. മനസ്സിലാവുന്നു, പൊറ്റെക്കാട്ടിനോട് എന്നെക്കാൾ നാലുവയസ്സു മൂത്ത അയൽക്കാരിയോട് തോന്നുന്ന തരത്തിൽ പ്രേമം. തകഴി! അകന്ന ബന്ധത്തിൽപ്പെട്ട ഒരു കാരണവർ, കുട്ടേട്ടനോട് തോന്നാറുള്ള സ്നേഹം. ദേവിനോട് ബഹുമാനം. ബഷീറിനോട്? ബഷീറിനെ.... ഒരു മാതിരി ഭയം. കാരണം 'ബാൽ ശരീഫും' 'അനൽഹഖും' 'അഹം ബ്രഹ്മാസ്മി'യുമൊക്കെയായിരിക്കണം. ഏകാന്തതയുടെ മഹാതീരത്തിലെ സഞ്ചാരി. ഭയമെന്നു പറഞ്ഞാൽ, സന്ന്യാസിമാരെ കാണുമ്പോൾ ഉണ്ടാകുന്ന ബഹുമാനം കലർന്ന ഭയം!

പിന്നീട് അല്പംകൂടി മുതിർന്നപ്പോൾ ഇവരെപ്പറ്റിയുള്ള കഥകൾ കേട്ടു കേൾപ്പിച്ച് എന്റെ സമീപത്തിലുമെത്തി. ബഷീർ ഒരു സാഹിത്യസമ്മേളനത്തിനും പോകില്ല. ഭയങ്കരനാണ്. സദാ മദ്യപാനം. അടുക്കുന്നവരെ തെറിപറഞ്ഞോടിക്കും. ഏതു വമ്പനേയും ശകാരിച്ച് പടിയിറക്കും. ഇന്ത്യ മുഴുവനും ചുറ്റി. അതിനുമുമ്പ് ഒരു ചരക്കുകപ്പലിൽ മദ്ധ്യപൂർവ്വദേശങ്ങളിൽ സഞ്ചരിച്ചു. സ്വാതന്ത്ര്യസമരത്തിൽപ്പെട്ട് ജയിലുകളിൽ പോയിട്ടുണ്ട്. തിരുവിതാംകൂർ എന്ന നാട്ടുരാജ്യത്തിലെ [illegible]നായിരുന്ന സർ സി.പി. രാമസ്വാമി അയ്യരുടെ ലിസ്റ്റിൽപ്പെട്ട പുള്ളി. ടി.വി. തോമസ്സിനെ ഗുസ്തി പഠിപ്പിച്ചിട്ടുണ്ട്. എഴുത്തിനു പുറമേ വിദഗ്ദ്ധമായി ചെയ്യാനറിയാവുന്ന വേലകൾ: പാചകം, കൈനോട്ടം. മാജിക്ക്, മഷിമായ്ക്കൽ, ഗുസ്തി. ഇപ്പോൾ എറണാകുളത്ത് ബുക്ക്സ്റ്റാൾ നടത്തുന്നു. ഭയങ്കരൻതന്നെ.

ഹൈസ്കൂൾ പഠിപ്പുകഴിഞ്ഞ് ഒരുകൊല്ലം വെറുതെയിരുന്നതിനിടയ്ക്ക് എറണാകുളത്തു പോകാൻ ഒരവസരം കിട്ടി. എഴുത്തുകാരെ ചിലരെ കാണാൻ പറ്റിയാൽ പുണ്യം. കത്തുമുഖേന ചെറിയ പരിചയം സ്ഥാപിച്ച ഒരെഴുത്തുകാരനുണ്ട്, ശ്രീ ടാറ്റാപുരം സുകുമാരൻ. ടാറ്റാ ഓയിൽ മിൽസിൽ ചെന്ന് അദ്ദേഹത്തെ കണ്ടു. വൈകുന്നേരവും അദ്ദേഹത്തിന് ഞാൻ എന്റെ 'കമ്പനി' അടിച്ചേൽപ്പിച്ചു. ഒഴിയാബാധയായ എന്നെയുംകൊണ്ട് കുറച്ചുദൂരം അദ്ദേഹം നടന്നു.

''ബഷീറിന്റെ ബുക്ക്സ്റ്റാൾ എവിടെയാണ്?''

''കാണിച്ചുതരാം. ആ വഴിക്കാണ് എനിക്കു പോകേണ്ടത്.''

റോഡിന്റെ ഇപ്പുറംനിന്ന് കാണിച്ചുതന്നു.

''അതാണ് ബുക്ക്സ്റ്റാൾ.''

റോഡ് മുറിച്ചുകടന്നു, കുറച്ചുകൂടി അടുത്തുനിന്നു കാണാൻ.

തിരിയുന്ന ഒരു ടേബിൾ ഫാനിന്റെ പിന്നിലായി ബഷീർ ഇരിക്കുന്നു. വെളുത്ത ഖദർ ജുബ്ബ. ടാറ്റാപുരത്തെ കണ്ട് കൈയുയർത്തി ബഷീർ അഭിവാദ്യം ചെയ്തു.

''കയറാം, പരിചയപ്പെടുത്താം.''

വേണ്ട, ഭയപ്പാടോടെ ഒരു രംഗം പെട്ടെന്ന് മനസ്സിൽ കണ്ടു. ''ഇത് മലബാറിലെ കൂടല്ലൂരിൽനിന്ന് വരുന്ന ഒരു പയ്യനാണ്. കുറേശ്ശെ എഴുതാൻ നോക്കുന്നുണ്ട്.'' എന്നോ മറ്റോ ഹൃദയവിശാലതകൊണ്ട് ടാറ്റാപുരം പറയും. അപ്പോൾ സിംഹം സടകുടഞ്ഞെഴുന്നേറ്റ്, ''എടാ നിനക്കൊന്നും വേറെ പണിയില്ലേ? പോയി നാലക്ഷരം പഠിക്കാൻ നോക്ക്!'' എന്നെങ്ങാൻ പറഞ്ഞാലോ? അതുകൊണ്ട് ഞാൻ വെമ്പലോടെ പറഞ്ഞു: ''വേണ്ട. പിന്നെ ഒരിക്കലാവാം.''

ടാറ്റാപുരം, സ്റ്റാളിൽ കയറി രണ്ടുമൂന്ന് മിനിട്ട് കുശലം പറഞ്ഞ് ഇറങ്ങിവന്നു. അതുവരെ തലയുയർത്തി നോക്കാതെ ഞാൻ റോഡരുകിൽ നിന്നു.

വർഷങ്ങൾക്കുശേഷം ഞാൻ തെണ്ടിത്തിരിഞ്ഞ് പത്രപ്രവർത്തനത്തിൽ പരിശീലനം തുടങ്ങാൻ കോഴിക്കോട്ട് ചെന്നുപറ്റിയ കാലത്താണ് ബഷീർ കോഴിക്കോട്ടുവരുന്നു എന്നു കേട്ടത്. ബുക്ക്സ്റ്റാൾ നിറുത്തി തലയോലപ്പറമ്പിൽ വീണ്ടും ചെന്നു കൂടിയതിനുശേഷം. അതിനുതൊട്ടുമുമ്പേ ബഷീറിന് ഭ്രാന്തുവന്നതും വല്ലപ്പുഴയുടെ നഴ്സിംഗ് ഹോമിൽ ചികിത്സിച്ചതും കേട്ടിരുന്നു. പിന്നെ രാമു കാര്യാട്ട്, ശോഭന പരമേശ്വരൻനായർ എന്നിവരുടെ സംഘത്തിലേക്ക് പ്രവേശനം കിട്ടിയപ്പോൾ ഭ്രാന്തിനെപ്പറ്റി കൂടുതൽ അറിഞ്ഞു. പാത്തുമ്മായുടെ ആടിന്റെ മുഖവുര പിന്നീടാണല്ലോ വന്നത്. സ്വപ്നത്തിൽ വടക്കുന്നാഥൻ ബഷീറിന്റെ അരികെ വന്ന് ചിരിച്ചപ്പോൾ പല്ല് ചുവന്നിരിക്കുന്നതു കണ്ടു. നല്ല പഴുക്കടയ്ക്ക കിട്ടാഞ്ഞിട്ടാണെന്ന് പരാതി പറഞ്ഞു. പിറ്റേന്ന് പരമുവിനെക്കൊണ്ട് കാര്യമൊന്നും പറയാതെ പഴുക്കടയ്ക്ക വാങ്ങിച്ച് പൊതിയാക്കി വടക്കുനാഥന്റെ മതിൽക്കെട്ടിനകത്തേക്ക് ആരും കാണാതെ എറിഞ്ഞുകൊടുക്കാൻ ഏർപ്പാടും ചെയ്തു. പരമു വേയെും കഥകൾ പറഞ്ഞു. ഞാൻ ചിരിച്ചു. ഒരുപാട് ചിരിച്ചു. പിന്നെ ഉള്ളിൽ നിശ്ശബ്ദം കരഞ്ഞു.

ബഷീറിന്റെ പുസ്തകങ്ങൾ ഗൗരവത്തോടെ വായിച്ചുകഴിഞ്ഞിരുന്നു. കഥാപാത്രങ്ങൾ എന്റെ സ്വകാര്യലോകത്തിൽ തൊടാവുന്ന അകലത്തിൽ നിൽക്കുന്ന അംഗങ്ങളായി മാറിക്കഴിഞ്ഞിരുന്നു. കുഞ്ഞുപാത്തുമ്മയോടും സാറാമ്മയോടും നിഗൂഢമായ പ്രേമം തോന്നി. സൈനബയോട് സ്വകാര്യമായി അല്പം കാമാവേശം. നിസാർ അഹമ്മദ്, കേശവൻ നായർ, അബ്ദുൾ ഖാദർ (പൂവമ്പഴം) തുടങ്ങിയവരോട് അസൂയ. പിന്നെ പാത്തുമ്മായുടെ ആട് വന്നപ്പോൾ ചാമ്പയ്ക്ക പെറുക്കാൻ വരുന്ന പെൺകിടാങ്ങളോട് കിന്നാരം പറയുന്ന കഷണ്ടി ബഷീറിനോട് കഠിനമായ അസൂയ. പിന്നെ ഉമ്മ എന്ന വലിയ കഥാപാത്രം. എക്കവും പക്കവും നോക്കി, ഇരുചെവി അറിയാതെ രൂപ തന്നാൽ മതിയെന്ന് പറയുന്ന ഉമ്മ എന്തൊരദ്ഭുത ചൈതന്യം നിറഞ്ഞ സത്യമാണ്!


ഫോട്ടോ: ശ്രീ. പുനലൂർ രാജൻ

എം.ടിയും ബഷീറും—ഒരു പഴങ്കാല ചിത്രം

വെറും സാധാരണ സത്യം. പക്ഷേ, എന്തൊരു മനുഷ്യാവബോധം! എന്നും ചോറു മായി തകരവിളക്കും കത്തിച്ച് രാത്രിയിൽ സെൻട്രൽ ജയിലിൽ കഴിയുന്ന മകൻ വന്നെങ്കിലോ എന്ന് കരുതി കാത്തിരിക്കുന്ന അമ്മതന്നെയാണ് ഈ ഉമ്മയും. അവർ തൻെറ ചുണ്ടിൽ മന്ദഹാസവും അകത്ത് വിതുമ്പലും ഉയർത്തുന്നു.

ബഷീർ ഉപയോഗപ്പെടുത്തിയ ജീവിതസന്ധികൾ അതിസാധാരണമാണ്. അതിലോലവും സാധാരണവുമായ ജീവിതസന്ധികളിൽനിന്ന് മനുഷ്യൻെറ അഗാധസങ്കീർണ്ണതകളെ, ഒന്നുമറിയാത്ത നിഷ്കളങ്കഭാവത്തിൽ, അനാവരണം ചെയ്യുന്നു, കഥ പറയാനറിയുന്ന;, ഈ കാഥികൻ ഞങ്ങളിൽ പലരും കഥ 'എഴുതാൻ' പാടുപെടുമ്പോൾ ബഷീർ അനായാസമായി കഥ 'പറയുന്നു'. പ്രാചീനകാലത്തെ അറേബിയൻ ലോകത്തിലെ നഗരങ്ങളിൽ, ചന്തകളിൽ, കൂടാരങ്ങൾ കെട്ടി കഥ പറഞ്ഞിരുന്നവരെപ്പറ്റി പുസ്തകങ്ങളിൽ നാം വായിച്ചിട്ടുണ്ട്. സംഗീതവും തത്ത്വശാസ്ത്രവും ഹാസ്യവും ശോകവും ജീവിതാവബോധവും എല്ലാമുള്ള അവർ കഥ കേൾക്കാൻ വരുന്നവരെ വാമൊഴിയിലെ സൃഷ്ടികൾകൊണ്ട് വിരുന്നൂട്ടി. ചിരിപ്പിച്ചു. കരയിച്ചു. കരളിൽ പ്രേമത്തിൻെറ കിനാവുകൾ വിരിയിച്ചു. വീണ്ടും കഥയുടെ പട്ടുനൂൽക്കെട്ടിൻെറ തുമ്പഴിക്കാൻ തുടങ്ങുന്ന അടുത്ത സന്ധ്യയെ ഓർത്തുകൊണ്ട്, കേൾവിക്കാർ നെടുവീർപ്പോടെ കൂടാരങ്ങൾ വിട്ടിറങ്ങും. കഥയ്ക്കുവേണ്ടിയുള്ള കാത്തിരിപ്പായി അവർക്കു മുഷിഞ്ഞ പകലുകൾ. ആ കാഥികൻമാരുടെ പാരമ്പര്യത്തിൻെറ ചൈതന്യധാര ബഷീർ എന്ന കാഥികനിലുണ്ട്. ബഷീർ മുകില ചക്രവർത്തിമാരിൽ തൻെറ കഷണ്ടിക്ക് ഗ്ളാമറുണ്ടാക്കാൻ പാരമ്പര്യം തേടിയത് വെറും നേരമ്പോക്കുമാത്രം. അതിനുമപ്പുറം, ബാഗ്ദാദിലെയും ബസ്രായിലെയും കൈറോവിലെയും വഴിവക്കിലെ അലങ്കരിച്ച കൂടാരങ്ങളിൽ സുഗന്ധം പുരണ്ട അർദ്ധവെളിച്ചത്തിൽ കഥ പറഞ്ഞിരുന്ന അജ്ഞാതരായ പ്രതിഭാശാലികളിലാണ് ബഷീറിൻെറ കലയുടെ അടിവേരുകൾ അന്വേഷിച്ചാൽ നാമെത്തുന്നത്.

ഉറപ്പ്, കോഴിക്കോട്ട് ബഷീർ വന്ന് താമസിക്കാൻ പോകുന്നു. പൊറ്റെക്കാട്ടിൻെറ 'ചന്ദ്രകാന്ത'ത്തിലാണ്. ൻറുപ്പാപ്പാ' നാടകമാക്കി എഴുതുന്നു.

ചന്ദ്രകാന്തത്തിൽ എൻ.പി. മുഹമ്മദിൻെറ തണൽ പറ്റിയാണ് ഞാൻ ചെല്ലുന്നത്. പഴയ ഭയപ്പാടുകളൊക്കെ എനിക്കിപ്പോഴുമുണ്ട്. പോരാത്തത് ഭ്രാന്തിൻെറ ഒരു താളവട്ടം കഴിഞ്ഞാണ് ഭയങ്കരൻ എത്തുന്നത്. ആശങ്കയും ഭീതിയും പുറത്തു കാണാതിരിക്കാൻ ശ്രമിച്ചു.

ഗുസ്തിക്കാരൻെറ ശൈലിയിൽ വയർ നട്ടെല്ലിൽ ചേർത്ത് ഒട്ടിച്ചു ലോകത്തിനോട് ഗോദയിൽ വരാൻ പറയുന്നപോലെ നിൽക്കുന്ന ബഷീർ.



എൻ.പി. എന്നെ പരിചയപ്പെടുത്തി.

''ഈ പയ്യനാണോ? അറിയാം. പക്ഷേ, ആളൊരു നൂലനാണല്ലോ. ഞാൻ വിചാരിച്ചു ഏതോ ഒരു ഡുണ്ടൻ ഗഡാഗഡിയൻ നായരാണെന്ന്.''

വെറും നൂറ്റിപ്പത്തണ്ടു റാത്തൽ മാത്രം എല്ലിൻകൂടിനകത്ത് ഒതുക്കി ഒരശുവായിരുന്നു ഞാൻ.

''എടേയ്, നിങ്ങളെ രണ്ടാളും ഇവിടെ നിൽക്ക്. കഷ്ണം മുറിക്കണം., അരയ്ക്കണം, ലൊട്ടുലൊഡുക്കു പണികളൊക്കെ ചെയ്യണം. നല്ല ആഹാരം ഫ്രീ.''

എൻെറ കഴുത്തിനിരുവശത്തും എഴുന്നു നിൽക്കുന്ന എല്ലിൽ വിരൽകൊണ്ട് ഞോടിക്കൊണ്ട് ബഷീർ പറഞ്ഞു: ''നിൻെറ തടി നന്നാക്കുന്ന കാര്യം ഞാനേറ്റു.'

പിന്നെ കുറെനാൾ 'ചന്ദ്രകാന്ത'ത്തിലാണ് പാതിരവരെ ഞങ്ങൾ. ബഷീറിൻെറ പോർട്രെയ്റ്റ് വരയ്ക്കാൻ എം.വി. ദേവൻ ദിവസവും വരും. കലാസമിതി നേതാക്കളായ എം. അബ്ദു റഹിമാൻ, വി. അബ്ദുള്ള തുടങ്ങിയവരാണ് ബഷീറിൻെറ കുടിയിരുപ്പിൻെറ മേൽനോട്ടം. ധാരാളം സന്ദർശകർ. കൂട്ടത്തിൽ പയ്യനായ എനിക്കാണ് ജോലികൾ കൂടുതൽ. ഇടയ്ക്ക് പുറത്തേക്കോടണം. പപ്പടം വളരെ ചെറിയ കഷണങ്ങളായി അരിഞ്ഞ് എരിവുള്ള ഒരു ഉപദംശമുണ്ടാക്കുന്ന 'റെസിപ്പി' ആദ്യദിവസംതന്നെ ഗുരു പഠിപ്പിച്ചു.

പിന്നീട് ഒരു വൈകുന്നേരം ചെന്നപ്പോഴാണ് വി.കെ.എൻ. വന്നിരിക്കുന്നു! അവിടെത്തന്നെ തമ്പടിച്ചിരിക്കുന്നു.

''ഇവനിന്നലെ രാത്രി വന്നു. രാത്രി ഒരു കഥ പറഞ്ഞു. സംഗതി നല്ല തമാശതന്നെ. പക്ഷേ, മുട്ടൻ തെറി. തെറി എന്നു പറഞ്ഞാൽ.... കഥയുടെ കിരീടം ഞാനിവനു കൊടുത്തു. പക്ഷേ, പുറത്തു കിടക്കണമെന്നും കൂട്ടിത്തൊടരുതെന്നുമാണ് വ്യവസ്ഥ. അത്ര വമ്പൻ തെറി!'' ബഷീർ പറഞ്ഞു.

അടുക്കളപ്പണിയും ഊണും നേരമ്പോക്കുകളും കഴിഞ്ഞു പാതിരയ്ക്കാവും എൻ.പി.യും ഞാനും പുതിയറയിൽനിന്ന് നടക്കുന്നത്. അകലെയുള്ള ആനിഹാൾ റോഡിൽ എന്നെ വിട്ട്, എൻ.പി.ക്ക് കുണ്ടുങ്ങലിലെത്താൻ പിന്നെയും ഒരു നാഴിക നടക്കണം. ആഹ്ളാദിക്കുകയും അഹങ്കരിക്കുകയും ചെയ്ത സന്ധ്യകൾ. ചിരിച്ചു മരിച്ച രാവുകൾ, ആചാരോപചാരങ്ങളില്ലാത്ത ദിവസങ്ങൾ, ഉപദേശമൊന്നുമില്ലാത്ത മട്ടിൽ നിർദ്ദേശങ്ങൾ:

''വാസു ജീൻ ക്രിസ്റ്റോഫ് വായിക്കണം.''

''സ്റ്റോറി ഓഫ് സാൻ മിഷെയ്ൽ വായിക്കണം''.

എൻെറ നഷ്ടപ്പെട്ട നല്ല ദിനങ്ങൾ.

ബഷീറിനെപ്പറ്റി കേട്ട കഥകളിൽ അതിശയോക്തിക്കായി കുറെ ശതമാനം ഞാൻ നീക്കിവച്ചിരുന്നു. മഷി മായ്ക്കുന്ന മരുന്നു വിൽക്കാൻ നടന്ന കാലത്ത് ലോഡ്ജിലെ സഹവാസികളായിരുന്ന ചില മദ്രാസ് മലയാളികളെ പിന്നെ കണ്ടു. തെറ്റു പറ്റിയത് അതിശയോക്തിക്ക് ശതമാനം നീക്കിവച്ച എൻെറ മനക്കണക്കിനുതന്നെ. ബഷീർ എന്നും കുറച്ചു പറയുന്നതിൻെറ (under statement) ആചാര്യനാണ്. സ്വാനുഭവങ്ങൾ പറയുമ്പോഴും, ''ഒരു രാത്രിയിൽ ഞങ്ങൾ പത്തഞ്ഞൂറ് പട്ടാളക്കാർ വെള്ളം കുടിച്ചു. പിറ്റേന്ന് നോക്കുമ്പോൾ പാത്രത്തിലവശേഷിച്ചിരുന്നത് ചോരയായിരുന്നു.'' ബഷീറിൻെറ മിതത്വത്തിൻെറ നിരവധി മാതൃകകൾ ഞാനെന്തുകൊണ്ട് നേരത്തെ ഓർത്തില്ല?

ഒരാൾ അര നൂറ്റാണ്ടിനുശേഷം ബഷീറിനെ തിരക്കിനടന്ന സംഭവം എൻ.പി. പറഞ്ഞു. ബഷീർ എഴുത്തുകാരനാണെന്ന് അയാൾക്കറിയില്ല. താൻ ഖലാസിയായിരുന്ന എസ്. എസ്. റിവാൻ എന്ന കപ്പലിൽ ഒരു വൈക്കത്തുകാരൻ ബഷീറുണ്ടായിരുന്നു. തമാശക്കാരൻ. നല്ല ബിരിയാണി വയ്ക്കും. നല്ല ചങ്ങാതിയായിരുന്നു. അയാൾ ഉണ്ടോ എന്നറിയാൻ വെറുതെ അന്വേഷണം നടത്തിയ പഴയ ഖലാസിയെ എൻ.പി. കണ്ടു, യാദൃച്ഛികമായി!

ചന്ദ്രകാന്തത്തിൽനിന്ന് ആരംഭിക്കുന്നു ഞങ്ങളുടെ ഗുരുശിഷ്യബന്ധം. എഴുത്തിനെപ്പറ്റി ബഷീർ ഒരിക്കലും എന്നോട് സംസാരിച്ചിട്ടില്ല. ജീവിതത്തെപ്പറ്റി—ഉവ്വ് ജീവിതത്തിലെ നിർണ്ണായക ഘട്ടങ്ങളിൽ രണ്ടുതവണ.

മൗനം പൂണ്ടിരിക്കുന്ന എൻെറ മനസ്സ് വായിച്ചിട്ടെന്നപോലെ ബഷീർ ചോദിക്കാൻ തുടങ്ങി. ഞങ്ങൾ തനിച്ചായിരുന്നു. അവസാനം ഗൗരവത്തോടെ സംസാരിച്ചു. കേട്ടു കഴിഞ്ഞപ്പോൾ ആശ്വാസം തോന്നി. ഞാനെന്ന കിരാതൻെറ അകത്തെ മനുഷ്യനെ ബഷീർ കണ്ടിരിക്കുന്നു. എൻെറ മനസ്സ് ശാന്തമാവുന്നു.

ബേപ്പൂരിൽ താമസം തുടങ്ങിയതിനുശേഷം മിക്കവാറും എല്ലാ ഒഴിവുദിവസങ്ങളിലും ബഷീർ ഞങ്ങൾ കുറേ പേരുടെ കൂടെയായിരുന്നു. ചിലപ്പോൾ പാതിരയും കഴിഞ്ഞ് ഒഴിവുദിവസത്തിൻെറ പകൽ നീണ്ടുപോയി.

ബഷീർ ജീവിതത്തിൻെറ ഒരുപാട് താളുകൾ പലപ്പോഴായി മുന്നിൽ നിവർത്തിവച്ചത് ഞാൻ വായിച്ചുകഴിഞ്ഞിരുന്നു. അനുരാഗത്തിൻെറ ദിനങ്ങളിലെ പ്രേമംതൊട്ട് സഞ്ചാരകാലത്തെ സാഹസികതകൾവരെ. മനസ്സിൻെറ താളംതെറ്റിയ കാലത്തെ മാനസികപീഡനങ്ങളടക്കം.

ഒരു രാത്രിയിൽ എനിക്കൊരു ഫോൺ കാൾ കിട്ടുന്നു. ബഷീറിന് വീണ്ടും സുഖമില്ല. ആളുകൾ വീടിന് ചുറ്റും നിൽക്കുന്നുണ്ട്. കഠാരിയെടുത്ത് അവരെ വിരട്ടിയോടിച്ച് നിൽക്കുന്ന ആളുടെ അടുത്തേക്ക് ആർക്കും അടുക്കാൻ വയ്യ!

ഞാൻ പട്ടത്തുവിള കരുണാകരനെ അറിയിച്ചു. ഞങ്ങളൊക്കെ ബാലേട്ടനെന്ന് വിളിക്കുന്ന പുതുക്കുടി ബാലകൃഷ്ണനെ വിളിച്ചു. കരുണാകരനും ഞാനും അദ്ദേഹത്തിൻെറ കാറിൽ ബേപ്പൂരിലെത്തിയപ്പോഴേക്കും ശാരീരികമായി ബഷീറിനെ നിയന്ത്രിക്കാൻ കരുത്തുള്ള ഒരാളെ തേടി ആദ്യം പുറപ്പെട്ട ബാലട്ടേൻ ആ കക്ഷി ഒഴിഞ്ഞുമാറിയെന്ന് അറിയിച്ചുകൊണ്ട് പിന്നിൽ വന്നിറങ്ങി.

വീട്ടിൽ നിറയെ വെളിച്ചമുണ്ടായിരുന്നു. മുൻവശത്തും മുറ്റത്തും വെളിച്ചം. ഇടവഴിയിലും വേലിക്കു പുറത്തുമായി ജനം. ഗ്രാമീണ ധീരൻമാർ കൈത്തണ്ടയ്ക്ക് ഇരുമ്പുവടികൊണ്ടടിച്ച് കത്തി തെറിപ്പിച്ച് പിടിച്ചു കെട്ടേണ്ടവിധം വേലിക്കടുത്ത് നിന്ന് ആസൂത്രണം ചെയ്യുന്നു.

''അടുത്തു പോകണ്ട. എന്തു സംഭവിക്കും.'' ആരൊക്കെയോ ഞങ്ങളെ വിലക്കി.

''ഒന്നും സംഭവിക്കാത്തതുപോലെ നമുക്ക് കയറാം'' കരുണാകരൻ പറഞ്ഞു. ഞങ്ങൾ ശാരീരികമായി വളരെ ദുർബലരാണ്. മൂന്നു പേരും. പക്ഷേ ഭയമുയായിരുന്നില്ല. ഇരുമ്പുവടിയും മഴുത്തായയും മുളവടിയും തേടുകയും തന്ത്രങ്ങളാലോചിക്കുകയും ചെയ്യുന്ന ''സ്ഥലത്തെ പ്രധാന ധീരൻമാർ''ക്ക് ഈ മനുഷ്യനെ വിട്ടുകൊടുത്താൽ എന്തു സംഭവിക്കും. ഞങ്ങൾ നെഞ്ചിടിപ്പോടെ, പക്ഷേ, ഒരുതരം ധാർമ്മികശക്തിയുടെ പിൻതുണയോടെ, വളരെ അടുത്ത് ചെന്നു. ഞാൻ എന്നും ചെയ്യാറുള്ളതുപോലെ ശകാരസ്വരത്തിൽ ചോദിച്ചു:

''ഗുരു എന്താ ഈ കാട്ടുന്നത്? പാതിരായ്ക്ക് മനുഷ്യരെ പേടിപ്പിക്കാനാണോ കത്തിയും കഠാരിയുമായി നിൽക്കുന്നത്?''

പുനലൂർ രാജൻ മാത്രമാണ് വീട്ടിലുള്ളത്. അടുക്കാതെ നയത്തിൽ നിൽക്കുകയാണ് അസ്വസ്ഥനായ രാജൻ.

കരുണാകരനും നേരത്തേ നിശ്ചയിച്ചപോലെ സ്നേഹത്തോടെ ശകാരിച്ചു.

ഞങ്ങളെ തിരിച്ചറിഞ്ഞു. ഓരോരുത്തരെയായി പേരും വിളിച്ചു. പിന്നെ പറഞ്ഞു.

''അവൻ പല രൂപത്തിലും വരും!''

താളംതെറ്റിയ മനസ്സാണ് പറയുന്നത്.

ഞങ്ങൾ തുരുതുരെ സംസാരിച്ചു. ചുറ്റുമായി ഇരുന്നു. ബഷീറും ഇരുന്നു.

''ദാഹിക്കുന്നു''.

രാജൻ ഇളനീർ കൊണ്ടുവരാൻ ഇരുട്ടിൽ മറഞ്ഞു.

അപ്പോൾ ഞങ്ങളെ അസ്വസ്ഥമാക്കുന്ന മറ്റൊരു പ്രസ്താവന:

''ചിലപ്പോൾ അവൻ പുനലൂർ രാജൻെറ രൂപത്തിലും വരും!''

എൻെറ ശ്രദ്ധ മുഴുവൻ ആ വലിയ കഠാരിയിലായിരുന്നു. ഒരു നിമിഷം, അത് സൂത്രത്തിൽ തട്ടിയെടുക്കാമെന്നുള്ള മോഹത്തിൽ കൈ നീട്ടിയപ്പോൾ കത്തി വായുവിൽ ഉയർന്നുതാണു. പൊടുന്നനെ കൈ പിൻവലിച്ച ഞാൻ അരിശവും രോഷവും ദുഃഖവും കലർന്ന് ചോദിച്ചു: ''എന്താ ഈ ചെയ്തത്? ഇത് ഞാനല്ലേ വാസുവല്ലേ?''



എന്നെ നോക്കി കുറേ നേരം അനങ്ങാതിരുന്നശേഷം പറഞ്ഞു: ''വാസു എന്നെ തൊടരുത്. ചിലപ്പോൾ ഞാനെന്തെങ്കിലും ചെയ്തുപോകും. അവർ പല രൂപത്തിലും വരും.''

ഞങ്ങൾ എന്തു ചെയ്യണമെന്നറിയാതെ ഇരുന്നു.

''എനിക്കു വയ്യ. തലയോലപ്പറമ്പിൽ പോണം.''

''പോകാലോ. ഷർട്ടെടുത്തിടൂ.''

കരുണാകരൻ ഉടനെ പോകാമെന്ന് സമ്മതിച്ചു.

രാജൻ ഇളനീർ കൊണ്ടുവന്നപ്പോൾ അകലെ വയ്ക്കാൻ കല്പിച്ചു.



മഴയുടെ കുളിർമ്മയുമായി

''വരൂ ഷർട്ടെടുത്തിടൂ. പോകാം. നേരം ഒരുപാടായി.'' ഞങ്ങൾ പ്രേരിപ്പിച്ചു.

''അല്ലാഹുവിൻെറ ഖജനാവിൽ മാത്രമാണ് സമയമുള്ളത്. അനന്തമായ സമയം.''

ഞങ്ങൾ ഒന്നും സംഭവിക്കാത്തപോലെ തമാശ പറയാൻ ശ്രമിച്ചു. ആത്മവിശ്വാസം വളർത്താൻ ഓട്ടപ്പാത്രങ്ങളെപ്പോലെ കലങ്കൽ കൂട്ടി.

അവസാനം ബഷീർ ഷർട്ടെടുത്ത് ചുമലിലിട്ടു.

''എന്തിനാ ഈ കഠാരി? അത് താഴെയിടൂ.'' സമ്മതിച്ചില്ല.

ഞങ്ങൾ സാവധാനത്തിൽ ഇടവഴിയിലേക്കിറങ്ങി. വേലിക്കടുത്തുനിന്ന് ഒരു നേർത്ത സ്ത്രീ ശബ്ദം എൻെറ പേര് വിളിച്ചു. ശ്രീമതി ഫാബി ബഷീറാണ്. കുട്ടിയെയും കൊണ്ട് പുറത്തുപോയി നിൽക്കാനാണ് നേരത്തേ പറഞ്ഞിരുന്നതത്രേ. അദൃശ്യശക്തികൾ ആക്രമിക്കാൻ വരുന്നു....

ബാലേട്ടൻെറ കാറിൽ ബഷീർ മുൻസീറ്റിൽ കയറിയിരുന്നു. ആസ്പത്രിയിൽ അസമയത്തായതുകൊണ്ട് സൗകര്യങ്ങൾ ഉണ്ടാക്കാൻ കരുണാകരനും രാജനും പുറപ്പെട്ടു. ബാലേട്ടനാണ് കാറോടിച്ചിരുന്നത്. മുൻസീറ്റിൽത്തന്നെ ബഷീറിൻെറ കൂടെ ഞാനും ഞെരുങ്ങിയിരുന്നു. ''കഠാരി മാറ്റാൻ കഴിയുമോ എന്നു നോക്കാൻ'' ബാലേട്ടൻ സ്വകാര്യമായി നിർദ്ദേശം തന്നിരുന്നു.

വലിയ കഠാരി ബാലേട്ടൻെറയും ചെറിയ കത്തി എൻെറയും വാരിയെല്ലുകളെ തൊട്ടുരുമ്മുന്നു. ഏതു അപഭ്രംശത്തിൻെറ നിമിഷത്തിൽ ബാലേട്ടനോ ഞാനോ ഇരുട്ടിൻെറ അദൃശ്യസന്തതികളിലാരോ വേഷം മാറി വന്നതാണെന്ന് കരുതിയാൽ....

അർത്ഥവും ബന്ധവും ഇല്ലാതെ എന്തൊക്കെയോ ഞാൻ പറയാൻ ശ്രമിച്ചു. അസാധാരണമായി ഒന്നും നടക്കുന്നില്ല എന്ന് കാണിക്കാൻ. കണ്ണുകൾ കഠാരി മുറുകെ പിടിച്ച കൈയിൻെറ ചലനം ശ്രദ്ധിച്ചുകൊണ്ടിരുന്നു കരുത്തനായ ഗുരുവിൻെറ ശരീരശക്തിയെപ്പറ്റി എനിക്കറിയാം. ഞങ്ങൾ മുമ്പ് തമാശയ്ക്ക് പഞ്ച പിടിക്കും, ഗുസ്തി പിടിക്കും. അപ്പോഴൊക്കെ എനിക്ക് വേദനിച്ചിട്ടുമുണ്ട്. ബലം പ്രയാഗിക്കാതെതന്നെ. എനിക്ക് തടയാൻ ആവില്ല. തൊണ്ടയിൽ കയറിപ്പിടിക്കാം. റിഫ്ളെക്സുകൾ ശരിപ്പെടുത്തി ഇരുന്നു. വെസ്റ്റ് രംഗമാവുകയാണോ? വൈൽഡ്‌വെസ്റ്റും സയൻസ് ഫിക്ഷനും ബഷീറിൻെറ പ്രിയപ്പെട്ട വായനാ വിഭവങ്ങളാണ്. എന്നെ വൈൽഡ് വെസ്റ്റിൻെറ വായനക്കാരനാക്കി മാറ്റിയത് ബഷീറിൻെറ ശേഖരത്തിലെ പുസ്തകങ്ങളാണ്.

കൊല്ലാനാവില്ല. പക്ഷേ, മരിക്കാൻ എനിക്കു വിഷമമില്ല. ഗുരു രക്ഷപ്പെടട്ടെ. ഞാൻ സ്വയം പറഞ്ഞു പറഞ്ഞ് ധൈര്യം വളർത്തി. ഇല്ല, ഞാൻ മരിച്ചാലും എനിക്കൊന്നുമില്ല.

വെളുപ്പാൻകാലത്ത് ആറര മണിക്കാണ് ഈ കാവൽ അവസാനിക്കുന്നത്. ഞരമ്പുകൾ വരിഞ്ഞുമുറുകിയ, ഇഴഞ്ഞുനീണ്ട മണിക്കൂറുകൾക്കുശേഷം. തലയോലപ്പറമ്പിലേക്കെന്നപോലെ ഒഴിഞ്ഞ നഗരത്തിൽ കുറേ നേരം ബാലേട്ടൻ കാറോടിച്ചു. അവസാനം അഞ്ചുമണിക്ക് ബാലേട്ടൻെറ വീട്ടിൽ. പിന്നെ ആസ്പത്രിയിൽ. സെഡക്ടീവ് ഇൻജെക്ഷനിൽ മയങ്ങിയപ്പോൾ വലിയ കാരി മാറ്റി.

ചെറിയ കത്തി കാണുന്നില്ല. അത് ബാലേട്ടൻെറ വീട്ടിലിരുന്ന സോഫയിൽ ബഷീർ ഒളിപ്പിച്ചുവച്ചത് പിന്നെ കണ്ടു.

പിറ്റേന്ന് ഞങ്ങൾ ഭ്രാന്താശുപത്രിയിൽ ചെന്നപ്പോൾ ഗുരു ശാന്തനായിരുന്നു. ഒരു ദുഃസ്വപ്നത്തിൽനിന്നുണർന്നപോലെ.

"എന്തൊക്കെയാണ് പറ്റിയത്?"

"ഒന്നും പറ്റിയില്ല. ഒരപകടവുമില്ല."

"എനിക്ക് വല്ലാത്ത ഭയം തോന്നി. നിങ്ങൾ വന്നപ്പോൾ കുറച്ചു സമാധാനമായി.

ഇപ്പോൾ എല്ലാം തെളിയുന്നു.

ഭ്രാന്താസ്പത്രിയിലെ മുറിയിലാണ്.

"ഇവിടെ ഭയങ്കരമാണ്. ദുസ്സഹം. എനിക്കുടനെ പോണം. തൃശൂർക്ക്. വല്ലപ്പുഴയുടെ മെൻറൽ സാനിട്ടോറിയത്തിൽ കുറച്ചുനാളിരുന്നാൽ എല്ലാം ശാന്തമാവും." പിന്നെ വിട്ടുകിട്ടാത്തനുള്ള പ്രയാസമായി. ഡോക്ടർ ദുർമുഖം കാണിച്ചു. "പറയുമ്പോൾ അഡ്മിറ്റ് ചെയ്യുക. തോന്നുമ്പോൾ വിടുക. ഇത് ഭ്രാന്താണ്. ഇവിടെ നിയമങ്ങളുണ്ട്."

ഞങ്ങൾ മനസ്സിൽ പറഞ്ഞു:

ഉണ്ട്, ശരിയാണ്. നമുക്കൊക്കെ ഉണ്ടല്ലോ അല്പം ഭ്രാന്ത്. പക്ഷേ, ഈ ഭ്രാന്തൻ ഞങ്ങൾക്ക് ആവശ്യമാണ്, അഭിമാനമാണ്, ചിലപ്പോൾ അലങ്കാരവുമാണ്. ഡോക്ടർ വഴങ്ങി.

ബോധത്തിലും അബോധത്തിലും ശാന്തതയിലും വിഭ്രാന്തിയിലും എല്ലാം ഞാൻ ബഷീറിനെ നിരീക്ഷിച്ചിട്ടുണ്ട്. ബഷീറിന് ചുറ്റും മനുഷ്യർ വേണം. സ്നേഹം സ്വീകരിക്കുകയും നൽകുകയും ചെയ്യുന്ന മനുഷ്യർ വേണം. കൊച്ചുകുട്ടികളായാലും മതി. സി. എൻ. അഹമ്മദ് മൗലവിയോട് മതതത്വങ്ങൾ ചർച്ച ചെയ്യുന്ന അത്ര ഗൗരവത്തിലും ശ്രദ്ധയിലുമാണ് അഞ്ചുവയസ്സുകാരൻ കുട്ടിയുടെ ആവശ്യങ്ങളും വാശികളും കൈകാര്യം ചെയ്യുന്നത്. ഏകാകിത ബഷീറിനെ അസ്വസ്ഥനാക്കുന്നു.

വർഷങ്ങൾ കഴിഞ്ഞു, ആളുകൾ പറഞ്ഞു, ബഷീർ കൂടുതൽ മതഭക്തനായി! പലർക്കും അമ്പരപ്പു തോന്നി. ന്റുപ്പുപ്പായും മറ്റും എഴുതിയ ബഷീർ ഈശ്വരവിശ്വാസി ആയിരുന്നു. മതഭക്തനുമായിരുന്നു. ഞാൻ പരിചയപ്പെട്ട കാലംമുതൽക്ക് ബഷീർ പറയുന്നത് കേട്ടിട്ടുണ്ട്, പലപ്പോഴും. നല്ല മനുഷ്യനായാലേ നല്ല എഴുത്തുകാരനാവൂ. വളരെ പഴയ, പക്ഷേ, എന്നും ചിന്തിപ്പിക്കുന്ന സിദ്ധാന്തം. എല്ലാ മനുഷ്യനും നന്നാവട്ടെ എന്നാണ് മതം പഠിപ്പിക്കുന്നത് എന്നദ്ദേഹം പറയും.

എല്ലാ അഭിമുഖ സംഭാഷണങ്ങളിലും അദ്ദേഹം പറഞ്ഞത് ഞാൻ ശ്രദ്ധിച്ചിട്ടുണ്ട്. ഞാനൊരു മുസൽമാനാണ്! മതവിശ്വാസം ബഷീറിൻെറ വിശാലമായ ഹൃദയത്തിലും അനന്തമായ മനുഷ്യസ്നേഹത്തിനും അതിർവരമ്പു വരച്ചിട്ടില്ല എന്നതാണ് സത്യം. പിശുക്കിൻെറ പേരിൽ ഞാൻ പലപ്പോഴും പരിഹസിക്കാറുള്ള ബഷീർ മറുകൈ അറിയാതെ ദാനം ചെയ്ത കഥകൾ, സ്വീകരിച്ചവർ വന്നു സ്വകാര്യമായി പറഞ്ഞിട്ടുണ്ട്. എല്ലാ മതക്കാരും സ്വന്തം മതവിശ്വാസങ്ങൾ മാറാതെതന്നെ വിവാഹം കഴിച്ചു ജീവിക്കാമെന്ന തീരുമാനത്തിലാണ് ബഷീർ അനുരാഗത്തിൻെറ ദിനങ്ങളുടെ അവസാന ഘട്ടത്തിൽ എത്തിച്ചേർന്നിരുന്നത്. കാമുകൻെറ ഡയറിയുടെ പഴയ കടലാസുകെട്ട് ഞാൻ വായിച്ചപ്പോൾ (അതിന് അനുരാഗത്തിൻെറ ദിനങ്ങൾ എന്നു പേര് മാറ്റിയത് ഞാനാണ്, സമ്മതത്തോടെ) യുവകാമുകനും പുരോഗമന സാഹിത്യസംഘടനയിലെ അംഗവുമൊക്കെയായ അന്നത്തെ ബഷീറും ശരിക്ക് മതഭക്തൻ തന്നെ! വിശ്വാസം വ്യക്തിനിഷ്ഠമായ ഒരു മനോഭാവമാണെന്നും കലാസൃഷ്ടിക്ക് അതിരുകൾ വരയ്ക്കാൻ അതിനെ എടുത്തുപയോഗിക്കരുതെന്നും ധാരണയുള്ളതുകൊണ്ടുതന്നെയാണ്, കൃതികളിൽ ലോകത്തോട് മന്ദഹസിക്കാനും തന്നെത്തന്നെ പരിഹസിക്കാനുമൊക്കെ അദ്ദേഹത്തിന് കഴിഞ്ഞത്. അനുരാഗത്തിൻെറ ദിനങ്ങളിൽ ഒരിടത്ത് ഒരു വാചകമുണ്ട്. വീട്ടുകാർ നിശ്ചയിച്ച ഒരു വിവാഹം ഒരു മതപണ്ഡിതൻെറ മകളുമായാണ്. അതിൽനിന്ന് രക്ഷപ്പെടാനുള്ള മാർഗ്ഗം അദ്ദേഹം കണ്ടെത്തിയതായി കാമുകിക്ക് എഴുതുന്നു: "കള്ളും പട്ടച്ചാരായവും മാത്രമേ ഇവിടെ കിട്ടൂ. അത് രണ്ടും കുടിച്ച് അദ്ദേഹത്തെ കണ്ടു. മതഷമ്മന്തമായി അൽപ്പം ഷംഷാരിക്കും!"

ഒരു പ്രേമകഥയിലെ നായികയെപ്പോലെ ഞാൻ പറഞ്ഞുകേട്ടിട്ടുണ്ട്. ധാരാളം. മുഴുവൻ വായിച്ചശേഷം ഞാൻ ചോദിച്ചു: "ഹുന്ത്രാപ്പിബുസ്സാട്ടോവിലെ പെണ്ണ് ഇതല്ലേ?"

"കുറച്ചുണ്ടാവും. ശകലമുണ്ട് ഭാർഗ്ഗവീനിലയത്തിൻെറ തിരക്കഥയിൽ. പ്രസംഗം എഴുതി വാങ്ങാൻ വന്നത് മാത്രം."

നഗരത്ത ിലെ, ഇറവെള്ളം വീണു നനഞ്ഞ ഇടുങ്ങിയ മൂന്നു കോണികയറി എത്തേണ്ട, എൻെറ മാളത്തിലേക്ക് ബഷീർ വീണ്ടുംകയറി വന്നു. അനുരാഗത്തിൻെറ ദിനങ്ങളെപ്പറ്റി പത്രക്കാരോട് സംസാരിച്ചതിൻെറ പിറ്റേന്ന്.

"അതിലൊരു ഭാഗത്ത് അവളെനിക്ക് ഒരു മുണ്ട് തന്നത് പറയുന്നുണ്ട്. അമ്പലത്തിൽ പോകുമ്പോൾ ഉടുക്കുന്ന മുണ്ടാണ്. അതിൻെറ ഒരു രസമുണ്ടായി പിന്നെ."

മുണ്ട് ഭദ്രമായി പെട്ടിയിൽവച്ച് ബഷീർ തലയോലപ്പറമ്പിൽ പോകുന്നു. ഒരു ദിവസം നോക്കുമ്പോൾ ഉമ്മ അത് തലയിലിട്ട് നിസ്ക്കരിക്കുന്നു. വൃത്തിയുള്ള മുണ്ട് തിരഞ്ഞപ്പോൾ പെട്ടിയിൽനിന്ന് കണ്ടുകിട്ടിയ സമ്മാനം മൂപ്പത്തി സ്വന്തമാക്കി.

"അത് ചേർത്താലോ?"

പണ്ടെഴുതിയത് അതേപോലെ ഒന്നും ചേർക്കാതെ, ഒന്നും കുറയ്ക്കാതെ വരികയാണ് നല്ലത് എന്ന് ഞാൻ അഭിപ്രായം പറഞ്ഞു.

ബഷീർ സംസാരിച്ചിരിക്കുമ്പോൾ ആപ്പീസ് എന്നും വിളിക്കുന്ന, മാളത്തിൽ പുതുതായി എന്നെ സഹായിക്കാൻ വന്ന ചെറുപ്പക്കാരൻ കടന്നുവന്നു. ബഷീറിനെ കണ്ട് ചുറ്റുവട്ടത്ത് പരുങ്ങിനിന്നു. ഞാൻ ആളെ പരിചയപ്പെടുത്തി. "സാറിനെന്നെ ഓർമ്മയില്ലേ?"

ബഷീർ ആലോചിച്ചു.

"ഞാൻ ഒരിക്കൽ വീട്ടിൽ വന്നിട്ടുണ്ട്. സർ. പോകുമ്പോൾ എനിക്ക് മുപ്പതുരൂപ തന്നു."

ചെറുപ്പക്കാരൻ പറഞ്ഞു.

ബഷീർ കൃത്യമായി ഓർമ്മിക്കുന്നില്ല. പക്ഷേ, ആ ചെറുപ്പക്കാരൻെറ കണ്ണുകളിലെ ആരാധനയും കൃതജ്ഞതയും എനിക്ക് പൂർണ്ണമായി വായിക്കാം.

ബഷീർ എന്ന മനുഷ്യൻ ഒരു പരസ്യവിഭാഗം കെട്ടിച്ചമച്ച "ലെജൻഡി'ലൊതുങ്ങുന്നതല്ല. വൈക്കത്തഷ്ടമിക്ക് തലയിൽ പുസ്തകക്കെട്ടുമായി വരുന്ന കച്ചവടക്കാർ തീർത്ഥ്യനായ പോറ്റിയുടെ വീട്ടിൽ തങ്ങും. അതിൽനിന്ന് പോറ്റി കൊടുക്കുന്ന കഥാപുസ്തകങ്ങൾ എടുത്തുകൊണ്ടുപോയി വായിച്ച് രാവിലെ തിരികെ ഏൽപ്പിക്കണം. വിദ്യാഭ്യാസമൊന്നുമില്ലാത്ത രക്ഷിതാക്കൾ. പുസ്തകങ്ങളുടെ ലോകവുമായി ഒരു വിദൂരബന്ധമില്ലാത്ത വീട്. അവിടെ ജനിച്ചു വളർന്ന ഒരു ചെറുക്കൻ ഒമ്പതാം ക്ളാസ്സിലെ പഠിപ്പു നിറുത്തി ഉപ്പു സത്യാഗ്രഹത്തിൽ ചേരാൻ കോഴിക്കോട്ടേക്ക് പുറപ്പെടുന്നു. പിന്നീട് ജീവിതത്തിലെ അകത്തലങ്ങളിലും അപാരതകളിലും എന്തിനോ വേണ്ടി അന്വേഷണം നടത്തുന്നു. അലയുന്നു. അനശ്വരങ്ങളെന്ന് ഉറപ്പിച്ചു പറയാവുന്ന കുറെ കൃതികളുടെ കർത്താവാകുന്നു. ഇത് ഒരു ലെജൻഡ്തന്നെ.

പരിചയപ്പെട്ടു പിരിയുന്നവരോടെല്ലാം ബഷീർ പറയും: "നന്നായി വരട്ടെ!"

അനുഗ്രഹരൂപത്തിൽ കൈയുയർത്തി മനസ്സിൽ ഒരു മൗനപ്രാർത്ഥനയോടെ പറയുന്ന ഈ ഉപചാരം ഞാൻ ശ്രദ്ധിച്ചിട്ടുണ്ട്. മനഃപൂർവ്വം വളർത്തിയെടുത്ത ഒരു മാനറിസമാണോ? അല്ല. എനിക്കു പലപ്പോഴായി ബോദ്ധ്യമായി, ഇത് അഭിനയമല്ല. മാറ്റാൻ കഴിയാത്തവിധം സ്വഭാവത്തിൻെറ ഭാഗമായി മാറി, ഈ അനുഗ്രഹശീലം.

അവസാനമായി, വിവാഹപ്പിറ്റേന്നു കണ്ട കാമുകിയോടും പറഞ്ഞു: "മംഗളം ദീർഘസുമംഗലീഭവ."

"നിന്നോട് ഞാനൊരു സത്യം പറയട്ടെ. അത് പകർത്തിയെഴുതിയത് വീണ്ടും വായിച്ചു കേട്ടപ്പോൾ ഞാൻ കരഞ്ഞുപോയി.

ഞാൻ അദ്ഭുതപ്പെട്ടില്ല. പഴയ വിപ്ളവകാരിയും സഞ്ചാരിയും സൂഫിയും കാമുകനും ഒരു കലാകാരൻെറ ഉള്ളിൽ മരിക്കുന്നില്ല. നൂറ്റാണ്ടുകളുടെ നീളമുള്ള രാത്രികളിൽ കണ്ണും കാതും തുറന്നിട്ട് ഹൃദയത്തിൻെറ അറകളിൽ ജീവിതത്തിൻെറ സ്പന്ദനങ്ങൾ പിടിച്ചെടുക്കാൻ അവർ കുടികെട്ടി കാവലിരിക്കുന്നു. ആയിരമായിരം രാവുകളുടെ കാവലുകൾക്കിടയിൽ വലിഞ്ഞുമുറുകിയ ഞരമ്പുകൾ തളർത്തിയ മനക്കണ്ണുകൾ ചിലപ്പോൾ അദൃശ്യശക്തികളെക്കൂടി കാണുന്ന വേളകളിൽ നാമവരെ ഭ്രാന്തൻമാരെന്നും വിളിക്കുന്നു.

ബഷീർ പോകാനെഴുന്നേററു. "പോട്ടെ. ചിലപ്പോൾ ദേവിയുടെ കത്തു വരും. പുസ്തകത്തെപ്പറ്റി അറിയാതിരിക്കില്ല. പരസ്യം കണ്ടിരിക്കാം. വന്നാൽ കൊണ്ടുവന്ന് കാണിക്കാം.

എഴുപത്തിമൂന്നിലെത്തിയ കാമുകൻ ചിരിച്ചുകൊണ്ട് എന്നെ അനുഗ്രഹിച്ച് ഇറങ്ങിപ്പോയി. പ്രേമത്തിൻെറ വേദന അറിഞ്ഞ കാമുകൻ. മതിലിനപ്പുറത്തെ സ്ത്രീയുടെ സ്വരവും ഗന്ധവും പിടിച്ചെടുക്കാൻ ജയിലറയിൽ കാത്തിരുന്ന പഴയ ഏകാന്തകാമുകൻ. മാളത്തിൽ ഞാൻ തനിയെ.

ഞാൻ നന്ദി പറയുന്നു: ഈ മനുഷ്യനോടല്ല. പിന്നിട്ട നെടുംപാതയിലെവിടെയോ ഒരു വഴിത്തിരിവിൽ, മുന്നിൽ വന്നുനിന്ന ഒരനർഘനിമിഷത്തിന്.

എൻെറ മരുപ്പറമ്പിൽ തണലും തണുപ്പും സുഗന്ധവും ഇത്തിരി വട്ടത്തിൽ തരുന്ന ഈ പൂമരം മുളപ്പിച്ച കാലത്തിൻെറ ഉർവ്വരതയ്ക്ക്.

---

* ഇതു വയറ്റുവേദന മാറാൻ ഒരു അലോപ്പതി ഗുളിക കഴിച്ചതിൻെറ ആഫ്റ്റർ ഇഫക്ടാണ്. വയറുവേദന മാറിയില്ല ഉമിനീര് കയ്പുള്ളതു പ്രവഹിക്കാൻ തുടങ്ങി



# രാജഹംസമെന്നപോലെ

എം.കൃഷ്ണൻനായർ



ധ്യാനത്തിൽ

ഫോട്ടോ: ശ്രീ. ശങ്കരൻകുട്ടി

കേരളത്തിൻെറ വിശാലമായ അർത്ഥത്തിൽ ഭാരതത്തിൻെറ മഹാന്മാരായ പുത്രൻമാരിൽ സുപ്രധാനനായ ഒരാൾ—വൈക്കം മുഹമ്മദ് ബഷീർ— അന്ത്യവിശ്രമമായി. മലയാള സാഹിത്യത്തെയും മലയാള ഭാഷയെയും സ്നേഹിക്കുന്ന എല്ലാവരും ഈറനണിഞ്ഞ കണ്ണുകളോടുകൂടി, വിവർണ്ണവദനരായി, മൂകരായി ഇരിക്കുന്നു. ഇതിൽ വിസ്മയിക്കാനൊന്നുമില്ല. മൺമറഞ്ഞ ആ മഹാവ്യക്തി അവരുടെയെല്ലാം ജീവിതങ്ങളെ സമ്പന്നതയിലേക്കു നയിച്ച അപ്രമേയപ്രഭാവനായിരുന്നല്ലോ. ഷെയ്ക്സ്പിയർ മൗനമുദ്രിതങ്ങളായ ചുണ്ടുകളോടുകൂടി ശയിക്കുന്ന ദേവാലയത്തിൽ "In Judgment a Nestor, in Genius a Socrates, in Art a Virgil: the earth covers him, the people weep for him, Olympus holdes him" എന്നൊരു ശിലാലിഖിതമുണ്ടത്രേ. കലയിൽ അനശ്വരനും മനുഷ്യത്വത്തിൽ സമുന്നതനുമായ ബഷീറിനെ ഭൂമി അതിൻെറ അഗാധതയിൽ സൂക്ഷിക്കുന്നു. ജനത കരയുന്നു. അവരോടൊപ്പം കണ്ണീരൊഴുക്കിക്കൊണ്ട് ഞാനീവരികൾ കുറിക്കുന്നു.

മനുഷ്യജീവിതത്തിന് ഒരു ലയമുണ്ട്. പ്രകൃതിക്ക് ഒരു ലയമുണ്ട്. സാഹിത്യത്തിനും ലയമുണ്ട്. സാഹിത്യത്തിലെ ആ ലയം ഒരേ രീതിയിൽ പ്രവർത്തിക്കുമ്പോൾ മറ്റൊരു ലയംകൊണ്ടുവരാൻ പ്രതിഭാശാലിക്കേ കഴിയൂ. ആ നൂതനലയാനുവിദ്ധത ഉള്ള കൃതി ആവിർഭവിക്കുമ്പോൾ അതിനെ യുഗനിർമ്മാണരചനയെന്ന് അഭിജ്ഞൻമാർ വിളിക്കും. സി.വി. രാമൻപിള്ളയുടെ 'രാമരാജാബഹദൂർ' എന്ന നോവൽ മലയാള സാഹിത്യത്തിൽ നവീനലയം നിർമ്മിച്ച യുഗനിർമ്മാണനോവൽ

എന്ന വിശേഷണത്തിന് അർഹമായി. ബഷീറിൻെറ 'ബാല്യകാല സഖി' നവീനതമമായ ലയം ഉൾക്കൊള്ളിച്ചു രചിച്ചതുകൊണ്ട് അതിൻെറ ആവിർഭാവത്തോടെ മറ്റൊരു യുഗം ഉദ്ഘാടനം ചെയ്യപ്പെട്ടു. ഈ നിലയിൽ മലയാളസാഹിത്യത്തെസ്സംബന്ധിച്ചിടത്തോളം ആ കൃതി ഒരു യുഗനിർമ്മാണനോവലായി പരിലസിക്കുന്നു. 'ബാല്യകാല സഖിയുടെ ആവിർഭാവത്തിനുശേഷം, കാമുകിയുടെ പ്രേമലേഖനം പ്രതീക്ഷിച്ച് പോസ്റ്റാഫീസിൽ എന്നും പോകുന്നവരെപ്പോലെ സഹൃദയർ ബഷീറിൻെറ മറ്റു നോവലുകൾക്കു കാത്തിരിപ്പായി. കാമുകനു പലപ്പോഴും നിരാശതയായിരിക്കും അനുഭവം. കത്തുകൾ കിട്ടിയാൽ ത്തന്നെ എല്ലാം ഒരേ മട്ടിലായിരിക്കും. ''ഞാൻ അങ്ങയെ സ്നേഹിക്കുന്നു,' 'അങ്ങില്ലെങ്കിൽ ഞാൻ മരിച്ചുകളയും' എന്നൊക്കെയായിരിക്കും പ്രസ്താവങ്ങളും ആവർത്തനങ്ങളും പുനരാവർത്തനങ്ങളും. ബഷീർ സഹൃദയനെ നിരാശപ്പെടുത്തിയില്ല. പ്രതീക്ഷിക്കുന്ന സമയത്തുതന്നെ ഓരോ നോവലും ഓരോ ചെറുകഥാ സമാഹാരവും പ്രത്യക്ഷപ്പെട്ടു. ഒന്നും ആവർത്തനമായിരുന്നില്ലതാനും. അദ്ദേഹത്തിൻെറ കൃതികൾ ഓരോന്നുമെടുത്തു പരിശോധിക്കൂ. കലാപ്രചോദനം നൂതനങ്ങളായ ആശയങ്ങൾ സൃഷ്ടിക്കുന്നതു കാണാം. 'ൻറുപ്പൂപ്പാ'യിലെ ആശയപ്രപഞ്ചമല്ല 'പാത്തുമ്മയിലെ ആടി'ലുള്ളത്. അതിൽ നിന്നും വിഭിന്നം വേറൊരു നോവൽ. എന്നാൽ അദ്ദേഹത്തിൻെറ ആന്തരചൈതന്യം ഓരോ നോവലിനെയും കൂട്ടിയിണക്കുന്നുമുണ്ട്. വിഷയങ്ങളിൽ വിഭിന്നത പുലർത്തിക്കൊണ്ട് ആന്തര ചൈതന്യം കൊണ്ട് രചനകളെക്കൂട്ടിയിണക്കുമ്പോഴാണ് 'ഇതാ വ്യക്തിത്വമുള്ള കലാകാരൻ' എന്നു സഹൃദയൻ ഉദ്ഘോഷിക്കുക. അങ്ങനെ വ്യക്തിത്വവും സ്വത്വവുമുള്ള എഴുത്തുകാർ വിരളം. അതുകൊണ്ടാണ്. ബഷീർ ധ്രുവനക്ഷത്രം പോലെ അകന്നു നിൽക്കുന്നത്. അതുകൊണ്ടുതന്നെയാണ് അദ്ദേഹത്തിൻെറ ചരമം ഇത്രയേറെ ദുഃഖത്തിനു കാരണമായിബ്ഭവിച്ചതും.

സാഹിത്യകാരൻ ആരല്ലയോ അതിൻെറ ആവിഷ്കാരമാണ് അയാളുടെ സാഹിത്യമെന്നു ക്രോചെ പറഞ്ഞിട്ടുണ്ട്. അധാർമ്മികമായി പ്രവർത്തിക്കുന്നവൻ ധാർമ്മികങ്ങളായ രചനകൾ ലോകത്തിനു നൽകുന്നു. ഭീരുവായ കലാകാരൻ തൻെറ കൃതികളിലൂടെ ധൈര്യത്തെ വാഴ്ത്തുന്നു. ലൈംഗികാസക്തികൂടിയ എഴുത്തുകാരൻ സദാചാരതൽപ്പരനായി ഗ്രന്ഥങ്ങളുടെ പുറങ്ങളിൽ നിന്ന് എഴുന്നേറ്റു വരുന്നു. ഇതു സത്യമാവാം. ക്രോചെയെന്ന ധിഷണാശാലി പറഞ്ഞതല്ലേ? പക്ഷേ ബഷീറിൻെറ കാര്യത്തിൽ ആ ഇറ്റലിക്കാരൻെറ മതം ശരിയല്ല. പ്രതിപാദ്യവിഷയത്തിൻെറ അർത്ഥനകൾക്കു യോജിച്ചവിധത്തിൽ 'ശബ്ദങ്ങളി'ൽ ലൈംഗിക വർണ്ണനകളുണ്ടെങ്കിലും മറ്റു നോവലുകളിൽ ധർമ്മത്തിനും മനുഷ്യത്വത്തിനുമാണ് പ്രാധാന്യം. മനുഷ്യത്വത്തിൻെറ മൂർത്തിമദ് ഭാവമായിരുന്നു ബഷീർ. കലാകാരനായ ബഷീറും വിഭിന്നനല്ല. പ്രതികൂല വിമർശനംകൊണ്ട് അദ്ദേഹത്തെ ക്ഷോഭിപ്പിച്ച ഞാൻ അദ്ദേഹത്തിൻെറ കോഴിക്കോട്ടെ ഭവനത്തിൽ ചെന്നപ്പോൾ ഒരനുജനോടെന്ന രീതിയിലാണ് എന്നോടു പെരുമാറിയത്; വിശിഷ്ടാതിഥി എന്ന മട്ടിൽ സ്വീകരിച്ചത്. ഞാൻ ബഷീറിൻെറ സഹധർമ്മിണിയോടു പറഞ്ഞു: 'ഞാൻ അദ്ദേഹത്തെ അതിരുകടന്ന രീതിയിൽ ഭർത്സിച്ചിട്ടുണ്ട്. എന്നിട്ടും അദ്ദേഹം എന്നോടു എത്ര വാത്സല്യത്തോടെയാണ് പെരുമാറുന്നത്'. ശ്രീമതി വിനയത്തോടു പറഞ്ഞു: ''ഞങ്ങൾക്ക് വിശേഷിച്ച് അദ്ദേഹത്തിന് അതിലൊന്നുമില്ല സാർ.'' ഞാൻ യാത്ര പറഞ്ഞപ്പോൾ സത്യത്തിൻെറ നാദമുയർത്തിക്കൊണ്ട് എൻെറ അഭിവന്ദ്യ സുഹൃത്ത് രണ്ടുകൈകളും എൻെറ ശിരസ്സിൽവച്ച് 'ദൈവം അനുഗ്രഹിക്കും' എന്ന് ആശംസിച്ചു. അതു ഭംഗിവാക്കുകളായിരുന്നില്ല, പ്രകടനമായിരുന്നില്ല. ബഷീറിൻെറ ഹൃദയത്തിൻെറ അടിത്തട്ടിൽ നിന്നു യർന്ന ആശംസയായിരുന്നുവെന്ന് എൻെറ ഹൃദയമറിഞ്ഞു. ബഷീറിൻെറ സുദീർഘവും ആർജ്ജവമാർന്നതുമായ ഒരു കത്ത് എൻെറ കൈയിലുണ്ട്. സ്വകാര്യ കത്തുകൾ വ്യക്തിയുടെ മരണത്തിനുശേഷം പരസ്യപ്പെടുത്തുന്നത് മാന്യതയുടെ ലക്ഷണമല്ല. അതുകൊണ്ട് അതിലെ ഒരു വാക്യം പോലും ഞാൻ ഇവിടെ എഴുതുന്നില്ല. മനുഷ്യത്വത്തിൻെറ, സ്നേഹത്തിൻെറ, കാരുണ്യത്തിൻെറ നാദങ്ങൾകൊണ്ട് അതു തരംഗിതമാണെന്നു മാത്രം എഴുതട്ടെ.

ഞാൻ വീണ്ടും അദ്ദേഹത്തിൻെറ രചനകളിലേക്കു വരികയാണ്. അസാധാരണമായ അന്യാദൃശമായ ഭംഗിയുണ്ട് അവയ്ക്ക്. ഇംഗ്ലീഷിൽ charm എന്നു പറയുന്ന സവിശേഷതയും ആ രചനകൾക്കുണ്ട്. തരുണിക്കു സൗന്ദര്യം മാത്രം പോരാ. 'ചാം'' കൂടി വേണം. 'ചാം' ഇല്ലാത്ത, ആകർഷകത്വമില്ലാത്ത ഭംഗി ചൂടില്ലാത്ത ദീപം പോലെയാണ്. ബഷീറിൻെറ കലാദീപം സൗന്ദര്യം ഉൾക്കൊള്ളുന്നു. അതു ഊഷ്മളവുമാണ്. ധിഷണാപരമായതിനെപ്പോലും ലളിതവും മനോഹരവുമായ ബിംബങ്ങളാക്കി അദ്ദേഹം അവതരിപ്പിക്കുന്നു. ഈ കഴിവ് മറ്റു കഥാകാരൻമാർക്കില്ല.

പൂർണ്ണചന്ദ്രനുദിച്ചു നിൽക്കുന്ന വേളയിൽ ഞാൻ കളിവഞ്ചിയിലേറി വേമ്പനാട്ടുകായലിൻെറ മദ്ധ്യത്തിൽ നിശ്ചലനായി ഇരുന്നിട്ടുണ്ട്. നിലാവ് ഒഴുകുന്നു. പക്ഷേ നിശ്ശബ്ദമായിട്ടാണ് അതിൻെറ പ്രവാഹം. കായലിലെ ചിറ്റോളങ്ങൾ ചലിക്കുന്നു. എങ്കിലും ചലനങ്ങളിൽ നിന്നു ശബ്ദമുയരുന്നില്ല. അകലെ മരങ്ങളിലെ ഇലകൾ ചെറുതായി ചലനം കൊള്ളുന്നു. അവയ്ക്കും ശബ്ദമില്ല. എങ്കിലും എന്തൊരു സൗന്ദര്യമേളം. നിശ്ചലതയിലൂടെ സൗന്ദര്യമേളം നിർമ്മിച്ച കവിയാണ് ബഷീർ എന്ന നോവലിസ്റ്റ്. അദ്ദേഹം മരിച്ചോ? ഇല്ല. സൗന്ദര്യത്തിൻെറ നിശ്ചല തടാകത്തിൽ രാജഹംസമെന്നപോലെ അദ്ദേഹം മെല്ലെ നീങ്ങുന്നു. ഞാൻ മാത്രമല്ല മറ്റു സഹൃദയരും അന്തർനേത്രം കൊണ്ട് ആ ചലനം കൊള്ളൽ കാണുന്നുണ്ട്.

ഫോട്ടോ: ശ്രീ. ശങ്കരൻകുട്ടി

അനുരാഗത്തിൻെറ ദിനങ്ങൾ ഓർക്കുമ്പോൾ





# സുന്ദരമായ കല

തകഴി

കഴിഞ്ഞ ദിവസങ്ങളിലെല്ലാം എൻെറ ടെലഫോൺ ഡിസോർഡറിലായിരുന്നു. ബെല്ലടിച്ച് റിസീവർ എടുക്കുമ്പോഴേക്കും ഫോൺ കോൾ കട്ടാകും. അനിഷ്ടകരമായ എന്തോ ഒന്ന് അറിയാനിരിക്കുന്നു എന്നെനിക്ക് വെറുതെ തോന്നി. ചൊവ്വാഴ്ച രാവിലെ ഞാൻ ഉറക്കത്തിൽ നിന്നുംഉണർന്നതേയുള്ളൂ. ഉണർന്നാലും കുറേനേരംകൂടി ഞാൻ വെറുതെ കിടക്കും. അങ്ങനെ കിടക്കുമ്പോൾ എൻെറ മൂത്ത മരുമകൻെറ ഫോൺ വന്നു. ആദ്യത്തെ ചോദ്യം 'പ്രഭാതഭേരി' കേട്ടോ എന്നായിരുന്നു. ഞാൻ പ്രഭാതഭേരിയും വാർത്തയുമൊന്നും കേട്ടിരുന്നില്ല. അയാൾ മറ്റ് പല കാര്യങ്ങളും പറഞ്ഞതിനൊപ്പം ബഷീറിനെ ആശുപത്രിയിൽ കൊണ്ടുപോയെന്നും അവിടെവച്ച് നിര്യാതനായിയെന്നും പറഞ്ഞു. എൻെറ പ്രായാധിക്യം കൊണ്ടും ബലക്ഷയം കൊണ്ടും വാർത്ത പെട്ടെന്ന് എനിക്കു സ്വീകരിക്കാനായില്ല. ശരീരത്തിനാകെ വിറയലും ക്ഷീണവും ബാധിച്ചതുപോലെയായി. ബഷീർ ഇപ്പോൾ ജീവിച്ചിരിക്കുന്നില്ല.

ഞങ്ങൾ ആദ്യമായി നേരിൽ കാണുന്ന അവസരം ടിപ്പിക്കൽ ബഷീർ സ്റ്റൈലിൽ തന്നെയായിരുന്നു. നേരിൽ കാണുന്നതിനു മുമ്പേ ഞങ്ങൾക്കു തമ്മിൽ പരിചയമുണ്ടെന്നു പറയാം. ബഷീർ എഴുതിയവയിൽ ചിലതൊക്കെ ഞാനും, ഞാനെഴുതിയവയിൽ ചിലതൊക്കെ ബഷീറും വായിച്ചിട്ടുണ്ട്. അന്ന് ദേവുമായും ഇങ്ങനെയൊരു പരിചയമേ എനിക്കുണ്ടായിരുന്നുള്ളൂ. സ്വാതന്ത്ര്യസമരത്തിൽ പങ്കെടുത്തതിൻെറ ഭാഗമായി ബഷീർ അറസ്റ്റുചെയ്യപ്പെട്ടു. കൊല്ലം കസ്ബാസ്റ്റേഷനിലാണ് ബഷീറിനെ പാർപ്പിച്ചിരുന്നത്. ഒരു ദിവസം എനിക്കൊരു കത്തു വരുന്നു—ഒരു പോസ്റ്റ് കാർഡാണ്. കൊല്ലം പൊലീസ് സ്റ്റേഷനിൽ നിന്നാണ് കത്തയച്ചിരിക്കുന്നത്. കത്തിൽ മൂന്നുവരിക്കളേയുള്ളൂ—''ഞാനൊരു വിജാതീയ യുവതിയെ സ്നേഹിക്കുന്നു. എന്തുചെയ്യണമെന്ന് അറിയിക്കണം. തമ്മിൽ കണ്ടാൽ കൊള്ളാം. വൈക്കം മുഹമ്മദ്ബഷീർ.'' അന്ന് കൊല്ലംവരെ എത്താൻ രണ്ടുരൂപ മതി. എന്നാൽ അത്രയും പണം ഉണ്ടാക്കുകയെന്നത് ഒരു വലിയ പ്രാരബ്ധമാണ്. പണം ഞാൻ എങ്ങനെയോ ഉണ്ടാക്കി. കരുമാടി ബോട്ട്ജട്ടിയിൽ നിന്നും കൊല്ലത്തേക്ക് ഒരു ജലയാത്ര. കൊല്ലത്തെ പൊലീസ്സ്റ്റേഷനിലെ തടവുപുള്ളികൾക്ക് അന്ന് ആഹാരം നൽകിയിരുന്നത് കരുമാടിക്കാരനായ നാല് സഹോദരൻമാർ നടത്തിയ ഹോട്ടലിൽ നിന്നായിരുന്നു. ഞാനവരോട് ലോക്കപ്പിൽ കിടക്കുന്ന ഒരാളെ കാണാൻ സഹായിക്കണമെന്നഭ്യർത്ഥിച്ചു. അവരുടെ സഹായത്തോടെ, പൊലീസ് ലോക്കപ്പിൽ വച്ചാണ് ഞാനും ബഷീറും ആദ്യമായി തമ്മിൽ കാണുന്നത്. ആദ്യകാഴ്ചയിൽത്തന്നെ ഞങ്ങൾ ഒരുപാടു കാര്യങ്ങൾ സംസാരിച്ചിരുന്നു. എന്നാൽ ഏറ്റവും രസകരമായത്, കത്തിൽ ബഷീർ പരാമർശിച്ചിരുന്ന പ്രണയത്തെക്കുറിച്ച് ഞങ്ങൾ ഒന്നും തന്നെ സംസാരിച്ചിരുന്നില്ലാ എന്നതാണ്.

പിന്നീട് ഞങ്ങൾ കാണുന്നത് ബഷീർ എറണാകുളത്ത് ബുക്സ്റ്റാൾ നടത്തുന്ന കാലത്താണ്. അന്ന് എറണാകുളം വഴി യാത്ര ചെയ്യുന്ന എല്ലാ എഴുത്താകാരും ബഷീറിൻെറ ബുക്സ്റ്റാളിൽ കയറിയിട്ടേ പോവുകയുള്ളൂ. അത് ഞങ്ങൾക്കൊരു താവളം പോലെയായിരുന്നു. എറണാകുളത്ത് ബുക്സ്റ്റാൾ നടത്തിയിരുന്ന സന്ദർഭത്തിലാണ് ബഷീർ തൃശ്ശൂരിലെ മംഗളോദയം ബുക്ഡിപ്പോയുമായി ബന്ധപ്പെടുന്നത്. പിന്നീടദ്ദേഹം എറണാകുളത്തെ ബുക്സ്റ്റാൾ നിർത്തിയശേഷം തൃശ്ശൂർ മംഗളോദയത്തിലേക്കു മാറി. തൃശൂരെ ബഷീറിൻെറ മുറിയിൽ ചങ്ങമ്പുഴയും, പി.സി. കുട്ടിക്കൃഷ്ണനും മുണ്ടശ്ശേരി മാസ്റ്ററുമൊക്കെ സ്ഥിരമായി വന്നുപോയിരുന്നു. ഇടയ്ക്കിടെ ഞാനും ദേവും കുറ്റിപ്പുഴ കൃഷ്ണപിള്ളയുമൊക്കെ അവിടെ ചെന്നിരുന്നു. അതൊരു നല്ല സംഘം ചേരലായിരുന്നു. കാര്യങ്ങൾ ഇങ്ങനെയൊക്കെയായിരുന്നെങ്കിലും വൈകുന്നേരമാകുമ്പോൾ സംഗതിമാറും. പലരും മദ്യപിക്കും. ബഷീർ നന്നായി മദ്യപിക്കുമായിരുന്നു. ഈ സംഘത്തിൽ ഒരിക്കലും സാഹിത്യം ചർച്ചാവിഷയമായിരുന്നില്ല. മറ്റു പല കാര്യങ്ങളുമാണ് ചർച്ച ചെയ്യുക. മാർക്സിസം, ലെനിനിസം, ക്ലാസ്‌വാർ ഇവയെക്കുറിച്ചൊക്കെ ഗഹനമായും സൈദ്ധ്യാന്തികമായും ഞങ്ങൾ ചർച്ച ചെയ്തിരുന്നു. സാഹിത്യം പക്ഷേ ഓരോരുത്തരും സ്വന്തം രീതിയിൽ മനസ്സിലാക്കുകയും എഴുതുകയും ചെയ്തു. എന്നാലൊന്നുണ്ട്. എഴുത്തുകാരന് സമൂഹത്തോട് ബാദ്ധ്യതയുണ്ടെന്നും, നാളത്തെ സാമൂഹ്യവ്യവസ്ഥിതി എന്തായിരിക്കണമെന്നതിനെക്കുറിച്ച് ഒരു കാഴ്ചപ്പാടുണ്ടായിരിക്കണമെന്നും എല്ലാവരും വിശ്വസിച്ചിരുന്നു. എന്നാൽ ബഷീർ ഈ ചർച്ചകളിലൊന്നും കാര്യമായി പങ്കെടുത്തിരുന്നില്ല. ബഷീർ അധികസമയവും നേരമ്പോക്കുകൾ പറയുമെന്നല്ലാതെ ഗൗരവമായി വളരെക്കുറച്ചുമാത്രമേ സംസാരിച്ചിരുന്നുള്ളൂ. എത്രനേരം വേണമെങ്കിലും രസകരമായി, നർമ്മോക്തിയോടെ സംസാരിക്കാൻ ബഷീറിന് കഴിയുമായിരുന്നു.

ബഷീറിൻെറ വിവാഹശേഷം ഞങ്ങൾ തമ്മിലുള്ള സമ്പർക്കം വളരെ വിരളമായിരുന്നു. അടുത്തിടെ പൊൻകുന്നം വർക്കി തമാശ പറയുകയുണ്ടായി ബഷീർ വിവാഹം കഴിച്ചശേഷം മഹാമോശമായിപ്പോയി, ഒന്നും

വയലാലിൽ വീടിൻെറ പൂമുഖത്ത്

എഴുതിയതുമില്ലായെന്ന്. തലയോലപ്പറമ്പിൽ വീടുവച്ച് അദ്ദേഹം താമസിക്കുന്ന കാലത്ത് ഞാനാവീട്ടിൽ പോവുകയും താമസിക്കുകയും ചെയ്തിട്ടുണ്ട്. 'ബാല്യകാലസഖി' പുസ്തകമാക്കി വിറ്റുകിട്ടിയ പണംകൊണ്ടാണ് ബഷീർ വീടുവച്ചത്. അവിടം വിറ്റിട്ടാണ് ബഷീർ മലബാറിലേക്കു പോകുന്നത്.മലബാറിലെ വി. അബ്ദുള്ള, അബ്ദുറഹ്മാൻ തുടങ്ങിയ ഏതാനും സുഹൃത്തുക്കളുടെ നിർബന്ധമാണ് ബഷീറിനെ കോഴിക്കോട്ടെത്തിക്കുന്നത്. മാത്രവുമല്ല, തലയോലപ്പറമ്പിലെ പുരയിടത്തിൽ നിന്നും ജീവിക്കുവാനുള്ള ആദായമൊന്നും ബഷീറിന് കിട്ടിയിരുന്നില്ല. ബേപ്പൂരിൽ ബഷീർ വാങ്ങിയ സ്ഥലം അങ്ങനെയായിരുന്നില്ല. ധാരാളം തെങ്ങും തേങ്ങയുമൊക്കെയുള്ള ഒരു പുരയിടമായിരുന്നു ബേപ്പൂര് ബഷീർ വാങ്ങിയത്.

ഞാനടക്കമുള്ള എഴുത്തുകാരുടെ കാലം കഴിഞ്ഞിരിക്കുന്നു. ഞങ്ങളുടെ കാലഘട്ടത്തിലെ എഴുത്തുകാരുടെ രചനകളെക്കുറിച്ച് നിരൂപകരെപ്പോലെ സംസാരിക്കുവാൻ ഞാൻ തയ്യാറല്ല. ഞങ്ങളൊക്കെ സാഹിത്യത്തിലും ജീവിതത്തിലും സമരം ചെയ്ത ഒരു കാലമുണ്ട്. ഇനി ഞങ്ങളെക്കുറിച്ച് വിലയിരുത്തേണ്ടത് വരും തലമുറയാണ്. എങ്കിലും പറയട്ടെ, ബഷീറിന്റെ രചനകൾ മലയാളത്തിന് ലഭിച്ച മികച്ച സമ്പാദ്യങ്ങൾ തന്നെയാണ്. എനിക്ക് വ്യക്തിപരമായ വളരെ തൃപ്തി നൽകിയിട്ടുള്ള രചനകളാണ് അദ്ദേഹത്തിന്റേത്. പ്രത്യയശാസ്ത്രങ്ങളുടെ സ്വാധീനത്തിൽ നിന്നും ലോകം നന്നാക്കാനുള്ള വ്യഗ്രതയിൽ നിന്നുമൊക്കെ അകന്നു നിന്നുകൊണ്ട് സുന്ദരമായ കലയ്ക്കുവേണ്ടി ബഷീർ എഴുതി. ബഷീറിന്റെ രചനകൾ മികച്ച കലാബോധത്തിന്റെ സൃഷ്ടികളാണ്. അവയെല്ലാം കലാസൗന്ദര്യം തികഞ്ഞവയുമാണ്. എല്ലാറ്റിൽനിന്നുമൊഴിഞ്ഞുനിന്ന്, തന്റെ ശുദ്ധകലയിൽ മാത്രം കേന്ദ്രീകരിച്ച് ബഷീർ എഴുതി. അതുകൊണ്ടാണ് ബഷീറിന് മനോഹരങ്ങളായ കൃതികൾ രചിക്കാനായത്.

ബഷീർ വളരെ നല്ല മനുഷ്യനായിരുന്നു. എഴുത്തുകാരൻ എന്നതു മാറ്റി നിർത്തിയാലും വലിയൊരു മനുഷ്യനായിരുന്നു ബഷീർ എന്നതിൽ എനിക്ക് തെല്ലും സംശയമില്ല. തികഞ്ഞ ഒരു ഈശ്വരവിശ്വാസിയായിരുന്നു അദ്ദേഹം. ബഷീറിന്റെ ഈശ്വരവിശ്വാസം ദേവിന് തീരെ പിടിക്കില്ലായിരുന്നു. പലപ്പോഴും ദേവ് ബഷീറിന്റെ ഭക്തിയെ എതിർക്കുമായിരുന്നു. അതൊക്കെ സൗഹൃദത്തിന്റെ അടിസ്ഥാനത്തിലാണ്. ഒരു പ്രസ്ഥാനവുമായും ബഷീറിന് ബന്ധമില്ലായിരുന്നു. കഷ്ടപ്പെട്ടുതന്നെ അദ്ദേഹം ജീവിച്ചു. ബഷീറിന്റെ മരുമകന്റെ മരണം അദ്ദേഹത്തെ വല്ലാതെ ക്ളേശിപ്പിച്ചിരുന്നു. ഞങ്ങൾ അവസാനമായി കാണുന്നത് കോഴിക്കോട്ടുവച്ചാണ്. ഞാൻ അസുഖബാധിതനാവും മുമ്പ് കോഴിക്കോട്ട് ഏതാനും പരിപാടികളിൽ പങ്കെടുക്കുവാൻ പോയി. അന്നവിടെ അളകാപുരിയിൽവച്ച് ഒരു ഡിന്നർ നടന്നു. അന്ന് ഞാനും ബഷീറും ഒന്നിച്ചിരുന്നാണ് ഭക്ഷണം കഴിച്ചത്. പിന്നീട് ഞങ്ങൾ കണ്ടിട്ടില്ല. അവിടെ പോയിട്ടുവരുന്നവർ അവിടത്തെ വിശേഷങ്ങളും ഇവിടെ നിന്നു പോകുന്നവർ ഇവിടത്തെ വിശേഷവും ഞങ്ങളെ അറിയിച്ചുകൊണ്ടുമിരുന്നു. ബഷീർ യാത്രയായിരിക്കുന്നു. ഇനിയിപ്പോൾ ഞാനും ആ പാവം വർക്കിയും മാത്രം.









# തേന്മാവ്

പുനപ്രകാശനം ചെയ്യാൻ ഞാൻ ഇഷ്ടപ്പെടുന്ന കഥയെന്ന് ബഷീർ വിശേഷിപ്പിച്ച ഈ കഥ, 1981 സെപ്റ്റംബറിലെ കലാകൗമുദിയിൽ മുമ്പു പ്രസിദ്ധീകരിച്ചിരുന്നു.

'നിങ്ങൾ കേട്ടതൊന്നും ശരിയല്ല. ഞാൻ ഒരു വൃക്ഷത്തേയും ആരാധിക്കുന്നില്ല; സൃഷ്ടികളിൽ ഒന്നിനേയും. എന്നാൽ, ഈ തേന്മാവിനോട് എനിക്കു പ്രത്യേക സ്നേഹമുണ്ട്. എന്റെ ഭാര്യ അസ്മായ്ക്കുമുണ്ട് സ്നേഹം. അതിമഹത്തായ ഒരു പ്രവൃത്തിയുടെ അടയാളമാണ് ഈ തേന്മാവ്. അതു ഞാൻ വിശദമാക്കാം.'

ഞങ്ങളാ മാവിൻചുവട്ടിലാണ്. ധാരാളം മാങ്ങയുണ്ട്. മാവിൻചുവട്ടിൽ വളരെ വീതിയിൽ വൃത്തത്തിൽ വെള്ളമണൽ വിരിച്ചിരിക്കുന്നു. അതിനുചുററും രണ്ടുവരിയിൽ കല്ലു കെട്ടിച്ച് സിമൻറിട്ട് അതിൽ വൃത്തത്തിൽ റോസാച്ചെട്ടികൾ പിടിപ്പിച്ചിരിക്കുന്നു. പലേ നിറങ്ങളിലുള്ള ധാരാളം പൂക്കളുണ്ട്. അദ്ദേഹത്തിന്റെ പേര് റഷീദ് എന്നാണ്. ഭാര്യയും മോനുമായി തൊട്ടടുത്തുള്ള വീട്ടിൽ താമസിക്കുന്നു. ഭാര്യയും ഭർത്താവും അടുത്തുള്ള സ്കൂളിലെ അദ്ധ്യാപകരാണ്. അദ്ദേഹത്തിന്റെ ഭാര്യ മാമ്പഴം ചെത്തിപ്പൂളി പത്തുപതിനാറു വയസ്സായ മകന്റെ കൈയിൽ ഒരു പ്ളേററിൽ കൊടുത്തയച്ചു. ഞങ്ങളതു തിന്നു. തേൻപോലെ മധുരമുണ്ട്.

'മാമ്പഴം എങ്ങനെ?'

'തേന്മാവുതന്നെ.'

'ഇതു നമുക്കു തിന്നാൻ സാധിക്കുന്നത്—ഓർക്കുമ്പോൾ അദ്ഭുതം തോന്നുന്നു.'

'ഈ മാവ് നട്ടതാര്?'

'ഇവിടെ നട്ടത് ഞാനും അസ്മായുംകൂടി. മാവിനെപ്പററിയുള്ള വിവരം ഞാൻ പറയാം. ഇതു ഞാൻ ഒരുപാട് ആളുകളോടു പറഞ്ഞിട്ടുണ്ട്. കേട്ടവർ സംഭവമെല്ലാം മറന്നിട്ട്, വൃക്ഷാരാധനയാക്കിത്തീർത്തു. ഇതിൽ ഒരു ആരാധനയുമില്ല. മഹത്തായ ഒരു പ്രവൃത്തിയുടെ ഓർമ്മയുണ്ട്. എന്റെ അനുജൻ പൊലീസ് ഇൻസ്പെക്ടറാണ്. ഇവിടെനിന്ന് എഴുത്തപത്തഞ്ചു മൈൽ അകലെയുള്ള ഒരു പട്ടണത്തിലായിരുന്നു അന്ന് ഉദ്യോഗം. ഞാൻ അനുജനെ കാണാൻ പോയി. എന്നിട്ട് അനുജന്റെകൂടെ താമസിച്ചു. വലിയ പട്ടണമൊന്നുമല്ല. എങ്കിലും ഞാനൊന്നു ചുററിക്കറങ്ങാനിറങ്ങി. നല്ല വേനൽക്കാലമാണ്. ചൂടുകാററാണ് അടിച്ചിരുന്നത്. വെള്ളത്തിനു ക്ഷാമമുണ്ടായിരുന്നു. ഞാനങ്ങനെ നടക്കുമ്പോൾ ഒരിടവഴിയിൽ, ഒരു വൃക്ഷത്തണലിൽ അവശനായി ഒരു വൃദ്ധൻ കിടക്കുന്നതു കണ്ടു. താടിയും മുടിയും നീട്ടിയിട്ടുണ്ട്. ഒരു എൺപതു വയസ്സു തോന്നിക്കും. തീരെ അവശനായി മരിക്കാറായ മട്ടാണ്. എന്നെ കണ്ടയുടനെ 'അൽഹം ദുല്ലില്ലാ. മക്കളെ വെള്ളം' എന്നു പറഞ്ഞു. ഞാൻ അടുത്തുകണ്ട വീട്ടിൽ കയറിച്ചെന്ന് വരാന്തയിൽ പത്രം വായിച്ചുകൊണ്ടിരുന്ന യുവതിയോട് വെള്ളം വേണമെന്നു പറഞ്ഞു. സുന്ദരിയായ യുവതി പോയി ഒരു മൊന്തയിൽ വെള്ളം കൊണ്ടുവന്നു തന്നു. ഞാൻ അതുംകൊണ്ടു നടന്നപ്പോൾ യുവതി, എങ്ങോട്ടാണു മൊന്തയുംകൊണ്ടു പോകുന്നതെന്നു ചോദിച്ചു. വഴിയിൽ ഒരാൾ വീണുകിടപ്പുണ്ട്. അദ്ദേഹത്തിനു കുടിക്കാനാണെന്നു പറഞ്ഞു. യുവതിയും എന്റെകൂടെ വന്നു. വെള്ളം വൃദ്ധനു കൊടുത്തു. വൃദ്ധൻ പതുക്കെ എണീററിരുന്നു. എന്നിട്ട് അദ്ഭുതകരമായ ഒരു പ്രവൃത്തി ചെയ്തു. മൊന്തയും വെള്ളവുമായി എണീററ് റോഡരികിൽ വാടി തളർന്നുനിന്ന തൈമാവിന്റെ ചുവട്ടിൽ പകുതി വെള്ളം ബിസ്മി ചൊല്ലി ഒഴിച്ചു. മാങ്ങ തിന്നു വഴിപോക്കർ ആരോ അണ്ടി വലിച്ചെറിഞ്ഞതാണ്. അതു കിളിർത്തു. വേര് അധികവും മണ്ണിനുമീതെ. വൃദ്ധൻ വന്നു വൃക്ഷത്തണലിൽ ഇരുന്നിട്ടു ബാക്കി വെള്ളം ബിസ്മി ചൊല്ലി കുടിച്ചിട്ട് 'അൽഹം ദുലില്ലാ' എന്നു ദൈവത്തിനു സ്തുതി പറഞ്ഞിട്ടു പറഞ്ഞു: 'എന്റെ പേര് യൂസുഫ് സിദ്ദീഖ്. വയസ്സ് എൺപതു കഴിഞ്ഞു. ഉററവരായി ആരുമില്ല. ഫക്കീറായി ലോകം ചുററുകയായിരുന്നു. ഞാൻ മരിക്കാൻ പോകുകയാണ്. നിങ്ങൾ രണ്ടുപേരുടേയും പേരെന്ത്?' ഞാൻ പറഞ്ഞു: 'എന്റെ പേര് റഷീദ്. സ്കൂൾ അദ്ധ്യാപകനാണ്.' യുവതി പറഞ്ഞു: 'എന്റെ പേര് അസ്മാ. സ്കൂൾ അദ്ധ്യാപികയാണ്.'

'നമ്മളെ എല്ലാം അല്ലാഹ് അനുഗ്രഹിക്കട്ടെ.' എന്നും പറഞ്ഞു വൃദ്ധൻ കിടന്നു. ഞങ്ങളുടെ കൺമുന്നിൽവച്ച് യൂസുഫ് സിദ്ദീഖ് മരിക്കുകയും ചെയ്തു. അസ്മായെ അവിടെ നിർത്തിയിട്ട് ഞാൻ ചെന്ന് അനുജനോടു വിവരം പറഞ്ഞു. ഒരു വാൻ കൊണ്ടുവന്നു. മൃതദേഹം പള്ളിയിൽ കൊണ്ടുപോയി കുളിപ്പിച്ചു. പുതുവസ്ത്രത്തിൽ പൊതിഞ്ഞു കബറടക്കി. വൃദ്ധന്റെ സഞ്ചിയിൽ ആറുരൂപയുണ്ടായിരുന്നു. ഞാനും അസ്മായും അയ്യഞ്ചുരൂപകൂടി ചേർത്തു മിഠായി വാങ്ങിച്ച് സ്കൂൾക്കുട്ടികൾക്കു കൊടുക്കാൻ അസ്മായെ ഏല്പിച്ചു. അസ്മായെ ഞാൻ പിന്നീടു വിവാഹം ചെയ്തു. മാവിന് അസ്മാ വെള്ളം ഒഴിച്ചുകൊണ്ടിരുന്നു. ഞാനീ വീടു പണിയിച്ചു താമസമാക്കുന്നതിനുമുമ്പ് ആ തൈമാവിന്റെ വേരു പൊട്ടിക്കാതെ ഒരു ചാക്കുകഷണത്തിൽ മണ്ണിട്ട് ഞാനും അസ്മായുംകൂടി മാവു പറിച്ചുകെട്ടി വെള്ളമൊഴിച്ചു. രണ്ടുമൂന്നു ദിവസം മാവ് അസ്മായുടെ കിടപ്പുമുറിയിൽ മൂലയിൽ ചാരിനിന്നു. അതിവിടെ കൊണ്ടുവന്നു ഞാനും അസ്മായുംകൂടി കുഴികുത്തി ഉണക്കച്ചാണകവും ചാരവും ഇട്ടു കുഴിച്ചു നിറുത്തി വെള്ളം ഒഴിച്ചു. പുതിയ ഇലകൾ വന്നു ജോറായപ്പോൾ എല്ലുപൊടിയും പച്ചിലവളവും ചേർത്തു. അങ്ങനെ ആ മാവ് ഇങ്ങനെയായി.'

'മനോഹര സംഭവം. മരിക്കുന്നതിനുമുമ്പ് തിണ്ടാൻ കഴിയാത്ത മാവിന് ആ വൃദ്ധൻ വെള്ളം ഒഴിച്ചു. ഞാനിത് ഓർമ്മിക്കാം.'

ഞാൻ യാത്ര പറഞ്ഞു നടന്നപ്പോൾ പിറകേ വിളിച്ചു.

ഞാൻ തിരിഞ്ഞുനിന്നു.

റഷീദിന്റെ മകൻ നാലു മാമ്പഴം. ഒരു കടലാസ്സിൽ പൊതിഞ്ഞുകൊണ്ടുവന്നു തന്നിട്ടു പറഞ്ഞു:

'ഭാര്യയ്ക്കും മക്കൾക്കും കൊടുക്കാൻ പറഞ്ഞു.'

'മോൻ പഠിക്കുന്നുണ്ടോ?'

'കോളേജിൽ പഠിക്കുന്നു.'

'പേരെന്താ?'

'യൂസുഫ് സിദ്ദീഖ്.'

'യൂസുഫ് സിദ്ദീഖ്?'

'അതേ, യൂസുഫ് സിദ്ദീഖ്.'



# സ്വർണ്ണമാല

കലാകൗമുദിയുടെ പിറന്നാൾപ്പതിപ്പിൽ (1976) പ്രസിദ്ധീകരിച്ച കഥ.

**പു**രാതീനമായ സ്വർണ്ണമാലയാണ്. ഇരുപത്തിയൊന്നുകാൽപ്പവനേറത്. ഭാര്യയുടെ കഴുത്തിൽ കിടന്നതാണ്. അത് ഭാര്യ വെള്ളംകോരുമ്പോൾ അത്യഗാധമായ കിണററിൽ വീണു. വളരെ പഴയ വലിയ കിണർ. പറയത്തക്ക അരഞ്ഞാണമൊന്നുമില്ല. ധാരാളം വാവട്ടമുണ്ട്.

വീടും പുരയിടവും വാങ്ങുമ്പോൾ കിണററിൻെറ വക്കുകളിൽ കാട്ടുചെടികളുണ്ടായിരുന്നു. പടുത്തിരിക്കുന്നത് അടയ്ക്കമാതിരിയുള്ള ചെറിയ ചെറിയ കല്ലുകൾകൊണ്ടാണ്. ഒരുദിവസം നോക്കുമ്പോൾ ചെടികളിലൊന്നിൽ പാമ്പിൻെറ പടം കണ്ടു! പാമ്പ് എങ്ങനെ വന്നു? ഉടനെ സിമൻറിടിച്ച് വളരെ പണിപ്പെട്ട് വളരെ ആളുകളുടെ ശ്രമഫലമായി കിണറ് തേവിച്ചു വൃത്തിയാക്കിയതാണ്. കിണററിന് ഒരു മുന്നൂറുകൊല്ലം പഴക്കം കാണും. തെളിവെള്ളം. ഉച്ചസമയത്ത് വെള്ളത്തിലൂടെ അഗാധതയിൽ സ്വർണ്ണമാല മഞ്ഞ രാശിപോലെ കിടക്കുന്നത് നല്ലവണ്ണം കാണാം.

ഭർത്താവ് കണ്ണടയിലൂടെ ശരിക്കു കണ്ടു. ഭർത്താവിൻെറ മാതാവിൻെറ കഴുത്തിൽ, ഭർത്താവിൻെറ പിതാവ് കെട്ടിയതാണ്. അത് കല്യാണത്തിന് ഭർത്താവ് ഭാര്യയുടെ കഴുത്തിൽ അണിയിച്ചു. എന്നിട്ടെത്ര കൊല്ലമായി! എല്ലാം ഇന്നലത്തെപ്പോലെ.

ഇനി ഇപ്പോൾ എങ്ങനെ എടുക്കും?

സ്ഥിരം കിണററിലിറങ്ങൽകാരനായ ഒരു മഹാനുണ്ട്. അദ്ദേഹം ഒരു മോഷ്ടാവാണ്. വെളുപ്പിനു നാലുമണിക്ക് എണീററു നടക്കും. ഹോട്ടലുകളിൽക്കയറി പലഹാരങ്ങൾ കട്ടുതിന്നും. പറമ്പുകളിൽ നടന്ന് വാഴക്കുല, തേങ്ങ, ചക്ക എന്നിവ മോഷ്ടിക്കും. ധാരാളം അടിയും ഇടിയും വാങ്ങിച്ചതുകൊണ്ട് ആൾ ക്ഷീണിച്ചു ക്ഷയംപിടിച്ച മാതിരിയാണ്. ബ്ളേഡുകൊണ്ട് കിണററിൽനിന്നു വെള്ളം കോരാനുള്ള കയറ് പതുക്കെ മുറിച്ചുവയ്ക്കും. കുട്ടികൾക്കു മിഠായി വാങ്ങിച്ചുകൊടുത്തു മുറിപ്പിക്കും. പല്ലുതേക്കുകയോ കുളിക്കുകയോ ചെയ്യാത്ത ഒരു മനുഷ്യനാണ്. ദേഹമൊക്കെ ചൊറിപിടിച്ചിരിക്കുന്നു.

അദ്ദേഹം ഒററക്കണ്ണനാണ്. വസൂരിപിടിപെട്ടു പോയതാണ് ഒരുകണ്ണ്. വസൂരി വന്നു കിടക്കുന്ന വീട്ടിൽ കക്കാൻ പോയപ്പോൾ പേടിച്ചു പിടിപെട്ടതാണെന്നാണ് ഐതിഹ്യം.

അദ്ദേഹം വന്നു കിണറുനോക്കി. സ്വർണ്ണമാല ശരിക്കു കണ്ടു. എന്നിട്ടു പറഞ്ഞു:

''കിണറു ഭയങ്കരമാണ്. ഇതുപോലുള്ള കിണറ് അടുത്ത പ്രദേശത്തൊന്നുമില്ല. ഒരുപാടു താഴ്ചയുണ്ട്. ഇറങ്ങാനും കയറാനും ബുദ്ധിമുട്ടാണ്. വെള്ളം ഒരുപാടുണ്ട്. ഞാൻ എടുത്തുതരാം. ഇരുപത്തഞ്ചുരൂപ തരണം.''

വൃത്തികെട്ട മനുഷ്യൻ ഇരുപത്തഞ്ചു രൂപയ്ക്കു കിണററിലിറങ്ങി മാലയെടുക്കാൻ തയ്യാർ. വെള്ളത്തിലിറങ്ങിയാൽ ആരും മൂത്രമൊഴിക്കും! ആ വെള്ളമാണു കുടിക്കേണ്ടത്. അരരൂപ കൊടുത്തിട്ടു പറഞ്ഞു:

''പോയി ചായ കുടിക്ക്. വെള്ളം കുറേ വററിയിട്ട് അറിയിക്കാം.''

അദ്ദേഹം പോയി. ലേശം സംശയം തോന്നി. രാത്രിവന്ന് കിണററിലിറങ്ങി സ്വർണ്ണമാല എടുത്തുകൊണ്ടുപോയാലോ? പക്ഷേ, എങ്ങനെ ഇറങ്ങും?

മീശയ്ക്കു ഡൈപുരട്ടി കറുപ്പിച്ചിട്ട്, ഭാര്യ മുടി കറുപ്പിച്ചുകൊണ്ടിരുന്നപ്പോൾ ഭർത്താവു പറഞ്ഞു:

''അയാൾക്കു ഞാൻ അരരൂപ കൊടുത്തു പറഞ്ഞയച്ചു. കിണററിൽ മൂത്രമൊഴിക്കും. ആ വെള്ളം നമ്മൾ കുടിക്കേണ്ടി വരും.''

ഭാര്യ പറഞ്ഞു:

''അയാൾ ഈ രാജ്യംവിട്ടു പോകുകയാണ്. ഭാര്യയും മററും അങ്ങ് തോട്ടത്തിലാണ്. അവിടെ പണിയുണ്ട്. അയാളും പോകുന്നു. ഇനി ഇപ്പോൾ കിണററിൽ ആരിറങ്ങും?''

കുറേസമയം കഴിഞ്ഞ് ഭർത്താവു പറഞ്ഞു:

''എടീ കിണററിൽ ഞാനിറങ്ങാം!''

''ആ അഗാധതയിലേക്കോ? വേണ്ട!''

''പോടീ. നീ ജനിക്കുന്നതിനുമുമ്പ് ഞാൻ എത്രയോ കിണറുകളിൽ ഇറങ്ങിയിരിക്കുന്നു! തെങ്ങിൽക്കയറുക, കയറു വൃക്ഷക്കൊമ്പിൽ കെട്ടിയിട്ട് തൂങ്ങി കൈകൊണ്ടു പിടിച്ചു കയറുക—''

''അതൊക്കെ അന്തക്കാലം!''

''ഇന്തക്കാലത്തിനെന്താ?''

പല്ലുതേപ്പ്, കുളി എല്ലാം കഴിഞ്ഞ് ചായകുടിച്ച് ഒരു സിഗററും പുകച്ചുകൊണ്ട് ഭർത്താവ കിണററുകരയിൽ നില്ക്കുന്നു. ഭാര്യയുടെ അനുജത്തി, ഭാര്യ, സ്കൂൾഫൈനലിനു പഠിക്കുന്ന മോൾ, നഴ്സറി സ്ക്കൂളിൽ പഠിക്കുന്ന മോൻ എന്നിവരുമുണ്ട്. ശരിക്കു മൂത്രമൊഴിച്ചു കഴുകിയിട്ട് ഭർത്താവ് ഭാര്യയോടു പറഞ്ഞു:

''നീ പോയിട്ട് പശുവിനെ കെട്ടുന്ന ഏററവും നീളംകൂടിയ കയറു കൊണ്ടുവരൂ.''

''എന്തിനാണ്?''

''കിണററിൽ ഇറങ്ങി നിൻെറ കെട്ടുതാലി എടുക്കാൻ!''

''ഓർത്തിട്ടെൻെറ ദേഹം വിറയ്ക്കുന്നു!''

''വിറയ്ക്കാനൊന്നുമില്ല!''

''എനിക്കു പേടിയാകുന്നു.''

മകൾ പറഞ്ഞു:

''റ്റാ റ്റാ ഇറങ്ങണ്ട!''

മകനും മകളും റ്റാ റ്റാ എന്നാണു വിളിക്കുന്നത്.

''പിന്നെ എങ്ങനെ എടുക്കും?'' കുറേക്കഴിഞ്ഞ്, ''എടീ എനിക്കു നല്ല ധൈര്യമുണ്ട്. ഞാൻ ഇറങ്ങി എടുക്കാം.''

ഭാര്യപോയി നീളമുള്ള കയറുകൊണ്ടുവന്നു. ഭർത്താവ് അതിൻെറ ഒരുതുമ്പ് കിണററിനടുത്തുള്ള തെങ്ങിൽക്കെട്ടിയിട്ട് കയറ് കിണററിലേക്കിട്ടു. അതിൻെറ മറേറത്തുമ്പ് വെള്ളത്തിൽ വീണുകിടക്കുന്നു.

ഭർത്താവ് തോർത്തുടുത്ത് കണ്ണടവച്ചു കിണററിൻെറ അരമതിലിൽക്കയറി.

ഭാര്യ ചോദിച്ചു:

''കണ്ണട വേണോ?''

''കാണണ്ടേ? വേണം.''

ഭർത്താവ് കയറിൽപ്പിടിച്ച് പതുക്കെ കിണററിനുള്ളിലേക്കിറങ്ങി. വശത്തു ചവിട്ടി, പിടിച്ചുപിടിച്ച് താഴത്തേക്കിറങ്ങി. തണുപ്പുള്ള വലിയ തുളയിലേക്കിറങ്ങുന്നതുപോലെ. ബലത്തിൽ രണ്ടു കൈകൊണ്ടും കയറിൽപ്പിടിച്ചു ചവിട്ടിച്ചവിട്ടി കിണററിൻെറ അടിയിൽ വെള്ളത്തിൻെറ അടുത്തു ചെന്നു. വെള്ളം കണ്ണുനീരുപോലെ. അടിയിൽ സ്വർണ്ണമാല വെട്ടിത്തിളങ്ങുന്നു, രണ്ടുംകല്പിക്കാനൊന്നുമില്ല. ധൈര്യത്തോടെ പിടിവിട്ടു വെള്ളത്തിൽ ഇറങ്ങി. വെള്ളം എത്രയുണ്ടെന്ന് ഒരൂഹമുണ്ട്. കാലുകൾകൊണ്ടു തുഴഞ്ഞു മുങ്ങിത്താണു. ഊഹം തെററിയിരിക്കുന്നു! വെള്ളം ഊഹിച്ചതിലും ഇരട്ടിയുണ്ട്! ശ്വാസം പിടിച്ചു. തുഴഞ്ഞ് പിന്നീടും താണു. അടിയിൽ എത്തുന്നില്ല! ശ്വാസംമുട്ടലുപോലെ. പിന്നീടും താണു. തലയ്ക്കകത്തു മണിമുഴക്കംപോലെ. ശ്വാസം നിന്നുപോകുമോ? ചങ്കുപൊട്ടാൻ പോകുന്നതുപോലെ... വെള്ളത്തിനടിയിൽ എത്തി. മാലയുമായി പൊങ്ങി. കയറിൽപ്പിടിച്ചു. ശ്വാസം കഴിച്ചു. ഭയങ്കരമായ കിതപ്പ്. ആകെ തളർച്ച... മാല കടിച്ചുപിടിച്ച് തോർത്തു പിഴിഞ്ഞു തലതുവർത്തി. എന്നിട്ടു കിതപ്പോടെ പറഞ്ഞു:

''ബക്കററിറക്ക്!''

ബക്കററു വന്നു. അതിൽ സ്വർണ്ണമാലയും കണ്ണടയും ഇട്ടുകൊടുത്തു. മാലയും കണ്ണടയുമായി ബക്കറ്റ് മുകളിലെത്തി.

പരിഭ്രമം. തളർച്ച. ആകെക്കുഴഞ്ഞു. കയറിലെ പിടി വിട്ടുപോകും!

''നീ ഓടിപ്പോയി നമ്മുടെ കോവണി കൊണ്ടുവരൂ!''

മരത്തിൽ പണിത വലിയ കോവണി ഭാര്യ കൊണ്ടുവന്ന് പതുക്കെ കിണററിലേക്കിറക്കി. കോവണി മുഴുവനും കിണററിലായി. അതിൻെറ മുകളിലത്തെ ഒരഴിമാത്രം വെള്ളത്തിൽ പൊങ്ങിനിന്നു. കയറുപിടിച്ച് ആ അഴിയിൽ ക്കയറിനിന്നു. കാലുകൾ വിറയ്ക്കുന്നു. സർവ്വാംഗം വേദന. ശ്വാസംമുട്ടൽ. കിതപ്പ്. മുകളിലേക്കു നോക്കി. ഒരു വലിയ കുഴലിൻെറ അടിയിൽ നില്ക്കുന്നതുപോലെ. ആകാശം വളരെ ദൂരെ. അരമതിലിനടുത്ത് ഭാര്യയുടെ അനുജത്തിയും ഭാര്യയും മോളും. മോൻെറ തല കാണാം.

ആകെ പരിഭ്രമം. കയറി രക്ഷപ്പെടാൻ ഒക്കുകില്ല! മുകളിലേക്കു കയറാൻ സാദ്ധ്യമല്ല! രക്ഷയില്ലെന്ന് മനസ്സു സമ്മതിച്ചു.

മിനിട്ടുകൾ നീങ്ങുകയാണ്. മണിക്കൂറുകൾ പതുക്കെക്കഴിയും. സന്ധ്യയാവും. രാത്രി വരും. രാത്രി... കിണററിനുള്ളിൽ എങ്ങനെ കഴിയും? വിറച്ച് വെള്ളത്തിൽ വീഴും!

അവസാനമടുത്തുപോയി. മരിക്കേണ്ട ഘട്ടം വന്നിരിക്കുന്നു. മരണം.

''എടീ'', പതുക്കെ വിളിച്ചുപറഞ്ഞു, ''എനിക്കു കയറാൻ വയ്യ. തളർന്നുപോയി.''

ഭാര്യയും മകളും നിലവിളിച്ചു. അതുകേട്ട് മകനും കരഞ്ഞു. ഭാര്യയുടെ അനുജത്തിയും കരഞ്ഞു.

ആരെയെങ്കിലും വിളിപ്പിച്ചാലോ? ആരെ വിളിപ്പിക്കും? അയൽപക്കങ്ങളിൽ മനുഷ്യരുണ്ട്. അവർ വന്ന് എങ്ങനെ കരകയററും? അവർ വരുന്നതുവരെ പിടിവിടാതെ നില്ക്കാൻ കഴിയുമോ? ആകെ വിറയലുണ്ട്.

ജീവിതത്തിൽ ഇതുപോലെ അപകടത്തിൽപ്പെട്ട ഘട്ടമുണ്ടോ?... പണ്ട് യുവാവായിരുന്ന കാലത്ത് രാജ്യസഞ്ചാരിയായിരുന്നു. കീഴ്ക്കാംതൂക്കായ മലകളിൽ കയറിയിട്ടുണ്ട്. അപകടം പിടിച്ച ഗുഹകളിൽ കയറിയിട്ടുണ്ട്. മലവെള്ളത്തിൽ നീന്തി രക്ഷപ്പെട്ടിട്ടുണ്ട്. മൈസൂർ രാജ്യം. മൈസൂറിൽ എവിടെയാണ്? ചിക്ക് ബല്ലാപ്പൂർ, ഹാസൻ, ഷിമൂഗാ— എവിടെയോ. പട്ടണത്തിൽനിന്നു രണ്ടുമൂന്നു മൈൽ അകലെ ഏകാന്തമായ ഒരു കുന്ന്. അതു മുഴുവനും



ഉണ്ടയായ ഒരു പാറക്കെട്ടാണ്. ബ്രഹ്മാണ്ഡമായ ഒരു കറുത്ത മുട്ട. ആകാശംമുട്ടെ. അതിൻെറ ഉച്ചിയിൽ ഒരു ചെറിയ ക്ഷേത്രം. ആ ക്ഷേത്രം കാണാൻ കുന്നിൻമുകളിൽ കയറി. തനിച്ച്. ഉച്ചതിരിഞ്ഞ സമയമാണ്. മുകളിലേക്കു കയറാൻ താഴെനിന്ന് പള്ളയിൽ ചവിട്ടുപടികൾ കൊത്തിയിട്ടുണ്ട്. അതിലേ വളഞ്ഞുപുളഞ്ഞു കയറി. മുകളിൽച്ചെന്നപ്പോൾ നല്ല ഉണ്ടയായ കുന്നാണ്. ചുററും ആനയുടെ പള്ളപോലെ. ഉച്ചിയിൽ ക്ഷേത്രം. അവിടെ പൂജ എപ്പോഴാണോ? ചുററും വളരെദൂരംവരെ കാണാം. ഒരിടത്തും ഒരു മനുഷ്യനേയും കാണുന്നില്ല. ദൂരെ കണ്ണാടിപോലെ വെട്ടിത്തിളങ്ങുന്ന ഒരുപാടു കുളങ്ങൾ. കുറേ സമയംകഴിഞ്ഞ് ഇറങ്ങാമെന്നു വിചാരിച്ചു നോക്കുമ്പോൾ പടവുകൾ കാണുന്നില്ല!

പടവുകൾ എവിടെ?

കറുത്ത ഉണ്ടയുടെ പള്ളയ്ക്കാണ് പടവുകൾ. എങ്ങും നോക്കി. ശൂന്യം.

എപ്പോഴെങ്കിലും പൂജയ്ക്ക് ആൾ വരുമ്പോൾ ഇറങ്ങാം. വന്നില്ലെങ്കിലോ? ഒരു സിഗററു വലിച്ചിട്ട് ഒന്നുകൂടി നോക്കിയപ്പോൾ—ഭാഗ്യം! പടവുകൾ കണ്ടു. സന്തോഷത്തോടെ ഇറങ്ങി താഴെ വന്നു.

അതുപോലെയല്ല. ഇതു കിണറാണ്. മരണം തൊട്ടടുത്തു വന്നിരിക്കുന്നു. അല്ല. മരണം എപ്പോഴും തൊട്ടടുത്തുതന്നെയുണ്ട്.

പരിഭ്രമം അധികരിക്കയാണ്. വായിൽ വെള്ളമില്ല. കുനിഞ്ഞ് ഒരുകൈവെള്ളം കോരിക്കുടിച്ചു. ഒരു സത്യം ബോദ്ധ്യമായി. വയസ്സായി!

ദൈവമേ, രക്ഷപ്പെടാനുള്ള വഴി കാണിച്ചു തരൂ!

മുകളിൽനിന്നു ഭാര്യ:

''ഒന്നിങ്ങോട്ടു കയറിവന്നേ!''

ദൈവമേ!

പിന്നെ സംഭവിച്ചതൊന്നും ആലോചനയോടെയല്ല. താനേ കയറിൻെറ തുമ്പെടുത്ത് കോവണിയുടെ അഴിയിൽക്കെട്ടി. എന്നിട്ട് രണ്ടുകൈകൊണ്ടും കയറിൽപ്പിടിച്ച് ചവിട്ടിച്ചവിട്ടിയങ്ങു കയറി കിണററിൻെറ മുകളിൽച്ചെന്ന് അരമതിൽ കയറിയിറങ്ങി വിറച്ചുകൊണ്ട് ഭാര്യയേയും മക്കളേയും ചുംബിച്ചിട്ട് കോവണി വലിച്ചുയർത്തി കിണററിനു വെളിയിലിട്ടിട്ട് കിതച്ചുതളർന്ന് കിണററിൻെറ അരമതിൽ ചാരി ഇരുന്നുകൊണ്ട് ഭാര്യയോടു പറഞ്ഞു:

''സിഗററ്!''

ഭാര്യ സിഗററെടുത്തു കത്തിച്ചുകൊടുത്തു. ഒരു പുകവലിച്ചൂതി നോക്കുമ്പോൾ ഇടതു കാലിലെ മൂന്നാമത്തെ വിരൽ ഉരഞ്ഞു നീറുന്നുണ്ട്.

★ ★ ★

കിണററിൽ ഇറങ്ങുന്ന വൃത്തികെട്ട യോഗ്യനോടു പറഞ്ഞു:

''മാല എടുത്തു!''

''ആരിറങ്ങി?''

''ഞാൻതന്നെ!''

''ഇന്നു ഞാൻ ഈ രാജ്യത്തുനിന്നു പോകുകയാണ്. തിരിച്ചുവരില്ല. ഭാര്യയും



പത്നി ഫാബിയുമൊത്ത്

ഫോട്ടോ: ശ്രീ. ശങ്കരൻകുട്ടി

കുട്ടികളും തോട്ടത്തിലാണ്. അവിടെ എനിക്കു പണി കിട്ടും. പോട്ടെ, അരരൂപ താ.''

അരരൂപ കൊടുത്തു.



★ ★ ★

ദിവസങ്ങൾ നീങ്ങി. സംഭവവികാസങ്ങൾ വേറെ വരുന്നു. കിണററിൽ ഇറങ്ങിയതിൻെറ അനന്തരഫലങ്ങൾ!

ഒരുദിവസം ഭാര്യ ചായ കൊണ്ടുവന്നു വച്ചു. കുടിച്ചുനോക്കി. നല്ല കടുപ്പമുണ്ട്. മധുരം തീരെ ഇല്ല! പഞ്ചസാര അശേഷം ഇട്ടിട്ടില്ല. കയ്പ്പൻ ചായ ഒരു വലിക്കു കുടിച്ചു. ചായ കുടിച്ച മട്ടില്ല!

ഭാര്യ പറഞ്ഞു:

''എത്ര പഞ്ചസാരയാണ് ദിവസവും അകത്താക്കുന്നത്? തീരെക്കുറഞ്ഞത് മുപ്പതു ഗ്ളാസ് ചായ കുട്ടിക്കോ. ദിവസത്തിൽ ഒരുകിലോയുടെ അടുത്ത് പഞ്ചസാര സ്വന്തം ആവശ്യത്തിനു വേണം. ഞങ്ങൾ കാപ്പിക്കു ശർക്കരയാണ് ഉപയോഗിക്കുന്നത്. ഇനി ചായയ്ക്കു പഞ്ചസാര വേണ്ട!''

ഞാൻ പറഞ്ഞു:

''ഡോക്ടർ പരിശോധിച്ചു ഫലം പറഞ്ഞില്ലല്ലോ. അതു കഴിഞ്ഞിട്ടു പോരേ, പഞ്ചസാര വർജ്ജിക്കാൻ?''

''എനിക്കറിയാം. ശരീരത്തിൽ പഞ്ചസാര കാണും!''

കാണുമോ? ആകെ ഒരു വിഷമം! ഇതിനെല്ലാം കാരണം ഒരു വ്രണമാണ്. കിണററിൽനിന്നു കയറിയപ്പോൾ വിരലുരഞ്ഞത്.

ഇടതുകാലിൻെറ നടുവിരലിൻെറ വശം.

കുറേദിവസംകഴിഞ്ഞു നോക്കുമ്പോൾ നല്ല വേദന. പഴുത്തുപൊട്ടിയ ഒരു വ്രണം. ഡോക്ടറെ കാണിച്ചു. അദ്ദേഹം സ്നേഹത്തോടെ നല്ലവണ്ണം ഞെക്കി വേദനിപ്പിച്ച് പഴുപ്പു കളഞ്ഞു. എന്നിട്ട് മിന്നുന്ന വളഞ്ഞ കത്രികയുടെ തുമ്പത്ത് ശകലം പഞ്ഞിയെടുത്ത് അത് ഒരു കുപ്പിയിലുള്ള വെള്ളംമാതിരി ദ്രാവകത്തിൽ മുക്കിയിട്ട് വ്രണമുഖത്ത് അമർത്തി ഉരസി. വേദനകൊണ്ടു പുളഞ്ഞു. മൂന്നുനാലു പ്രാവശ്യം പഞ്ഞി മുക്കിക്കഴുകി. വ്രണം ശരിക്കും വൃത്തിയാക്കി, ഒരു പൊടി വ്രണമുഖത്തു കുടഞ്ഞ് നല്ലവണ്ണം തുണിക്കഷണംവച്ചു കെട്ടി.

''നനയ്ക്കരുത്.''

എന്നിട്ട് കുറേ ഗുളികകൾ തന്നു.

പത്തുപതിനാറു ദിവസം ഇടവഴിയിലെ വെള്ളത്തിലൂടെ ഒക്കിഒക്കിച്ചെന്ന് വ്രണം കഴുകിക്കെട്ടലും ഗുളിക വിഴുങ്ങലും. എന്നിട്ടും വ്രണം വലുതായി വരുന്നു. പഴുപ്പധികമാണ്. വ്രണം എന്തുകൊണ്ട് ഉണങ്ങുന്നില്ല?

''മൂത്രം കൊണ്ടുവരണം. പഞ്ചസാരയുണ്ടോ എന്നു നോക്കാം.'' ഡോക്ടർ പറഞ്ഞു.

പരിഭ്രമമായി.

''ഡോക്ടർ, പഞ്ചസാരയുണ്ടെങ്കിൽ?''

''ധാന്യവർഗ്ഗങ്ങൾ ഉപയോഗിക്കരുത്. ചോറുണ്ണാൻ വയ്യ. മധുരം വർജ്ജിക്കണം. ചായ, കോഫി എന്നിവകളിൽ പഞ്ചസാര പാടില്ല. പഴങ്ങളൊന്നും ഉപയോഗിക്കരുത്. കൊഴുപ്പു കുറയ്ക്കണം.''

ദൈവമേ, ജീവിതത്തിലെ സുഖം! ഇനി എന്തുചെയ്യും?

കിണററിൽനിന്നു രക്ഷപ്പെട്ടപ്പോൾ ഇങ്ങനെ. പഞ്ചസാര കാണും. വയസ്സും കുറേയായി. അതാണ് കിണററിൽക്കിടന്നു തളർന്നത്.

ഒരു ചെറിയ കുപ്പിയിൽ മൂത്രവുമായി ഭാര്യ മുമ്പേ. സ്വർണ്ണമാല കഴുത്തിൽക്കിടന്നു തിളങ്ങുന്നു!

എത്ര ചരിത്രമുള്ള സ്വർണ്ണമാല!

മൂത്രം വാങ്ങിയിട്ട് കമ്പൗണ്ടർ പറഞ്ഞു:

''റിസൽട്ട് നാളെ പറയാം. പത്തുമണിക്കു ഭാര്യ വരട്ടെ. ബെനിഡിക്സ് സൊല്യൂഷൻ ഇവിടെ തീർന്നു. നഗരത്തിൽനിന്നു കൊണ്ടുവരണം.''

ഡ്രസ്സുചെയ്യിച്ച് ഭർത്താവും ഭാര്യയും പോന്നു. ഭർത്താവ് രാത്രി ഉറങ്ങിയില്ല. എന്തായിരിക്കും ഫലം? ജീവിതം ഒരതിർത്തിയിൽ വന്നുനില്ക്കുന്നു. ഇനിയുള്ള ജീവിതം?

കിണററിനുള്ളിലെ സംഭവം ഓർത്തു. എന്തുകൊണ്ടും ജീവിതത്തിന്, ഇതുവരെ സുഖമായിരുന്നു. എന്തും തിന്നാമായിരുന്നു. എന്തും കുടിക്കാമായിരുന്നു. മധുരമുള്ളതും കൊഴുപ്പുള്ളതും വർജ്ജിക്കണം! രസമില്ലാത്ത ജീവിതം. ആ! വരുമ്പോലെ വരട്ടെ. നോക്കാം.

പിറേറദിവസം രാവിലെ പത്തുമണിക്ക് റിസൽട്ടറിയാൻ ഭാര്യ പോയി.

ഭർത്താവ് വിഷണ്ണനായി കാത്തിരുന്നു. വ്രണത്തിലെ കെട്ടഴിച്ചുനോക്കി. വ്രണം ഉണങ്ങിവരുന്നതായി തോന്നുന്നല്ലോ? തോന്നലാണോ?

ഭാര്യ വന്നു പറഞ്ഞു:

''റിസൽട്ടറിഞ്ഞു. നിറയെ പഞ്ചസാരയാണ്!''

മനസ്സു മരിച്ചു. ശരീരവും മരിച്ചുതുടങ്ങി. ഇനി?

ഭാര്യ കുറേക്കഴിഞ്ഞ് ഭവ്യതയോടെ ചായ കൊടുത്തു. ഭർത്താവ് കുടിച്ചുനോക്കി. അദ്ഭുതം. ഏ വൺ ചായ! ഗുളുഗുളാ മധുരം!

''ഇതെന്താ പഞ്ചസാര ഇട്ടത്?''

ഭാര്യ ചിരിച്ചു.

''ഞാൻ ചുമ്മാ പറഞ്ഞതാ. റിസൽട്ടറിഞ്ഞു. പഞ്ചസാര തീരെ ഇല്ല!''

ദൈവത്തിനു സ്തുതി!

എങ്കിലും,

''ഹമ്പടീ!''

സന്തോഷത്തോടെ നോക്കുമ്പോൾ ഞെട്ടലോടെ കണ്ടു: ഭാര്യയുടെ കഴുത്തിൽ സ്വർണ്ണമാല ഇല്ല!

എവിടെപ്പോയി?

നേരേചൊവ്വേ ചെന്നു കിണററിൽ നോക്കി. സന്തോഷം: കിണററിനകത്ത്, അത്യഗാധതയിൽ, തെളിഞ്ഞ വെള്ളത്തിനടിയിൽ മഞ്ഞരാശിപോലെ, കുശാലായിക്കിടക്കുന്നു സ്വർണ്ണമാല!







# മരണവുമായുള്ള സംവാദം

എം.എൻ. വിജയൻ

**അ**നർഘനിമിഷം എഴുതിയത് ബഷീറാണ്. സൂഫികളുടെകൂടെ നടന്നത് ബഷീറിൻെറ ഒരംശമാണ്. സന്ന്യാസികളുടെകൂടെ നടന്നതും ബഷീറിൻെറ ഒരംശമാണ്. മരുന്നു കച്ചവടം നടത്തി എന്നതും ബഷീറിൻെറ ഒരംശമാണ്. ലോക്കപ്പിലിട്ട് പൊലീസുകാർ തല്ലി എന്നതും ബഷീറിൻെറ ഒരംശമാണ്. ഒടുവിൽ ഭ്രാന്തുവന്നതും ബഷീറിൻെറ ഒരംശമാണ്. ഇതിൻെറയൊക്കെ ആകെത്തുകയാണ് ബഷീറിൻെറ കൃതികൾ. എല്ലാം കൂടിച്ചേരുമ്പോഴാണ് എഴുത്തുകാരൻെറ ആവിഷ്കരണത്തിൻെറ അളവ് നാം കാണുന്നത്. അതിൽ സ്വപ്നങ്ങളും ഭാവനകളും അയാൾ സഞ്ചരിച്ച ലോകങ്ങളും ടോട്ടൽ പേഴ്സണാലിററിയുടെ ലോകമാണ്. യഥാർത്ഥത്തിൽ ജീവിക്കുകയും യഥാർത്ഥത്തിൽ ഭാവനകൾ ഉണ്ടാക്കിയെടുക്കുകയും ചെയ്യുന്ന ജീവിയാണ് മനുഷ്യൻ. നമ്മുടെ ജീവിതം ഒരു ഫാൻറസിയാണ്. ഈ ഫാൻറസിയെ ഭൂമിയിലേക്കു കൊണ്ടുവരികയാണ് മനുഷ്യൻെറ ശ്രമം. യാഥാർത്ഥ്യത്തിൽനിന്നും സങ്കല്പത്തെ സൃഷ്ടിക്കുവാനും സങ്കല്പത്തിൽനിന്നും യാഥാർത്ഥ്യത്തെ സൃഷ്ടിക്കുവാനുമുള്ള കഴിവാണ് വൈരുദ്ധ്യാത്മക പുരോഗതിയുടെ അടിസ്ഥാനം. ഈ ലോകവും മനുഷ്യനും തമ്മിലുള്ള ബന്ധം, അപാരതയും മനുഷ്യനും തമ്മിലുള്ള ബന്ധം ഇതുരണ്ടും ബഷീറിൻെറ കൃതികളുടെ മുഖമുദ്രയാണ്. എൻെറ കാലടിപ്പാടുകൾ ആരാണ് മായ്ച്ചുകളയുന്നത് എന്നാണ് ബഷീർ ഇപ്പോഴും ചോദിക്കുന്നത്. ഇത് അനശ്വരതയുടെ പ്രശ്നമാണ്. മരണവുമായുള്ള സംവാദമാണ് ഏററവും വലിയ ദാർശനികപ്രശ്നം. ഓരോ ദാർശനികപ്രശ്നങ്ങളും ജീവിതത്തിൻെറ ഭാഗമാണ്. കാറൽ മാർക്സിനുണ്ടായത് ഭൗതികമായ ദാർശനികതയാണെങ്കിൽ മററുള്ളവർക്കുണ്ടായത് ആദ്ധ്യാത്മിക ദാർശനികത ആയിരുന്നു. ഒരു മൃഗത്തിന് മരണഭയമില്ല. ഈ മരണഭയത്തിൽനിന്നാണ് കഠോപനിഷത്തും ഒരു അനർഘനിമിഷവും പിറന്നുവീഴുന്നത്.



ഒരിക്കലും തെററിക്കാത്ത പ്രഭാത പരിപാടി

ഫോട്ടോ: ശ്രീ. ശങ്കരൻകുട്ടി

ഒരു വലിയ തുണിമില്ലിൽ ജോലിചെയ്യുന്നവന് ഈ ലോകത്തിൽ താനെത്ര നിസ്സാരനാണെന്നുള്ള ഭയത്തേക്കാൾ വലിയത് യന്ത്രത്തിനു മുമ്പിൽ നില്ക്കുമ്പോഴുണ്ടാവുന്ന ഭയമാണെന്നും അയാൾക്ക് അനുഭവപ്പെടുന്നു. ഒരു നെയ്ത്തുമില്ലിൽ ജോലിചെയ്യുന്നവന് അങ്ങനെയുണ്ടാവുന്നില്ല. കാരണം, അവൻ സ്വന്തം സൃഷ്ടിക്കുന്നു. യന്ത്രമില്ലിലാണെങ്കിൽ അയാളവിടെ നിൽക്കുന്നേയുള്ളൂ. ഇങ്ങനെ ലോകത്തിലുള്ള മനുഷ്യൻെറ സ്ഥാനം സ്ഥാപിച്ചെടുക്കുക എന്നുള്ള പ്രശ്നവും കാലത്തിലെ മനുഷ്യൻെറ അസ്തിത്വം രൂപപ്പെടുത്തുക എന്നതും മൗലികമായ ദാർശനികപ്രശ്നമാണ്. ഞാൻ മരിക്കും—ഞാൻ മരിക്കും മററുള്ളതൊന്നും നശിക്കില്ല എന്നു പറയുന്നതിൻെറ അർത്ഥം മരിക്കാൻ പാടില്ല എന്നാണ്. ഇതാണ് ബഷീർ തൻെറ കൃതികളിൽ അവസാനംവരെ അന്വേഷിക്കുന്നത്. അനശ്വരതയ്ക്കുവേണ്ടിയുള്ള ദാഹം വരുമ്പോൾ മരണം ഭയാനകമായ അവസ്ഥയായിത്തീരുന്നു. ഇതാണ് മനുഷ്യവർഗ്ഗത്തിൻെറ ആദ്ധ്യാത്മികവിധി. ബോധം കൂടുന്നതിനനുസരിച്ച് ഭാരം കൂടും. തീക്ഷ്ണമായ അനുഭവങ്ങളാണ് അനർഘനിമിഷത്തിലുള്ളത്. ഇത് എല്ലാവർക്കുമില്ല. കുറേപ്പേർ ജനിക്കും, പ്രായമാകും, മരിക്കും. മററുചിലർ അനശ്വരതയ്ക്കുവേണ്ടി ദാഹിക്കും. ഇത്തരം ദാർശനിക സമസ്യകൾക്ക് ഉത്തരം കണ്ടെത്താൻ ശ്രമിക്കുന്നവനെയാണ് മിസ്ററിക് എന്നു വിളിക്കുന്നത്. ഒരു മതത്തിൽനിന്നോ ഒരു ഋഷിയിൽനിന്നോ നേരിട്ടു കിട്ടുന്ന അനുഭവത്തിനു പകരം സ്വയം അറിവിൽനിന്നു കിട്ടുന്ന ബോധത്തിൽനിന്നാണ് ഒരു മിസ്ററിക് ജനിക്കുന്നത്.

ഒരുവിധത്തിൽപ്പറഞ്ഞാൽ, ദൈവം എന്നു വിളിക്കാം. നമ്മൾ പറയുന്നു ദൈവം അമ്പലത്തിലുണ്ട്. പള്ളിയിലുണ്ട്. പക്ഷേ,



മിസ്ററിക്കിനു പള്ളിയില്ല, മതമില്ല, ദൈവമില്ല. ഒരു ഋഷിക്ക് ഉപദേശിക്കാൻ വേറൊരു ഋഷി വേണ്ട. അവൻതന്നെയാണ് അവൻെറ ഗുരുവും ശിഷ്യനും. ഇതിനെയാണ് അപരപക്ഷാനുഭൂതി എന്നു നമ്മൾ വിളിക്കുന്നത്. അറിവിനു പകരം നേരിട്ടനുഭവിക്കുന്നത്. അനുഭവങ്ങൾ കൂടുന്തോറും പുസ്തകങ്ങളിലുള്ള താത്പര്യം കുറയുന്നു. പുസ്തകങ്ങളെന്നാൽ മററുള്ളവരുടെ അനുഭവങ്ങളുടെ റിപ്പോർട്ടുകളാണ്. ഋഷികളെന്നു പറയുന്നത് സാധാരണ വായിക്കാത്തവരും പഠിക്കാത്തവരുമാണ്. വേദം പഠിക്കുന്നവൻ വിവരമില്ലാത്തവനാണ്.

എത്ര വലിയ ദാർശനിക കാര്യങ്ങൾ പറഞ്ഞാലും ബഷീർ ഖുർ ആൻ ഒന്നും ഉദ്ധരിക്കാറില്ല. നമ്മളെപ്പോലുള്ളവരാണെങ്കിൽ വിദുരവാക്യം ഉദ്ധരിക്കും. അനുഭവങ്ങളാണ് ബഷീർ ഉദ്ധരിക്കാറ്.

(മരുഭൂമികൾ പൂക്കുമ്പോൾ എന്ന കൃതിയിൽനിന്ന്)

## ശിങ്കിടിമുങ്കൻ

49-ാം പേജിൽനിന്നും തുടർച്ച

കുഞ്ഞിനെ തരാഞ്ഞത്?''

''എൻെറ കുററം കൊണ്ടാണോ?''

കരിയാത്തൻ, രാവിലതന്നെ അബ്ദുൽ റസ്സാക്കിൻേറയും ആയിഷാബീബിയുടേയും വീട്ടിലെത്തി. എല്ലാവർക്കും സന്തോഷം!

പുട്ടും കടലയും പപ്പടം കാച്ചിയതും പഴവും. പിന്നെ ചായ. അതുകഴിഞ്ഞു ഡൺഹിൽ പുകച്ച് ഊതൽ. അതിനുശേഷമായിരുന്നു പതിവു മംഗളകർമ്മം!... പൊന്നാട ചാർത്തൽ!

അബ്ദുൽറസ്സാക്കും ആയിഷാബീബിയും കൂടി കരിയാത്തനു പൊന്നാട ചാർത്തി! (പൊന്നൊന്നുമല്ല. വിലകൂടിയ ഒരു ഫോറിൻ ഷാൾ. പിന്നെ കരിയാത്തൻെറ ഇടതുകൈത്തണ്ടിൽ ഒരു ഫോറിൻ വാച്ചുകെട്ടിക്കൊടുത്തു.

''വാച്ചിനു ചാവികൊടുക്കേണ്ട. കൈയിൽ കെട്ടിയാൽ മതി. സുഖമായി നടന്നുകൊള്ളും.''

പിന്നെ ഷർട്ടിനുതുണി, ഒരു ഡബിൾ മുണ്ട്. രോമത്തിൻെറ ഒരു ഫുൾ കൈ ബനിയൻ, ഫൗണ്ടൻ പേന, വലിയ ടോർച്ച്. സോപ്പുകൾ, ഷേവിങ്സെററ്, തലവേദനയ്ക്കു പുരട്ടാനുള്ള ടൈഗർ ബാം, ഒരു ബെൽററ്, ഒരു കുട–എല്ലാം തനി ഫോറിൻ! കരിയാത്തൻെറ ഭാര്യയ്ക്ക് ഒരു സാരി, ഒരു ബ്ളൗസിനുള്ളതുണി. രണ്ടും ഫോറിൻ. ഫോറിൻ കുട തുറക്കാനുള്ള സൂത്രവും കാണിച്ചുകൊടുത്തു.

''കരിയാത്തന് എത്ര മക്കളുണ്ട്?''

ആയിഷാബീബി ചോദിച്ചു. കരിയാത്തൻ പറഞ്ഞു.

''കല്യാണം കഴിച്ചിട്ട് ഇപ്പോൾ ഇരുപതു കൊല്ലമായി. കുട്ടികളൊന്നും ഉണ്ടായില്ല.''

''അതെന്താ ശിങ്കിടിമുങ്കൻ അനുഗ്രഹിക്കാഞ്ഞത്?''

''ചിലർക്കു ക്ഷണത്തിൽ, ചിലർക്കു താമസിച്ച്. ദിവ്യരഹസ്യം ആരറിയുന്നു?''

ആയിഷാബീബിയേയും അബ്ദുൽ റസ്സാക്കിനേയും ശിങ്കിടിമുങ്കൻ ക്ഷണത്തിൽ അനുഗ്രഹിച്ചിരിക്കുന്നു. അദ്ഭുതം!

ആയിഷാബീബി പറഞ്ഞു.

''എനിക്കൊരു നേർച്ചയുണ്ട്. ക്ഷേത്രത്തിലെ ഉൽസവനാളിൽ ഞാൻ മുടിയാട്ടം നടത്തും!''

''മുടിയാട്ടം, അങ്ങേ അററത്തെ പുണ്യകർമ്മമാണ്. മുടിയാട്ടം, ഹാ, മുടിയാട്ടം! അതാണു പ്രമാണം.''

''കരിയാത്തൻെറ ഭാര്യയോട് ഇവിടെ വന്നുകാണിച്ച് എന്നെ പഠിപ്പിക്കാൻ പറയണം.''

''പുണ്യകർമ്മമല്ല്യോ. അവൾ ഇവിടെ വന്നുകാണിച്ചുതരാതിരിക്കുമോ?''

അബ്ദുൽ റസ്സാക്ക് പറഞ്ഞു:

''ക്ഷേത്രത്തിലെ ഉത്സവത്തിനു ഞാൻ ഉറഞ്ഞുതുള്ളളും.''

''വലിയ പുണ്യകർമ്മം! ഉറയുക, തുള്ളുക– ഉറഞ്ഞുതുള്ളുക! അതാണു പ്രമാണം.''

''ഉറഞ്ഞുതുള്ളാൻ കരിയാത്തൻ എന്നെ പഠിപ്പിക്കണം.''

''ആ പുണ്യകർമ്മം ഞാൻ ശീലിപ്പിക്കാം.''

''നമുക്കൊരു പിശകു പററി.'' അബ്ദുൽ റസ്സാക്കു പറഞ്ഞു: ''തുലാഭാരം നടത്തിയതും മററും ഫോട്ടോ എടുപ്പിച്ച് എല്ലാ പത്രങ്ങൾക്കും കൊടുക്കേണ്ടതായിരുന്നു. വാർത്തയും.''

''അതു ഞാനും മറന്നുപോയി.''

ആയിഷാബീബി പറഞ്ഞു.

''കൊച്ചും ഞാനും ഭർത്താവും ശിങ്കിടിമുങ്കമതത്തിൽ ചേരാം. ഞങ്ങൾക്കു വലിയ വിശ്വാസമാണ്.''

മുസൽമാൻ ജ്ഞാതി മോശക്കാരാണ്.'' കരിയാത്തൻ പറഞ്ഞു: ''അവർ നിങ്ങളെ മൂന്നുപേരേയും അറുത്തു കഷണമാക്കി വലിച്ചെറിയും?''

''ഞങ്ങളേയോ?''

''ആരെയും!''

''ഞങ്ങൾ അവരുടെ ചെലവിലല്ല! ഇഷ്ടമുള്ള മതത്തിൽ ചേരാനുള്ള സ്വാതന്ത്ര്യം ഈ രാജ്യത്ത് ആർക്കുമുണ്ട്. ഞങ്ങൾക്കു പുന്നാരമകനെത്തന്നതാരാ?''

''അദ്ഭുതമല്ലേ? അദ്ഭുതങ്ങൾ ദിവസവും നടക്കുന്നു. ശ്രദ്ധിക്കാനാരുണ്ട്? ശിങ്കിടിമുങ്കമതത്തിൻെറ വാതിലുകൾ മലർക്കെ തുറന്നിട്ടിരിക്കയാണ്. മുസൽമാൻജ്ഞാതി ഒന്നടങ്കം വരട്ടെ! അവരുടെ മുസല്യാക്കന്മാരും. തങ്ങന്മാരും മൗലവിമാരും–''

''ശൈഖന്മാരുമുണ്ട്!''

''ശൈഖന്മാരും വരട്ടെ. ക്രിസ്ത്യാനികൾ കൂട്ടത്തോടെ വന്നോട്ടെ. അവരുടെ അച്ചന്മാരും കന്യാസ്ത്രീകളും ബിഷപ്പന്മാരും. മാർപ്പാപ്പയും–ഒക്കെ വരട്ടെ. നമ്പൂരാരും നായന്മാരും പട്ടന്മാരും കൊങ്ങിണികളും സിക്കു ജ്ഞാതിക്കാരും ജൈനന്മാരും ബുദ്ധമതക്കാരും വരട്ടെ. തീയ്യരും ഈഴവരും വരട്ടെ. ചണ്ഡാളന്മാരായ സർവ്വ ചണ്ഡാളന്മാരും വരട്ടെ! എല്ലാവർക്കും സ്വാഗതം! ശിങ്കിടിമുങ്കമതമാകുന്നു, ആർഷഭാരതത്തിൻെറ പുതുപുത്തൻ ധാര! ഇതു ലോകത്തിൻെറ ധാരയാകാൻ പോകുന്നു! ചെവിയുള്ളവർ കേൾക്കുക!''

''കരിയാത്തോ,'' ആയിഷബീബി ചോദിച്ചു. ''ശിങ്കിടിമുങ്കമതത്തിൽ കള്ളുകുടി നിർബ്ബന്ധമാണോ?''

''കള്ളിൻചരിത്രം കേൾക്കുക! ആദിയിൽ ശിങ്കിടിമുങ്കൻ, മൂന്നുനാലുതെങ്ങുകളും നാലഞ്ചു പനകളും സൃഷ്ടിച്ചു. ശിങ്കിടിമുങ്കൻ തന്നെ അതെല്ലാം ചെത്തി, നല്ല കള്ളുകിട്ടി. കുടിച്ചുനോക്കി... മധു! എന്നിട്ട്, ആ തെങ്ങുകളോടും പനകളോടും പോയി പെരുപ്പിക്കാൻ പറഞ്ഞു. ആ പനകളുടേയും തെങ്ങുകളുടേയും സന്തതി പരമ്പരകളത്രേ ഇന്നു നാം കാണുന്ന പനകളും തെങ്ങുകളും!''

ചോറ്, കരിമീൻ വച്ചത്, കരിമീൻ പൊരിച്ചത്, ഇഞ്ചിക്കറി, തൈര്.

ചോറ്, തിരുതവച്ചതും പൊരിച്ചതും, പച്ചമുളകുകറി, തൈര്, പുട്ട്, ഉരുളക്കിഴങ്ങുകറി, പഴം, ചായ.

പത്തിരി, ആട്ടിറച്ചി, പൊടിയരിക്കഞ്ഞി.

ചോറ്, കോഴിക്കറി, കോഴിപൊരിച്ചത്, പപ്പടം കാച്ചിയത്.

പൊറോട്ട, ഇറച്ചി, ചായ.

ബിരിയാനി (വെജിററബിൾ), ചട്ണി, കടുംചായ.

ബിരിയാനി (മുട്ട), ചട്ണി, കടുംചായ.

തേങ്ങാച്ചോറ്, ആട്ടിറച്ചി, പരിപ്പ്, പപ്പടം, ചട്ണി.

ചോറ്, പോത്തിറച്ചി വച്ചത്, വരട്ടിയത്, പരിപ്പ്, പപ്പടം, ചട്ണി.

നെയ്ച്ചോറ്, കോഴിയിറച്ചി, പപ്പടം, തൊട്ടുകറി.

ബിരിയാനി (കോഴി) ഇഞ്ചിക്കറി, കടുംചായ.

ബിരിയാനി (മീൻ-തിരുത) നാരങ്ങാക്കറി, കടുംചായ.

ഈ പറയപ്പെട്ടതെല്ലാം അടിക്കടി ലോഭമില്ലാതെ തിന്നപ്പോൾ ഒന്നു മിനുങ്ങുകയും ഇസ്ലാംമതം തരക്കേടില്ലെന്നു തോന്നുകയും ചെയ്തു കരിയാത്തന്. മതപരമായ ഈ പാളിച്ച അല്പദിവസത്തേക്കുമാത്രം. കാരണം, കരിയാത്തൻ ശിങ്കിടിമുങ്ക മതത്തിൽത്തന്നെ ഉറച്ചുനിന്നു. ഇങ്ങനെയൊക്കെയുള്ള ലളിതമായ പാളിച്ച മനുഷ്യസഹജമാണ്. ഇടയ്ക്കിടയ്ക്കു കൊച്ചിനു പേരിടുന്ന കാര്യത്തെപ്പററി അബ്ദുൽറസ്സാക്കിൻെറ ഉമ്മ , അതായത് മാതാവ്, ഓർമ്മപ്പെടുത്തിക്കൊണ്ടിരുന്നു. അപ്പൂപ്പനുണ്ടല്ലോ, ഉപ്പാപ്പ-അദ്ദേഹത്തിൻെറ പേരിടാം. പ്രവാചകന്മാരുടെ പേര്, പുണ്യാത്മാക്കളുടെ പേര്, പ്രസിദ്ധരായ രാജ്ഞാക്കന്മാർ, പ്രധാനമന്ത്രിമാർ, പ്രസിഡൻറന്മാർ ആരുടേയും പേരിടാം. പേരിനു ഭംഗിവേണം. അർത്ഥം വേണം. വിളിക്കാൻ ബുദ്ധിമുട്ടുണ്ടാകരുത്. ലളിതമായ സുന്ദരൻ പേര്. പ്രശ്നം ഉഗ്രൻതന്നെ. എന്തുപേരിടും?

അബ്ദുൽറസ്സാക്കും ആയിഷാബീബിയും കൂടി ഒരുമിച്ചു ചിന്തിച്ചുറച്ച മഹത്തായ



പേരെന്ത്?

വരട്ടെ. സമയമാകുമ്പോൾ ആ മംഗളകർമ്മവും നടക്കും!

പശുവും കിടാവും വന്നു, ധാരാളം പാലുകിട്ടുന്ന ഇനമാണ്. ലാഭത്തിനു കിട്ടി. നാലായിരത്തി അഞ്ഞൂറുരൂപാ!

പശുവും കിടാവും കരിയാത്തൻെറ ഒരു. സിൽബന്തിയുടെ കൂടെ നേരത്തേ ക്ഷേത്രത്തിലേക്കു പോയി. പിറകെ കാറിൽ പതുക്കെ അബ്ദുൽറസ്സാക്ക്, ആയിഷാബീബി, പുന്നാരമകൻ. പിന്നെ കരിയാത്തനും. കാറു സാവധാനം മുന്നോട്ടു നീങ്ങിക്കൊണ്ടിരുന്നു. പുന്നാരമോനുള്ളതല്ലേ കാർ അനങ്ങരുത്. അവർ



റോഡരുകിൽ കാർ നിർത്തി ഇറങ്ങി. പതുക്കെ പന്നികളുടേയും, ആടുകളുടേയും ഇടയിലൂടെ നടന്നു. കരിയാത്തൻ, നായ്ക്കളേയും പന്നികളേയും പൂച്ചകളേയും സൗകര്യം കിട്ടിയപ്പോഴെല്ലാം ശക്തിയോടെ തൊഴിച്ചുകൊണ്ടിരുന്നു. കൊച്ചിനു മീൻ തുലാഭാരം നടത്തിയവരും ക്ഷേത്രം പുതുക്കിപ്പണിയിക്കുന്നവരുമായ മുസ്ലിം ജ്ഞാതിക്കാർ ക്ഷേത്രദർശനത്തിനുവരുന്ന വിവരം അറിഞ്ഞ ആണും പെണ്ണും കുട്ടികളും വൃദ്ധരും-എല്ലാം വമ്പിച്ച ഭക്തരായ ഒരു ജനക്കൂട്ടം അബ്ദുൽ റസ്സക്കിൻെറയും ആയിഷാബീബിയുടെയും മകൻെറയും കരിയാത്തൻെറയും പിറകേ കൂടി. ആരവം!

അവർ ക്ഷേത്രത്തിനടുത്തെത്തി. കരിയാത്തൻ പശുവിനെ ക്ഷേത്രത്തിൻെറ മുളത്തൂണിൽക്കെട്ടി.

കരിയാത്തൻെറ നിർദ്ദേശപ്രകാരം അബ്ദുൽറസ്സാക്ക് ക്ടാവിനെ എടുത്തുകൊണ്ട് ക്ഷേത്രത്തിനകത്തുചെന്നു. ശിങ്കിടിമുങ്കനെ കാണിച്ചിട്ട് ക്ടാവിനേയും പശുവിനേയും ക്ഷേത്രത്തിൽ നടയ്ക്കുകെട്ടാം. പക്ഷേ, വ്യക്തമായ വെളിച്ചത്തിൽ നോക്കി അബ്ദുൽ റസ്സാക്ക് അമ്പരന്നു നിന്നു!

കരിയാത്തനും ആയിഷാബീബിയും പുന്നാരമകനും അകത്തുകയറി. അവരും നോക്കി അമ്പരന്നുനിന്നു!

ജനക്കൂട്ടത്തിൽനിന്നു കുറെ പ്രമാണിമാർ അകത്തുവന്നുനോക്കി. അവരും അമ്പരന്നു നിന്നു.

ഇതെന്ത് അദ്ഭുതം!

ശിങ്കിടിമുങ്കൻ... ഇല്ല!

ആരോ ശിങ്കിടിമുങ്കനെ കട്ടുകൊണ്ടുപോയി!

ഭക്തജനങ്ങൾ ഒന്നടങ്കം ഇളകി. ശിങ്കിടിമുങ്കനെ കട്ടുകൊണ്ടുപോയ ദുഷ്ടന്മാർ ആര്?

അവരെ കാലപാമ്പുകടിക്കും!

അബ്ദുൽ റസ്സാക്ക് എല്ലാവരേയും സമാധാനിപ്പിച്ചു. പ്രധാനമന്ത്രി, രാജ്യരക്ഷാമന്ത്രി, മുഖ്യമന്ത്രി—എന്നിവർക്ക് അർജൻറു കമ്പി അടിക്കാൻ നിർദ്ദേശം കൊടുത്തു. കരിയാത്തനെ കമ്പി ആവശ്യത്തിന് അഞ്ഞൂറു രൂപ ഏല്പിച്ചു. പൊലീസിനേയും പത്രക്കാരേയും അറിയിക്കണം. കമ്പികൾ അടിക്കണം. പൊലീസ് ഇൻസ്പെക്ടരെ നേരിൽക്കണ്ടു വിവരം അറിയിക്കണം. എല്ലാററിനും രൂപയുമായി പ്രമാണികൾ ഓടി.

ജനങ്ങളുടെ സാന്നിദ്ധ്യത്തിൽ പശുവിനേയും ക്ടാവിനേയും അബ്ദുൽറസ്സാക്ക് ശിങ്കിടിമുങ്കൻ ക്ഷേത്രത്തിൻെറ നടയ്ക്കുകെട്ടി. അങ്ങനെ ആ മംഗളകർമ്മം നടന്നു!

ഇനി കുഞ്ഞിനു പേരിടണം. ശിങ്കിടിമുങ്കനെ എവിടെനിന്നെങ്കിലും മിടുക്കന്മാരായ പൊലീസ് കൊണ്ടുവരും! പുനഃപ്രതിഷ്ഠയും നടത്തും! തീർച്ച!

അബ്ദുൽ റസ്സാക്കും ആയിഷാബീബിയും കരിയാത്തനും കുഞ്ഞിനു പേരിടുന്ന മഹൽകർമ്മം നടത്താൻ ഒരുങ്ങി. ജനക്കൂട്ടം ശ്രദ്ധയോടെ നിന്നു. അബ്ദുൽ റസ്സാക്ക് കരിയാത്തൻെറ ചെവിയിൽ മന്ത്രിച്ചു. കണ്ണുകൾ പ്രകാശിച്ചു.

കരിയാത്തൻ മണികിലുക്കി. ജനങ്ങളും അബ്ദുൽ റസ്സാക്കും ആയിഷാബീബിയും ധ്യാനത്തിൽ മുഴുകി. ഒടുവിൽ അവർ കണ്ണുകൾ തുറന്നു. സമയമായി. മംഗളമുഹൂർത്തം!

ആയിഷാബീബിയുടേയും അബ്ദുൽ റസ്സാക്കിൻേറയും ഓമനമകന് അബ്ദുൽ റസ്സാക്ക് ഭക്തിയോടെ ദിവ്യമായ പേരു വിളിച്ചു:

''ശിങ്കിടിമുങ്കൻ!''

ജനക്കൂട്ടവും കരിയാത്തനും, അബ്ദുൽ റസ്സാക്കും, ആയിഷാ ബീബിയും, ദിവ്യമായ അട്ടഹാസംപോലെ, ഭയങ്കര ശബ്ദത്തിൽ അലറി:

''ഹര ഹര ശിങ്കിടിമുങ്കൻ!''

ശുഭം!



# ഒരു ലോകവും ഒരു ഭാഷയും

എൻ.പി. മുഹമ്മദ്

എഴുത്തുകാരനും വായനക്കാരനും തമ്മിൽ അഭേദ്യബന്ധമില്ലെങ്കിൽ സാഹിത്യം ഒരു പാഴ്‌വേലയാണ്. ഭിത്തി പണിയുന്നതു മിക്കപ്പോഴും സാഹിത്യകാരന്റെ അവബോധവും ഭാഷയും ആകുന്നു. സാഹിത്യകാരന്റെ ഭാവനാലോകം അനുവാചകന്റെ നിറപ്പൊലിമയുള്ള ലോകമായി വികസിക്കുവാൻ അനുവാചകനുമായി സംവദിക്കുന്ന ഭാഷ കൂടിയേ കഴിയൂ. ലാളിത്യമെന്നു ഇതിനെ വിശേഷിപ്പിക്കുന്നത് ലഘൂകരണമാണ്. ബഷീർസാഹിത്യവുമായി പരിചയമില്ലാത്തവർക്കുപോലും അദ്ദേഹത്തിന്റെ കഥാപാത്രങ്ങളെ അറിയാം; അവരുടെ ചില സംഭാഷണങ്ങളും അറിയാം. വായിക്കുന്നവർക്കിടയിൽ ബഷീർ സുപരിചിതൻ, വായിക്കാത്തവർക്കിടയിലും സുപരിചിതൻ ജീവിച്ചിരിപ്പുള്ള 'ലെജണ്ടാ'യിരിക്കുന്നു അദ്ദേഹം. ഈ പദവി നേടിയ ഒരേ ഒരു എഴുത്തുകാരനേ നമുക്കുള്ളൂ–ബഷീർ.

ബഷീർ ചുട്ടുപൊള്ളുന്ന കാലികപ്രശ്നങ്ങളൊന്നും ചൂടോടെ വിതരണം ചെയ്യുന്നില്ല. കൃതികളിൽ എരിവുമണം പൊഴിയുന്നുമില്ല. അവ നമ്മെ നന്നേ രസിപ്പിക്കുന്നു. കഥ പറയുന്നതിനെക്കാൾ കൂടുതൽ കഥ പറയുന്ന രീതിയോടാണു നമുക്കു കമ്പം. ഇങ്ങനെയല്ലാതെ എങ്ങനെ ഇതു പറയാൻ കഴിയും എന്നതാണ് നമ്മുടെ വിസ്മയം.

ഇതു നിത്യ മലയാളത്തിൽനിന്ന് ഉയർന്നോ താഴ്ന്നോ നില്ക്കുന്നു. അതു നിത്യമലയാളമാകാൻ അനുവാചകൻ കൊതിക്കുകയും ചെയ്യുന്നു. ഈ കൊള്ളകൊടുക്കൽ ബഷീർ അനുസ്യൂതം തുടരുന്നു. കഥയില്ലെങ്കിൽ അനുവാചക ലോകത്തിന് കത്തുണ്ടാകും. മൗനമില്ല, വായനക്കാരന്റെ നേരെ. ബഷീർ അവരെ സ്നേഹപാശംകൊണ്ടു ബന്ധിക്കുന്നു; കുടുംബ കാര്യങ്ങൾ മുതൽ രോഗവിവരംവരെ. ആസ്വാദകൻ ബഷീറുമായി ചങ്ങാത്തത്തിലായിപ്പോകുന്നു.

ബഷീർശൈലി പരമ്പരാഗതമല്ല. ഇതാണോ ഈ-ആത്മസൗഹൃദത്തിനു കാരണം? ആചാരവിരുദ്ധ ശൈലിയുടെ ഉടമകൾക്ക് സാർവത്രികാംഗീകാരം നേടാൻ കഴിഞ്ഞിട്ടില്ല. നവശൈലിയുള്ളവർ സർഗ്ഗന്യൂനപക്ഷത്തിന്റെ ആരാധ്യപുരുഷന്മാരാകാം. ഇവിടെ അതല്ല. പഴമക്കാർ രസിക്കുന്നു. പുതുമക്കാർ കൊണ്ടാടുന്നു. തലമുറകളുടെ വിടവ് ഇവിടെ വെറും പൊള്ളവാദം. പ്രസ്ഥാനങ്ങളുടെ തടവറകളിലേക്കും ഒതുങ്ങിത്തരുന്നില്ല അദ്ദേഹത്തിന്റെ വ്യക്തിത്വം. ആസ്വാദകഹൃദയത്തെ തൊട്ടുണർത്തുന്ന മാസ്മരികത, ഭാവവും ശൈലിയും സൃഷ്ടിക്കുന്ന അവാച്യമായ, അവിഭാജ്യമായ അനുഭൂതി അദ്ദേഹം പ്രദാനം ചെയ്യുന്നു. വ്യാഖ്യാന വിധേയമാക്കാൻ വിഷമം. നമുഷ്യൻതന്നെ വ്യാഖ്യാന വിധേയനാകുന്നില്ലല്ലോ. മനുഷ്യൻ എന്ന മൃഗം ഒരപൂർവ ജീവിയാണ്. വിശാല പ്രപഞ്ചത്തിന്റെ സമസ്ത രഹസ്യങ്ങളും ചുഴികളും അവനറിയില്ല. അവനു പ്രപഞ്ചത്തിലെ കുറച്ചു കാര്യങ്ങൾ മാത്രമേ അറിയൂ. പരിമിതമായ ഏടുകങ്ങൾ അറിയാം. അവ പരിമിതമായ ഏടുകങ്ങളുമാണ്. ഈ അര വിവരമാണ് പ്രപഞ്ചത്തെക്കുറിച്ചുള്ള അവന്റെ യാഥാർത്ഥ്യം. ഈ അര അറിവിന്റെ യാഥാർത്ഥ്യം വച്ചുകൊണ്ടവൻ ലോകം സൃഷ്ടിക്കുന്നു. അവന്റെ സ്വമേധയാ ഉള്ള തിരഞ്ഞെടുപ്പിൽ നിന്നാണ് ലോകം പണിയുന്നത്. സർഗ്ഗധനൻ സൃഷ്ടിക്കുന്നത് അപൂർണ്ണമായ പൂർണ്ണ ലോകമാണ്. 'ചെറിയ മനസ്സിനു ഗ്രഹിക്കുവാൻ അസാദ്ധ്യമായ ബ്രഹ്മാണ്ഡ പ്രശ്നം. എന്റെ കൈവെള്ളയിൽ ഇരിക്കുന്ന ചെറിയ പുഷ്പത്തിന്റെ ഭംഗികണ്ട് ആസ്വദിക്കാൻ കഴിയാത്ത ഞാൻ... ഏതെങ്കിലും പക്ഷിയായാൽ മതി.

അപൂർണ്ണമായ ലോകത്തിനു പാകമായ ഭാഷാരൂപം വാർന്നുവീണാൽ അതു പൂർണ്ണമായ ലോകമാണെന്ന സങ്കല്പനം സംജാതമാകുന്നു. ഇതിന്റെ സ്രഷ്ടാവാണ് കലാകാരൻ.

പ്രാമുഖ്യം സ്രഷ്ടാവിനാണ്. അയാൾ ഏകനാണ്. 'ഞാനാണ്.' മിക്ക എഴുത്തുകാരും ഒരു ലോകവും അതിന്റെ ഭാഷയും ഉണ്ടാക്കുന്നതിൽ തോററുപോകുന്നു. അവരുടെ ലോകം അവരുടെ സ്വമേധയാ ഉള്ള തിരഞ്ഞെടുപ്പിനു കൊള്ളാവുന്നതിലധികം ചീർത്തുപോകുന്നു. ഈസോപ്പ് കഥകളിലെ കാളയാകാൻ അഹങ്കരിച്ച തവളയെപ്പോലെ അവർ ചത്തുമലക്കുന്നു. അല്ലെങ്കിൽ കൃത്രിമഭാഷയുടെ നീർച്ചുഴിയിൽ മുങ്ങിപ്പോകുന്നു. കഴുതയെ വില്ക്കാൻ കൊണ്ടുപോയ അച്ഛനും വിവിധ ഭാഷ്യങ്ങൾ സ്വീകരിച്ചതുകാരണം കഴുത ആററിൽ വീണു മുങ്ങിച്ചത്തല്ലോ! അതുപോലുള്ള ദുര്യോഗത്തിനു സാഹിത്യകാരനും അടിപ്പെടുന്നു.

സ്രഷ്ടാവ്, ലോകം, ഭാഷ ഇവ മൂന്നും ഒരു രഹസ്യംപോലെയാണ്. ഈ ചേരുവയ്ക്കു സമവാക്യമില്ല. ബഷീറിന്റെ ലോകത്തിനും ഭാഷയ്ക്കും പ്രത്യേകതകൾ ഉണ്ടോ എന്നു നോക്കട്ടെ.

സാഹസമാണിത്. മുമ്പും ഇത്തരം നോട്ടങ്ങളുണ്ടായിട്ടുണ്ട്. അവയോടൊന്നും പൂർണ്ണമായ യോജിപ്പില്ല. അതുകൊണ്ട് ഈ പടുകുറിപ്പ്.

ഭിന്നാഭിപ്രായമുക്തമല്ല ബഷീറിന്റെ ലോകവും. 'ബഷീർ യഥാശ്രുതമായ അർത്ഥത്തിൽ ഒരു നോവലിസ്ററല്ല. ജീവിതത്തെ പരപ്പിൽ നോക്കിക്കാണാനോ സങ്കീർണ്ണതയോടെ ആവിഷ്കരിക്കുവാനോ അദ്ദേഹം തുനിഞ്ഞിട്ടില്ല. ഒരു ചിമിഴിലൊതുക്കാവുന്ന ജീവിതമാണ് അദ്ദേഹത്തിനു സ്വാധീനം.' യഥാശ്രുതമായ അർത്ഥത്തിലാണ് ബഷീർ എഴുതുന്നതെങ്കിൽ ബഷീർ ആൾക്കൂട്ടത്തിൽ ഒരാളായിപ്പോകുന്നു; പിന്നെ ബഷീറില്ല. ബഷീർ തുനിയാത്തത് ബഷീർ തുനിയാത്തതുകൊണ്ടുതന്നെ. ബഷീർ അങ്ങനെ തുനിയണമെന്നു നിർബന്ധിച്ചാൽ അത് താജ്മഹൽ നിർമ്മിക്കുന്നവനോട് 'ദേ ആ പണി നിർത്തി എമ്പയർ സ്റ്റേറ്റ് ബിൽഡിങ്സ് പോയി ഉണ്ടാക്കൂ' എന്നുപറയുന്നതിനു തുല്യം.

മറെറാരു നിരൂപകൻ ഇങ്ങനെ: ജീവിതത്തിലെ വലിയ ക്യാൻവാസ് അദ്ദേഹം തിരഞ്ഞെടുക്കുന്നില്ല എന്നിട്ടൊരു ചാട്ടം. ബഷീർ 'സമഗ്ര ജീവിതചരിത്രം' നിർവഹിക്കുന്നുവെന്ന്. സമഗ്ര ജീവിതചരിത്രം എഴുത്തുകാരന് അപ്രാപ്യമാകുന്നു. നിമ്നോന്നതമായ വഴിക്ക് തേരുരുൾ പായിക്കാനാണ് സർഗ്ഗപ്രതിഭയ്ക്ക് എന്നും രസം. നല്ല സാഹിത്യകാരന്മാർക്കു തങ്ങളുടെ പരിധി നന്നായറിയാം. 'വലിയ നോവലുകൾ എനിക്കിഷ്ടമല്ല. തടിച്ച നോവലുകൾക്കു കലാമൂല്യമോ അടുക്കും ചിട്ടയുമോ കാണുമെന്നു ഞാൻ വിശ്വസിക്കുന്നില്ല. സാധാരണയായി വലിയ നോവലുകൾ എഴുതി ചെറുതാക്കുകയാണു പതിവ്. ബാല്യകാലസഖി ആദ്യം എഴുതിയപ്പോൾ 500 പേജുണ്ടായിരുന്നു. ഇപ്പോഴുള്ളതിന്റെ അഞ്ചിരട്ടി എന്നൊരു പാഠഭേദവും ബഷീറിന്റേതായുണ്ട്. 'ചെറിയ അറിവ്, ചെറിയ അനുഭവങ്ങൾ, ചെറിയ ഭാവന-ഇതെല്ലാം വച്ചുകൊണ്ടു പല കഥകളിലും പലതും പറയാൻ ശ്രമിച്ചിട്ടുണ്ട്.' വിനീതനായ ചരിത്രകാരന്റെ വിനീത സ്വരമാകുന്നു ഇത്.

നിറകുടം തുളുമ്പുകയില്ല. സുഗ്രാഹ്യവും പരിമിതവുമായ ഏടുകങ്ങളിൽനിന്നാണ് ബഷീർ തന്റെ ലോകം സൃഷ്ടിച്ചതെന്നർത്ഥം. പരപ്പും സങ്കീർണ്ണതയും ആ ലോകത്തിന് ആവശ്യമില്ലെന്നർത്ഥം. താനില്ലെങ്കിൽ തനിക്കു പ്രപഞ്ചമില്ലെന്നർത്ഥം.

## കഥാനായകൻ

'എന്നെ കഥാപാത്രമാക്കുകയാണ് ഞാൻ ചെയ്തിട്ടുള്ളത്.' നോവലുകളിലും പേരുമാറിവരുന്ന ബഷീറാണു നായകന്മാർ. മുഖ്യം 'ഞാൻ.' പല കഥകളിലും പല രൂപങ്ങളിലും വേഷങ്ങളിലും 'ഞാൻ' വരുന്നു. ഞാൻ പലവിധ ചിന്താധാരകളാണ്; പലവിധ വികാരസ്ഫുരണങ്ങളാണ്. 'ഞാനിനെ' ഇത്രയധികം കഥാപാത്രങ്ങളാക്കിയ മറെറാരു കഥാകൃത്ത് നമുക്കില്ല.

ഈ 'ഞാനിനെ'ക്കുറിച്ചുള്ള അപഗ്രഥനത്തിൽ നിന്നാരംഭിക്കണം ബഷീർ സാഹിത്യപഠനം. ആരോഗ്യകരമായ ഈ ശ്രമം നടത്തി നിരൂപകൻ പല അറിവുകളും നമുക്കു നൽകിയിട്ടുണ്ടെങ്കിലും രണ്ടു വാദങ്ങൾ പ്രധാനമായി ഉന്നയിക്കുന്നുണ്ട്. 'ബഷീറിന്റെ പരാജയബോധവും അജ്ഞേയതാവാദവും ആത്മ-പരപീഡനരതിയും നമ്മിൽ ചിലരെ സ്പർശിക്കുന്നു. എന്നുവച്ചാൽ അവ നമ്മെപ്പററിയാണ്. അതുകൊണ്ടുതന്നെ അവ നമ്മുടെ സാമൂഹ്യബന്ധത്തിന്റെ ആവിഷ്കാരമാണ്. ബഷീറിന്റെ ഫലിതം അദ്ദേഹത്തിനു രുചിച്ചിട്ടില്ല. 'അടുത്ത കാലത്തായി ഫലിതത്തിന്റെ മാന്യവസ്ത്രം ധരിപ്പിച്ച് അദ്ദേഹം സ്വയം ശിക്ഷിച്ചിരിക്കയാണല്ലോ തന്റെ വ്യക്തിത്വത്തെ. അജ്ഞേയതാവാദത്തിൽനിന്നു തുടങ്ങട്ടെ. ബഷീർ അങ്ങനെയാണോ? 'അനർഘനിമിഷ'ത്തിലെ കഥകൾ വിശേഷിച്ച് 'സന്ധ്യാപ്രണാമ'വും 'അനൽ ഹഖു'മാണ് അജ്ഞേയതാവാദ സമർത്ഥനത്തിന് അവലംബിക്കാറുള്ളത്. 'സന്ധ്യാപ്രണാമ'ത്തിലെ ഞാനിന്റെ വാദം ആററിക്കുറുക്കിയാൽ ദൈവം ആത്മപ്രശംസാതത്പരനാണ് എന്ന നിഗമനത്തിലാണ് എത്തിപ്പെടുക. ജീവിതത്തിന്റെ പരുക്കൻ യാഥാർത്ഥ്യങ്ങൾ ദൈവം പരിഹരിക്കുന്നില്ല എന്നാണു പരാതി. മനുഷ്യമനസ്സിന്റെ പരിദേവനമാകാം അത്. ദൈവനിന്ദ ആരോപിക്കാം, ദൈവനിഷേധമല്ല. നീ ഉണ്ട്. ഞാനാണ് സത്യം എന്ന് അനൽഹഖ് പ്രഖ്യാപിച്ചിരുന്നു. സത്യം ദൈവത്തിന്റെ പരമഗുണമായിരിക്കെ മനുഷ്യരിൽ അതാരോപിച്ചതിനെച്ചൊല്ലിയായിരുന്നു വഴക്ക്. ...തവണ, മൻസൂറിനെ കൊല്ലാൻ ജുനയി



ദിന്റെ അനുമതി കിട്ടിയില്ല. ഏഴാം തവണ 'വെറും ന്യായാധിപ'ന്റെ വേഷം ധരിച്ചാണ് അദ്ദേഹം ഫത്വുവയിൽ ഒപ്പിട്ടത്. അപ്പോഴും സംശയം: 'സാമൂഹ്യ നിയമമനുസരിച്ച് മൻസൂർ വധശിക്ഷയ്ക്ക് വിധേയൻതന്നെ. എന്നാൽ, സത്യത്തെ അടിസ്ഥാനപ്പെടുത്തിയാണെങ്കിൽ ജഗന്നിയന്താവു മാത്രം അറിയുന്നു.'

ഇവിടെ ഇസ്ലാമിനെക്കുറിച്ചൊരു പരാമർശം സംഗതമാണ്. ഇസ്ലാമിന് രണ്ടു ഏടുകങ്ങളുണ്ട്. അടിസ്ഥാനവിശ്വാസം, സനാതന ധർമ്മം-ഇത് 'ദീൻ.' ഇതൊരർത്ഥത്തിൽ സർവ്വമതസാരാംശമാണ്. രണ്ടാമത്



ആചാരസംഹിതകൾ, ചട്ടങ്ങൾ-ശരീ അത്ത് ശറഇ്. ഇത് കാലത്തിനും രാജ്യത്തിനും അനുസരിച്ച് പരിവർത്തനവിധേയവും വ്യത്യസ്തവുമായിരിക്കും. അടിസ്ഥാനവിശ്വാസം ശാശ്വതം. എന്നാൽ, ലോകം ആകമാനമുള്ള യാഥാസ്ഥിതിക മുസ്ലീങ്ങൾ ശരീ അത്തിന് പവിത്രതയും ശാശ്വതികതയും നൽകുന്നു. ഇതാണ് ഇസ്ലാമിക ലോകത്തിലെ ഏററവും വലിയ വിവാദം, അന്നും ഇന്നും.

## സൂഫിസത്തിന്റെ ആന്തര ചൈതന്യം

സനാതന ധർമ്മം ശുദ്ധ മതസങ്കല്പമാക്കിയതാണ് സൂഫിസം. ഇതൊരു ബഹുജനമതമല്ല. ന്യൂനാൽ ന്യൂനപക്ഷത്തിന്റെ ആദ്ധ്യാത്മികാർപ്പണമാണ്. ഈശ്വരാസ്തിക്യം ഉറപ്പിക്കുവാൻ അവർ നിഷേധത്തിൽനിന്ന സ്വീകാര്യതയിലേക്കുള്ള ഊടുപാതകൾ ഉണ്ടാക്കിയിരുന്നു. ജലാലുദ്ദീൻ റൂമിയുടെ മസ്നവി എന്ന മഹാകാവ്യത്തിൽ 'ബയാസിദും ശിഷ്യരും' എന്ന ഒരു കഥയുണ്ട്.

ദൈവലഹരിയിലമർന്ന ബയാസിദ് ഒരുനാളിൽ താൻ ദൈവമാണെന്നു പ്രഖ്യാപിച്ചുകളഞ്ഞു. പുലർച്ചേ, ഗുരുവിന്റെ ഈശ്വരനിന്ദയെ ശിഷ്യഗണം ഗുരുസമക്ഷം ഉണർത്തിച്ചു. ഇനിയിതാവർത്തിച്ചാൽ തന്നെ കൊല്ലുക. ഗുരുവരൻ തീർപ്പു നൽകി. ശിഷ്യർ മൂർച്ചയുള്ള കത്തികൾ ഒരുക്കി. വീണ്ടും ഒരു രാത്രി ബയാസിദ് ദൈവമാണെന്നു പ്രഖ്യാപിച്ചു. ഉടനെ ശിഷ്യർ ആഞ്ഞുവെട്ടാൻ തുടങ്ങി, ഗുരുവിനെ. വെട്ടൊന്നും ഗുരുവിന് ഏററില്ല. ഏററത് ശിഷ്യർക്കുതന്നെയായിരുന്നു. ദിവ്യത്വം മനുഷ്യരിലേക്കും ആവാഹിക്കാം. ഇത്രത്തോളം ബഷീർ പോയിട്ടില്ല. നിയതാർത്ഥത്തിലുള്ള അജ്ഞേയതാവാദിയല്ല ബഷീർ. ഈശ്വരവിശ്വാസമുള്ള അജ്ഞേയതാവാദം ഉണ്ടോ?

നിരൂപകൻ പ്രധാനമായും ആശ്രയിക്കുന്നത് 'അനർഘനിമിഷ'ത്തിലെ കഥകളാണ്-'പൂനിലാവ്', 'അജ്ഞാത ഭാവിയിലേക്ക്', 'ഏകാന്തതയുടെ മഹാതീരം', 'ശശിനാസ്', 'നിലാവു കാണുമ്പോൾ' എന്നിവയ്ക്കും 'അനർഘനിമിഷ'ത്തിലെ കഥകളുടെ ചുവയുണ്ട്. പിന്നെയും ഏറെ കഥകൾ ബഷീറിന്റേതായുണ്ടല്ലോ. അവയിൽ വളരെ പ്രാധാന്യമർഹിക്കുന്ന പലതും നിരൂപകൻ അന്വേഷണവിധേയമാക്കിയിട്ടില്ല. 'അനർഘനിമിഷ'ത്തിലെ കഥകളിൽ സൂഫിസത്തിന്റെ മിന്നലാട്ടം കാണാം. അത്രമാത്രം. 'ഞാൻ മുടിയും താടിയും നീട്ടി സൂഫികളുടെ കൂടെ വളരെക്കാലം താമസിച്ചു. രാപ്പകൽ പ്രാർത്ഥനയായിരുന്നു. അനന്തമായ പ്രാർത്ഥനയായിരുന്നു ജീവിതം. എങ്കിൽ പരാജയബോധത്തിന് അടിസ്ഥാനമെവിടെ? അടിസ്ഥാനമില്ലാത്ത പരാജയബോധമുണ്ടോ?

സൂഫികൾ പരിസര ജീവിതത്തിൽനിന്ന് മോചനം നേടുന്നു. തീനും കുടിയും കഴിയുന്നത്ര ഒഴിവാക്കുന്നു. സ്വയം പണിത ദന്തഗോപുരങ്ങളിൽ കഠിനതപസ്സ് അനുഷ്ഠിക്കുന്നു. ആത്മ-പര-പീഡനരതി സൂഫിസത്തിന്റെ സ്വഭാവമാണ്. 'നീ നിന്നെ നഷ്ടപ്പെടുത്തുമ്പോൾ മാത്രമാണ് നിന്റെ പ്രിയനെ സമീപിക്കുന്നത് എന്നറിയുക. മറെറാരു രഹസ്യവും അറിയാനായില്ല. ഇതിലപ്പുറം ഒരു രഹസ്യം എനിക്ക് അറിഞ്ഞുകൂടതാനും. ബഷീർ ഇത്രത്തോളം പോകുന്നുമില്ല. കാരണം, കാലക്രമത്തിൽ സൂഫിസം ഒരു ചിട്ടയായി, അതിനു ചുററും ആചാരസംഹിതകൾ തഴച്ചു വളർന്നു. ബഷീർ സൂഫിസത്തിന്റേത് ശറഇ് ആചാരസംഹിതകൾ അംഗീകരിക്കുന്നില്ല. എന്നാൽ, അവരുടെ ശുദ്ധ മതസങ്കല്പത്തിന്റെ സ്വാധീനം ബഷീർസാഹിത്യത്തിൽ കാണാം.

മനുഷ്യർ സ്വയം നിർമ്മിക്കുന്നില്ല. മനുഷ്യഭാഗധേയം സർവശക്തനായ ദൈവം ഇഹ-പരലോകങ്ങളിൽ നിയന്ത്രിക്കുന്നു. ഈ വിധിവിലക്കുകൾക്ക് വിധേയനായി ഒതുങ്ങിക്കഴിയുന്ന ജീവിയാണ് മനുഷ്യൻ. നിസ്സാര ജീവി എന്നു പറയാം. നിരൂപകൻ പറയുന്ന നിസ്സാരതാബോധം ഇവിടെ പ്രസക്തമാകുന്നു.

ഈ ക്യാൻവാസിലാണ് 'ഏകാന്തതയുടെ

മഹാതീരം' കാണേണ്ടത്.

'ആ പൂവ് നീ എന്തു ചെയ്തു?'

'രക്തനക്ഷത്രംപോലെ കടും ചെമപ്പായ പൂവ്.'

'ഓ, അതോ?'

.................................

'ചവിട്ടിയരച്ചുകളഞ്ഞോ എന്നറിവാൻ?'

'കളഞ്ഞുവെങ്കിലെന്ത്?'

'ഓ... ഒന്നുമില്ല അതെൻെറ ഹൃദയമായിരുന്നു.'

പ്രയാസം, ഇത് ഭൗതികബദ്ധമായ സ്ത്രീപുരുഷ പ്രേമമാണെന്നു വിശ്വസിക്കുവാൻ. മാംസഗന്ധം ഒട്ടുമില്ല. നിസ്സംഗതയിൽനിന്നു തുടങ്ങുന്ന അർപ്പണമാണിത്. 'നക്ഷത്ര ദൂരാതീതമായ ദൈവരഹസ്യമാകുന്നു പ്രേമം.

നിസ്സാരതാബോധാധിഷ്ഠിതമായ വീക്ഷണം രണ്ടു ചാലിൽ ഒഴുകാം. തീക്ഷ്ണ വികാരവാഹിയായി, ആദർശവരാന്വേഷണമായി 'അനർഘനിമിഷ'ത്തിലും മററു ചില കൃതികളിലും പ്രത്യക്ഷപ്പെടുന്നു. സൂഫിസത്തിൻെറ ആന്തര ചൈതന്യ സ്ഫുലിംഗങ്ങൾ പ്രകടമാണിവയിൽ. സൂഫിസത്തിൻെറ ആചാരരീതികൾ ബഷീർ തിരസ്കരിച്ച് മററൊരു രീതിയിൽ മനുഷ്യാവസ്ഥയെ കാണുന്നു. മനുഷ്യൻ എന്ന നിസ്സാരജീവി ഭൂമുഖത്ത് കാട്ടിക്കൂട്ടുന്ന പേക്കൂത്തുകൾ, അവൻെറ ക്ഷണികജീവിതം ഓർക്കാതെ കാട്ടിക്കൂട്ടുന്ന കോപ്രായങ്ങൾ നിർദോഷമായി മന്ദഹസിക്കുവാനുള്ള പ്രേരകശക്തിയായി.



വാസ്തവത്തിൽ ഈ സമീപനത്തിൻെറ നാമ്പുകൾ മുമ്പേ ബഷീറിലുണ്ടായിരുന്നു. 'ഇമ്മിണി വല്യ ഒന്നും', 'ആകാശ മിഠായിയും' അതിൻെറ നാമ്പുകളായിരുന്നു. 'ഒരുമാതിരി മനുഷ്യർക്കെല്ലാം രാവിലെ രണ്ടു കാശിനു പുട്ട്, ഒരു കാശിനു കടല, കാലണയ്ക്ക് സിങ്കിൾ ചായ-ഇത്രയും ഉണ്ടെങ്കിൽ സമൃദ്ധി. എന്നാൽ, ദയനീയമായ നോട്ടം കാണാതിരിക്കുവാൻവേണ്ടി ശ്രീകണ്ഠൻനായർക്ക് ജോർജ്ജ് ഒരണ അനുവദിക്കും.' ക്രമേണ ഈ കാഴ്ചപ്പാട് പുഷ്കലമായി. 'മുച്ചീട്ടുകളിക്കാരൻെറ മകൾ' തുടങ്ങിയ നോവലുകൾ ഈ ജൈവരൂപത്തിൻെറ വികാസം കുറിക്കുന്നു. ഇതിനെ മാന്യതയുടെ വസ്ത്രമണിഞ്ഞ് സ്വയം ശിക്ഷിക്കലായി വ്യാഖ്യാനിച്ചാൽ ബഷീർസാഹിത്യത്തിൻെറ പാതിയെങ്കിലും നടതള്ളേണ്ടിവരും. ഏതമ്പലത്തിലേക്ക്, സാഹിത്യക്ഷേത്രത്തിലേക്കല്ലാതെ? നിരുപണം പ്രൊക്രസ്ററസ്സിൻെറ കട്ടിലുംപേറി നടക്കുന്നത് ഹാ കഷ്ടം!...

## നീയും ഞാനും

രാഷ്ട്രീയത്തിലും സാഹിത്യത്തിലും ജീവിതത്തിലും ബഷീർ പൊതുധാരയിൽ നിന്നകന്നുനില്ക്കുന്നു. 'ഞാൻ' ഏകനാണെങ്കിലും ഒററപ്പെട്ടവനല്ല. 'ഞാൻ' ജീവിതമണ്ഡലമാണ്. അത്രയുമല്ല, 'ഞാൻ ഞാൻ എന്നു പറയുന്നത് എന്നെപ്പററിയല്ല. മനുഷ്യസമുദായത്തിൻെറ ആരംഭം മുതൽ നിങ്ങൾ വരെയുള്ള ഞാനുണ്ടല്ലോ. നിങ്ങളെപ്പററിയാണെന്നു വിചാരിക്കൂ.' അതായത് ഞാൻ നീയാണ്. നീ ഞാൻതന്നെ. ഞാനും നീയുമെന്ന വിഭജനമില്ല. നാം ഉണ്ട്. ഞാനും നീയുമായി സ്വാർത്ഥതയുടെ അതിരു വീഴാത്ത സ്വച്ഛന്ദമായ ലോകമാണ് ബഷീറിൻേറത്. നീയും ഞാനുമെന്ന രണ്ടു നദികൾ ഒന്നിച്ചുചേരുന്ന ഇമ്മിണി വല്യ ഒന്നിൻെറ പ്രവാഹമാണത്. ഇമ്മിണി വല്യ ഞാനിൻെറ ലോകമാണത്.

ഈ ലോകം ചെറുതായിരിക്കും. 'ഞാനി'ൻെറ കണ്ണിലൂടെയും അകക്കണ്ണിലൂടെയും കാണുന്ന ലോകം എങ്ങനെ വലുതാകും? ഹൊറോഷിയോ, നീ കണ്ടതിനെക്കാൾ വലുതാണ് ലോകം.

ഈ ചെറുലോകവും വൈരുദ്ധ്യമോചിതമല്ല. രണ്ടു ശക്തികളുടെ മത്സരവേദിയാണ് ഈ ലോകം. വിശ്വാസം ശുദ്ധമാണ്. ആചാരങ്ങൾ കാലക്രമത്തിൽ ദൂഷിതങ്ങളായിത്തീരുന്നു. 'ഇസ്ലാം യുക്തിയുടെ മതമാണ്. ആൾരൂപമില്ലാത്ത മതം ഇസ്ലാമിലേയുള്ളു. അറബ് നാടുകളിൽ ഇസ്ലാം വളരെ നിസ്സാരമാണ്. ചുമ്മാ ഒരു പേര്. അത്രതന്നെ.' ഈ ഭിന്ന ശക്തികൾ തമ്മിലുള്ള സമരമാണ്





സമരം. ആചാരവിശ്വാസ വൈരുദ്ധ്യ ദ്വന്ദ്വങ്ങളാണ് ബഷീറിൻെറ കഥാലോകത്തിലെ സൂര്യചന്ദ്രന്മാർ. ഇരുളും വെളിച്ചവും മാറിമാറി അവ നൽകുന്നു. ആചാരദൂഷിതമായ സാമുദായിക ജീവിതത്തിൻെറ കെടുതികൾ ആദ്യകാല കഥകളിലും നോവലുകളിലും മുൻതൂക്കം നേടി. ഇതു താത്ത്വികമേഖലയിലേക്ക് ഉയർന്നപ്പോൾ വിശ്വാസവും പ്രയോഗവും തമ്മിലുള്ള ഭീമമായ വിടവായി. ഇതിൽനിന്നാണ് ബഷീർ പരിഹാസധ്വനികൾ സൃഷ്ടിക്കുന്നത്. കണ്ടമ്പറയൻെറ വെളിപാടുകളും എട്ടുകാലി മമ്മൂഞ്ഞിൻെറ വ്യാഖ്യാനവും കാണുക. 'ഹ ഒന്താന്ത്' വെളിപാട്. 'തൊരപ്പനും ഡയിവരും വരുന്നുണ്ട്.' വ്യാഖ്യാനം. അപ്പോൾ പല്ലി ചിലച്ചു. അതിലപ്പുറം എന്തു തെളിവു വേണം. ആചാരാധിഷ്ഠിത സമുദായത്തിന്? 'കൊച്ചുനീലാണ്ടനും പാറുക്കുട്ടിയുമടക്കമുള്ള സ്ഥലത്തെ ജനസംഖ്യ 2112. ആ നിലയ്ക്ക് ആ സ്ഥലത്തുനിന്ന് 1,90,503 ഒപ്പെങ്കിലും ശേഖരിക്കാൻ കഴിഞ്ഞതു വലിയ ജനകീയനേട്ടം തന്നെയാണ്. വിശ്വാസം ദുരാചാരമായാൽ കള്ളമായി. പുരുഷമേധാവിത്വം സ്ത്രീയെക്കൊണ്ടു പൂവമ്പഴം ഉരുണ്ടതാണെന്നു സമ്മതിപ്പിക്കുന്നു. മൂക്കുമാത്രം വിഖ്യാതമാകുന്നത് ആരാധനാമൂർത്തികൾക്ക് ആചാരം വികലരൂപം നൽകുന്നതു സ്പഷ്ടമാക്കുന്നു.

പില്ക്കാല കൃതികളിൽ വികലരൂപാവിഷ്കാരത്തിൽ ബഷീർ അമിത പ്രതിപത്തി കാണിച്ചിരിക്കുന്നു. പതിനെട്ടടവും പയററി അദ്ദേഹം. വിററും ഹ്യൂമറും സററയറും സർകാസവും നീളെ കാണാം കഥകളിൽ. ഐറണി സുലഭം. സൂക്ഷ്മഹാസ്യ രൂപങ്ങളും അദ്ദേഹം സമ്മാനിച്ചു. അമിട്ടുപൊട്ടി മാനത്തിൽ വർണ്ണശബളമായ ഗോളങ്ങളുടെ ഭീമപുഷ്പങ്ങൾ വിടരുമ്പോൾ വിസ്മയകരമായ ആഹ്ളാദത്തിൽ കുട്ടികൾ നിമഗ്നരാകുന്നതുപോലെ അനുവാചകരെ അദ്ഭുതാധീനരാക്കുന്ന സ്കിബ് 'മുച്ചീട്ടുകളിക്കാരൻെറ മകളിൽ' കാണാം. അതിരൂക്ഷമായ ആക്ഷേപഹാസ്യത്തിലൂടെ വ്യക്തിസ്വഭാവ ചിത്രീകരണം ചെയ്യുന്ന ദൃഷ്ടാന്തങ്ങൾ 'ലാബൂൺ', 'യുദ്ധമവസാനിക്കണമെങ്കിൽ', 'മന്ന ആൻറ് ശങ്കാ' എന്നിവയിലുണ്ടല്ലോ. നീർക്കുമിളപോലെ ലോലവും ശ്ളഥബന്ധിതവുമായ ഗൂഫി ടൈലിന്ന് മികച്ച ഉദാഹരണമാണ് 'പത്തു നേതാക്കന്മാരെ ആവശ്യമുണ്ട്'. 'ഒരു വസ്തുവിനെ അതിൻെറ എല്ലാ സ്നേഹപക്ഷപാതങ്ങളും സഹാനുഭൂതികളുമായിരിക്കെത്തന്നെ ഒന്നകന്നു നിന്നു കാണാനുള്ള കഴിവാണ് ഉത്കൃഷ്ടമായ നർമ്മബോധം. വേദനകളെ, സ്നേഹങ്ങളെ, കണ്ണുനീരിനെ, വെറുപ്പുകളെ എല്ലാററിനേയും ചിരിയാക്കി മാററുക. ചിരിയുടേതായ ലാഘവത്തിൻെറ ആവരണം ചാർത്തിച്ചു തൻേറതുമാത്രമായ അയത്ന നൈസർഗ്ഗിക ശൈലിയിൽ പ്രകാശിപ്പിക്കുക. പ്രകാശന രീതികൊണ്ട് ആകാവുന്നത്ര പുതുമയും അഭൂതപൂർവമായ രാസികൃവും നൽകിയാലേ തനിക്കു



താനായി തുടരാനാകൂ.

കലാകാരൻെറ അഹന്ത വകവച്ചുകൊടുത്താലും ഇതു തൻപേരിമ കാണിക്കലല്ല. കണ്ണീരു വരാൻ തുടങ്ങുമ്പോൾ ഞാൻ ചിരിച്ചുപോകുന്നു. പരസ്പരവിരുദ്ധങ്ങളായ രണ്ടു ഭാവങ്ങളിൽ ഒന്നിനെ വിവരിച്ചു മററതിനെ വ്യഞ്ജിപ്പിച്ചുകൊണ്ടുവരാൻ കുറച്ചധികം മിടുക്കുവേണം. ഇതു തനിക്കുണ്ടെന്ന് ശ്രീ.ബഷീർ തികച്ചും വെളിപ്പെടുത്തിയിരിക്കുന്നു.



ഫോട്ടോ: എം.എ. ഹസ്സൻ

വൈലാലിയിൽ

## വെല്ലുവിളിയും പരിമിതിയും

ബഷീർ ഉയർത്തുന്ന സർഗ്ഗകലാപത്തിൻെറ തായ്‌വേരുകൾ പോഷകമൂല്യങ്ങൾ വലിച്ചെടുക്കുന്നത് ശുദ്ധമത സങ്കല്പവും ദൂഷിതാചാര സമുദായവും തമ്മിലും വിശ്വാസവും പ്രയോഗവും തമ്മിലും ഉള്ള കിടമാത്സര്യങ്ങളിൽനിന്നാണെന്നു പറഞ്ഞുവല്ലോ. ഇതെത്രമാത്രം ദുഷ്കരമാണെന്നോ? 'ബിംബാരാധന നിരാകരിക്കുകയും അപലപിക്കുകയും വഴി ഖുർ ആൻ കലാസൗധത്തിൻെറ പകുതി തകർത്തുകഴിഞ്ഞിരിക്കയാണ്.' തകരാത്ത പാതി വീട്, ഭാർഗ്ഗവീനിലയം ഇപ്പോഴും തങ്ങിനില്പുണ്ട്. അതിൽനിന്നാണ് പുതുലോകം ബഷീറിനു സൃഷ്ടിക്കാനുള്ളത്. ഇതു വെല്ലുവിളിയാണ്. ബഷീറിൻെറ പരിമിതിയാണ്. ഈ വെല്ലുവിളിയും പരിമിതിയും സർഗ്ഗക്രിയയുടെ സ്വതന്ത്രലോകമാക്കി ബഷീർ മാററുന്നതെങ്ങനെ?

ബിംബാരാധന കൊടികുത്തിവാഴുന്ന മണ്ണിൽനിന്നാണ് ബഷീറിനു വിളവെടുക്കേണ്ടത്. ബഷീറിനു ഭാരതീയേതിഹാസങ്ങളുടെ സ്വാധീനം ഇല്ല. ഒന്നോ രണ്ടോ പ്രമാണങ്ങൾ അദ്ദേഹം ഉദ്ധരിച്ചിട്ടുണ്ടാകാം. ദീർഘകാല പാരമ്പര്യത്തിൽ നിന്നുരുത്തിരിഞ്ഞുവന്ന പുരാണ പ്രതിഷ്ഠിതമായ ഭാഷാശൈലി ബഷീറിൽ വിരളമാണ്. സരസ്വതി എന്ന പദം ബഷീർ സാഹിത്യത്തിൽ ഇല്ല. ഭഗീരഥ പ്രയത്നവും ഇല്ല. പുരാണേതിഹാസങ്ങളുടെ വെളിച്ചത്തിൽ ജീവിതം അഭിമുഖീകരിക്കുന്ന ദശാസന്ധികളെ വ്യാഖ്യാനിക്കാനുള്ള അനന്തമായ സാദ്ധ്യതകളും ബഷീർ സ്വീകരിക്കുന്നില്ല.

ബഷീർ മറികടക്കുന്നത് ഇങ്ങനെ: ജനതയുടെ വാമൊഴി അദ്ദേഹം സ്വീകരിക്കുന്നു. അപൂർവമായ പദലുബ്ധ് കാണിക്കുന്നു. വാക്കുകൾ ഉപയോഗിക്കാതെ ചോദ്യ ആശ്ചര്യ ചിഹ്നാദികൾ കൊണ്ടുപോലും കഥാപാത്രത്തിൻെറ മനോഭാവം സംഭാഷണമെന്ന നിലയ്ക്കു പ്രകാശിപ്പിക്കുന്നു. കരുതിക്കൂട്ടി ചെറുതായി നില്ക്കാനുള്ള വാസന വിഷയസമീപനത്തിലും കാണുന്നുണ്ട്. അദ്ദേഹത്തിൻെറ നോവലുകളുടെ രൂപശില്പം നോക്കുക. 'ശബ്ദങ്ങൾ', 'ജീവിത നിഴൽപ്പാടുകൾ', 'മരണത്തിൻെറ നിഴലിൽ' എന്നിവ സ്വകാര്യ കഥകളാണ് (Personal Stories). ഏകകഥാപാത്ര പ്രാമുഖ്യമാണ് അവയുടെ മുഖമുദ്ര. വർത്തമാനകാല പ്രശ്നങ്ങളാണ് പ്രമേയങ്ങൾ. യുദ്ധാനന്തര കാലഘട്ടത്തിലെ സമൂഹശൈഥില്യവും മൂല്യത്തകർച്ചയും 'ശബ്ദങ്ങളിൽ' തുറന്നടിക്കുന്നു. വർത്തമാനഘട്ടത്തിലെ തൊഴിലില്ലായ്മ ഉണ്ടാക്കുന്ന ദൈന്യവും ഭീകരതയുമാണ് 'ജീവിത നിഴൽപ്പാടു'കളിൽ. അബ്ബാസിൻെറ പാത്രാവിഷ്കാരത്തിനു പരഭാഗശോഭ നൽകുന്ന കർത്തവ്യമേ വേശ്യയായ വസന്തകുമാരിക്കുള്ളൂ. ഒരെഴുത്തുകാരൻെറ അസ്തിത്വത്തെ ബാധിച്ച ജ്വരത മരണത്തിൻെറ നിഴലി'ൽ വിശകലനം ചെയ്യുന്നു. പ്രസംഗം ഇല്ല, പ്രചാരണം ഇല്ല. മാററുവിൻ ചട്ടങ്ങളെ എന്നു ഗർജ്ജിക്കുന്നുമില്ല. ഇരുളടഞ്ഞ പാതകളിലെ തിരിവുകളിൽ മാത്രമേ അദ്ദേഹം ടോർച്ചടിക്കുന്നുള്ളൂ. വിഷാദത്തിലൂന്നിയ നേർത്ത ധർമ്മസ്വരമാണു കേൾക്കുക. അധർമ്മത്തിലൂടെ ധർമ്മം വെളിവാക്കുക. സമൂഹ പ്രശ്നങ്ങൾ ഏകകഥാപാത്രത്തിൻെറ മനസ്സിൻെറ സൂചിക്കുഴലിലൂടെ വരുന്നതിനാൽ ആ ലോകത്തിനു വൈപുല്യം ആവശ്യമാകുന്നില്ല.

(ഒരു ലോകവും ഒരു ഭാഷയും എന്ന ദീർഘലേഖനത്തിൽനിന്ന്)



# ഉണ്ണാനും ഉടുക്കാനും ഇല്ലാതിരുന്നകാലം

## പൊൻകുന്നം വർക്കി

"ബേപ്പൂരിലെ സുൽത്താനെന്നു ബഷീറിനെ ആരാണ്ട് കുടി കഴിഞ്ഞു പൂസായപ്പം പറഞ്ഞതാ. അവൻ ഒരു സുൽത്താനുമല്ല. പാവം മനുഷ്യനായിരുന്നു. കാര്യസാദ്ധ്യത്തിനുവേണ്ടി കളവു പറയാത്ത, മനസ്സിൽ യാതൊരു കളങ്കവുമില്ലാത്ത പച്ചമനുഷ്യൻ. നിഷ്കളങ്കനായ സ്നേഹിതൻ എന്ന് അവനെ വിളിക്കാനാണ് എനിക്കിഷ്ടം."

ഇത് പൊൻകുന്നം വർക്കി. അമ്പതിലേറെ വർഷമായി ബഷീറുമായുള്ള ആത്മസൗഹൃദത്തിൻെറ ചെപ്പുതുറക്കുന്ന വർക്കി നാമാരുമറിയാത്ത ബഷീറിൻെറ പുതിയൊരു മുഖം നമ്മുടെ മുമ്പിൽ പ്രദർശിപ്പിക്കുന്നു..

ബഷീറും വർക്കിയും ജീവിത യാതനകൾ ചാലിച്ചെടുത്ത് അനുഭവത്തിൻെറ രക്തം കിനിയുന്ന വാക്കുകളിലൂടെ മലയാളിയുടെ മുമ്പിൽ ഒരു നവലോകം സൃഷ്ടിച്ചവർ. വർക്കി പരുക്കൻ വാക്കുകൾ തേടിയപ്പോൾ ബഷീർ കൊച്ചുകൊച്ചു വാക്യങ്ങളിലൂടെ നമ്മുടെ മനസ്സിൽ കുടിയിരുന്നു. ജീവിതം ഇരുവർക്കും സമ്മാനിച്ചത് കയ്പുനിറഞ്ഞ അനുഭവങ്ങളായിരുന്നു. ജീവിത സായാഹ്നത്തിലും വേർപാടിൻെറ ദുഃഖം ഇരുവരെയും വേട്ടയാടി. വർക്കിക്ക് ആണൊരുത്തൻ പോന്ന മകൻ നഷ്ടപ്പെട്ടപ്പോൾ ബഷീറിന് നഷ്ടപ്പെട്ടത് മകളുടെ ഭർത്താവിനെയായിരുന്നു. പുസ്തകം തലച്ചുമടായി നടന്നുവിറ്റും പുസ്തകക്കട നടത്തി കടംവന്നു മുടിഞ്ഞും ജയിൽവാസം അനുഭവിച്ചുമെല്ലാം ജീവിതത്തിൽ സമാനത പുലർത്തിയവരായിരുന്നു ബഷീറും വർക്കിയും.

എൻെറ ആത്മസുഹൃത്തെന്ന് ഒരാളെ മാത്രം വിളിക്കുന്ന വർക്കി ഹെർക്കുലീസ് റമ്മിൻെറ ലഹരിയിൽ ആത്മസുഹൃത്തിൻെറ മരണം സൃഷ്ടിച്ച വേദന മറക്കാൻ ശ്രമിക്കുന്നു. ഒപ്പം പലതും പറയുന്നു. കാലം പ്രായാധിക്യത്താൽ മാറിമറിയുന്നു. സംഭവങ്ങൾ ചലച്ചിത്രത്തിലെന്നോണം വർക്കിയുടെ മനസ്സിൽ തെളിയുകയായി.

എന്നാണ് ഞാൻ ബഷീറിനെ പരിചയപ്പെട്ടത്. കാലവുംവർഷവും ഓർക്കുന്നില്ല. കോട്ടയത്ത് വച്ച് പ്രൊഫ: എം.പി. പോളാണ് എന്നെ ബഷീറിന് പരിചയപ്പെടുത്തുന്നത്. നേരിട്ടറിയില്ലെങ്കിലും പരസ്പരം ഞങ്ങൾ ഇരുവരും ബഹുമാനിച്ചിരുന്ന കാലമായിരുന്നത്. ബഷീറിനെ ഞാൻ എഴുന്നേറ്റ് ചെന്നു കെട്ടിപ്പിടിച്ചു. പാമ്പാടിയിലെ പഴയ വീട്ടിലേക്ക് കൂട്ടികൊണ്ടുവന്നു അന്നവിടെ താമസിപ്പിച്ചു.

ബഷീറിന് എം.പി. പോളിൻെറ മകൾ റോസിയോട് താല്പര്യമായിരുന്നു. പ്രേമമെന്നു തന്നെ ഇതിനെ വിളിക്കാം. പോളിൻെറ വീട്ടിൽ പോയി ബഷീർ കുത്തിയിരിക്കും. നിശ്ശബ്ദമായ ആ ഇരിപ്പു കണ്ടാൽ പഞ്ചപാവമാണെന്നേ തോന്നൂ. പക്ഷേ ഓരോ നിമിഷവും റോസിയുമായി മാനസികാന്വേഷണം നടത്തുകയായിരുന്നു ബഷീർ. ഈ ബന്ധം പോൾസാർ അറിഞ്ഞിരുന്നെങ്കിൽ റോസിയെക്കൊണ്ട് ബഷീറിനെ വിവാഹം കഴിപ്പിച്ചേനെ. റോസിയോട് സി.ജെ. തോമസിനും ഇഷ്ടമാണെന്നറിഞ്ഞപ്പോൾ ബഷീറിലെ വീണ്ടുവിചാരക്കാരൻ ഉണർന്നു. സ്ത്രീയെ അങ്ങേയറ്റം ബഹുമാനിക്കുന്ന ബഷീർ റോസിയെ സുഹൃത്തിനെപ്പോലെ പിന്നെ കാണാൻ തുടങ്ങി. ഇത് ബഷീറിന് മാത്രം അവകാശപ്പെടാവുന്ന സ്വഭാവ മഹിമയാണ്. ബഷീറിലെ ഈ വീണ്ടുവിചാരക്കാരനാണ് ബഷീറിനെ ബഷീറാക്കിയതും.

രണ്ട് ബഷീർ എൻെറ ഓർമ്മയിലുണ്ട്. കുടിക്കുന്ന ബഷീറും കുടി നിർത്തിയ ബഷീറും. ബഷീറിലെ വീണ്ടുവിചാരക്കാരനാണ് രണ്ടാമത്തെ ബഷീറിൻെറ സ്രഷ്ടാവ്. മാനസിക വിഭ്രാന്തിയിൽ നിന്ന് ബഷീർ രക്ഷപ്പെട്ടതും കുടി നിർത്തിയതുകൊണ്ട് മാത്രമാണെന്നായിരുന്നു ബഷീറിൻെറ വിചാരം. ഇത് ശരിയാണെന്ന് കുടിക്കുന്ന ബഷീറിനെയും കുടിക്കാത്ത ബഷീറിനെയും അടുത്തറിയാവുന്ന എനിക്ക് തോന്നുന്നു. ഹെർക്കുലിസ് റമ്മിൻെറ കുപ്പി ഗ്ളാസിലേക്ക് ചെരിച്ച് വർക്കി വീണ്ടും ബഷീർ സ്മരണകളിൽ മുങ്ങുന്നു.

നല്ല കുടിയനായിരുന്നു അവൻ. തലയ്ക്ക് പിടിച്ചുകഴിഞ്ഞാൽ കഷണ്ടിത്തല ചൊറിയാൻ തുടങ്ങും. പിന്നെ തുരുതുരെ തുപ്പും. പിന്നെ എന്തൊക്കെയാണ് പറയുന്നതെന്നറിയില്ല. ബഷീറിനെ പോലെ കുടിക്കാൻ കഴിവുള്ള ആൾ അപൂർവ്വമായിരുന്നു. കുടിയെ നേരിടുന്ന ആളുമായിരുന്നു. ഉണ്ണാനും ഉടുക്കാനുമില്ലാതെ അലഞ്ഞുനടന്ന കാലത്തെ സ്മരണ മദ്യം അകത്തുചെല്ലുമ്പോൾ പുറത്തുവരും. ബഷീറിൻെറ ഭ്രാന്ത് സ്മരണയിൽ നിന്നുണ്ടായ അവസ്ഥ തന്നെയാണെന്നാണ് എനിക്ക് തോന്നിയിട്ടുള്ളത്. മദ്യം നിയന്ത്രിച്ചതോടെ മാനസിക വിഭ്രാന്തിക്കും ഏതായാലും മാറ്റം വന്നു.

ബഷീറിലെ നർമ്മബോധം മറ്റാരിലും കാണില്ല. പറയാനാണെങ്കിൽ എത്ര കഥകൾ പറയണം. എറണാകുളത്ത് നിന്ന് കോട്ടയത്തേക്കുള്ള യാത്രയിൽ കാർ കേടായി. കള്ളുകുടിക്കാൻ പറ്റിയ സന്ദർഭം എന്നു കരുതി കടലാസ്സിൽ പൊതിഞ്ഞ ഫുൾബോട്ടിൽ ബഷീർ പുറത്തെടുത്തപ്പോഴാണ് അക്കിടി മനസ്സിലായത്. ഫുൾ ബോട്ടിൽ എറണാകുളത്ത് വച്ചിട്ട് കാലികുപ്പിയായിരുന്നു ബഷീർ പൊതിഞ്ഞുകൊണ്ടുവന്നത്. ബഷീർ കുപ്പിയെടുത്ത് പുറത്തേക്കെറിഞ്ഞിട്ട് പറഞ്ഞു. പോയി നിൻെറ സഹോദരനെ കൊണ്ടുവാടാ. പിന്നൊരിക്കൽ എറണാകുളത്ത് ബഷീറിൻെറ ബുക്ക്സ്റ്റാളിൽ ഞാൻ ചെന്നു. ഒറ്റ പുസ്തകം പോലും കച്ചവടം ചെയ്യാത്ത ദിവസം. ഹോട്ടലിൽ കടം പറഞ്ഞു ബഷീർ രണ്ടുപേർക്കായി ഒരു പകർച്ച ചോറുവാങ്ങി. ഊണിനു മുമ്പ് ഒന്നു മിനുങ്ങാൻ ഞങ്ങൾ കൂടി. നന്നായി മിനുങ്ങി ഒരിലയിലെ ചോറ് രണ്ടുപേർ ചേർന്ന് തിന്നാൻ ചെന്നപ്പോൾ ഒരു തെണ്ടിപ്പട്ടി അതു മുഴുവൻ തിന്നു ഇല നക്കി തുടച്ചിരുന്നു. ഒരു ഗ്ളാസ്സുവെള്ളം കൂടി പട്ടിയുടെ മുമ്പിൽ വച്ചിട്ട് ഇതുകൂടി കുടിച്ചിട്ടു പോടാ നായിൻെറ മോനേ എന്നായിരുന്നു വിശന്നുപൊരിഞ്ഞ ബഷീറിൻെറ മറുപടി.

കൈയിൽ കാശുണ്ടെങ്കിൽ ബഷീർ വളരെ ഉദാരമായി ചിലവാക്കും. തകഴിയെപ്പോലെയല്ല. അവൻ പിശുക്കൻെറ ആചാര്യനല്ലേ. ഒരിക്കൽ ഒരു ഉച്ചയ്ക്ക് എറണാകുളത്ത് ഞങ്ങൾ കൂടി. രണ്ടുപേർക്കും ഭയങ്കര വിശപ്പ്. രണ്ടുപേരുടെ കൈയിലും പത്തുപൈസ ഇല്ല. എന്തുചെയ്യും. അവസാനം ഞങ്ങൾ മാരുതി ഹോട്ടലിൽ കയറി. അവിടത്തെ മാനേജരെ എനിക്ക് പരിചയമുണ്ടായിരുന്നു. കൈയിൽ കാശില്ലെന്ന കാര്യം ആദ്യമേ പറഞ്ഞു. മാനേജർ ഏതായാലും ഇറക്കിവിട്ടില്ല. നന്നായി ഞങ്ങളെ നോക്കാൻ പറഞ്ഞ് ഒരു ജോലിക്കാരനെ കൂടി കൂട്ടത്തിൽ മുറിയിലേക്കുവിട്ടു. പ്രാക്കുളം ഭാസിയുടെ പഴയ സീവ്യു ഹോട്ടലിൽ ഞങ്ങൾ എത്ര തവണ കൂടി. എത്ര കഥകൾ പറഞ്ഞു. എന്തൊക്കെ പുകില് ഉണ്ടാക്കി... പഴയ ഓർമ്മകളെ മനസ്സിലേക്കാവാഹിച്ചു വർക്കി അല്പനേരം നിശ്ശബ്ദനായി.



ആത്മസുഹൃത്തിനെ തൻേറതായ സ്റ്റൈലിൽ വില ഇരുത്തുന്നു.

ബഷീറിൽ യുക്തിവാദം ഒട്ടും ഇല്ല. വായിച്ചുതെളിഞ്ഞ മനസ്സിൻെറ വ്യായാമക്കുറവായിരുന്നു ഇതിനു കാരണം. നിസ്കാരത്തെ അവൻ ബഹുമാനിക്കും. എന്നാൽ നിസ്കരിക്കില്ല. ബഷീർ മതത്തെ എതിർത്തിട്ടില്ല. മതത്തെ എതിർക്കാൻ പേടിയുള്ളനോട് തമാശയായി ഞാൻ പറഞ്ഞിരുന്നു. മാവിൻചുവട്ടിൽ കുഴിച്ചിടണമെന്ന് അവൻ പറഞ്ഞെങ്കിലും പള്ളിപ്പറമ്പിലേക്ക് തന്നെ അവൻ പോയില്ലേ... വീണ്ടുവിചാരമുള്ളവനാ ബഷീർ എന്നതിന് തെളിവായില്ലേ വർക്കി വർക്കിയാകുന്നു.



ബഷീറിലെ കലാകാരൻ അവൻെറ വിവാഹത്തോടെ മരിച്ചുവെന്നാണ് എൻെറ വിലയിരുത്തൽ. ഭാര്യയെ കിട്ടിയശേഷം അവൻ വല്ലോം എഴുതിയിട്ടുണ്ടോ. അവനിലെ വിപ്ളവകാരിയും നശിച്ചു. പ്രായാധിക്യം തളർത്തിയിട്ടും വിപ്ളവാവേശത്തിൽ അണുവിട മാറ്റം വരാത്ത വർക്കി പറയുന്നു. എനിക്കെൻെറ പഴയ ബഷീറിനെയാ ഇഷ്ടം. ഏറെ



ഫോട്ടോ പി.വി. കൃഷ്ണൻ

കാലപ്രവാഹത്തിൽ ഒലിച്ചുപോകാത്ത സ്നേഹത്തുരുത്ത്— പൊൻകുന്നം വർക്കിയും ബഷീറും

ബഷീറിൻെറ സാഹിത്യ മേന്മയുള്ള കൃതി 'എൻറുപ്പുപ്പായ്ക്ക് ആന ഉണ്ടാരുന്നു' ആണെന്നാണ് പൊൻകുന്നം വർക്കിയുടെ അഭിപ്രായം. "വായന ബഷീറിനു കുറവായിരുന്നു. മലയാള ഭാഷയിൽ രണ്ടുവാക്യം തെറ്റില്ലാതെ എഴുതാനോ പറയാനോ ബഷീറിന് അറിയില്ലായിരുന്നു. പക്ഷേ അവൻ ആളുകളുടെ ആദരവു പിടിച്ചുപറ്റി. ഒരു വസ്തുതയില്ലാതെ ബേപ്പൂരിലെ സുൽത്താനെന്ന പേരും അവനുകിട്ടി. മലയാളത്തിൽ മറ്റാർക്കും കിട്ടാത്ത ആദരവാ അവൻ പിടിച്ചുപ[illegible] എഴുത്തുകാരനെന്ന നിലയിൽ തകഴിക്ക് അവനിലും കഴിവുണ്ടെന്നാ എൻെറ അഭിപ്രായം." വർക്കി തൻെറ സാഹിത്യകാരന്മാരുടെ കൂട്ടത്തിലായിരുന്നു അവൻ. എൻെറ ആത്മാവിലെ വിപ്ളവാത്മകത കഥയിലും ജീവിതത്തിലും ഉണ്ടായി. ബഷീർ ഒരു വിപ്ളവാത്മകതയും ജീവിതത്തിൽ കാട്ടിയില്ല എന്നു ഞാൻ പറയട്ടെ. വിപ്ളവചിന്ത അവനിൽ ഉണ്ടായിരുന്നു. വിപ്ളവം പറയുമായിരുന്നു. ഇത്തരം ഗുണങ്ങൾ ഉണ്ടായിരുന്നെങ്കിലും അറസ്റ്റ് വരിക്കാനോ ജയിൽ വാസത്തിനോ ബഷീർ തയ്യാറായിരുന്നില്ല. മതത്തെ എതിർക്കാത്തതിന് ബഷീർ പറഞ്ഞ ന്യായം കുഴിച്ചിടേണ്ടേ എന്നായിരുന്നു. ചത്താൽ നാം അറിയേണ്ട ജീവിക്കുന്നവർ ആരെങ്കിലും അത് ചെയ്തോളുമെന്ന് അവ

സുഹൃത്തുകൾ ഉണ്ടായിരുന്നെങ്കിലും ആത്മസുഹൃത്തെന്നു എനിക്ക് പറയാവുന്ന ഒരേ ഒരാൾ അവൻ മാത്രമായിരുന്നു. ദേവ് പോയി, ഇപ്പോൾ ബഷീറും. ഇനി തകഴിയും ഞാനും മാത്രം. ഞങ്ങളുടെയൊക്കെ കാലം. ജീവിതാനുഭവങ്ങൾ, ഞങ്ങളുടെ ബന്ധം അതൊന്നും പറഞ്ഞാൽ ഇന്നത്തെ സാഹിത്യകാരന്മാർക്ക് മനസ്സിലാവില്ല. എടാന്നു വിളിക്കാൻ. വായിൽ തോന്നിയ തെറി സ്വാതന്ത്ര്യത്തോടെ വിളിക്കാൻ എനിക്കിനി ഉള്ളത് തകഴിമാത്രമാണ്. ഞാൻ ഇനി ഒന്നുകിടക്കട്ടെ... ഗ്ളാസിൽ മിച്ചമിരുന്ന റം കുടിച്ചു വർക്കി എഴുന്നേൽക്കുന്നു. ആ കണ്ണുകൾ നിറയുകയാണോ....

വി.ജയകുമാർ തയാറാക്കിയതാണ് ഈ കുറിപ്പ്



# ബഷീറിന്റെ വിപ്ലവം

ഇ.വി. ശ്രീധരൻ

**വൈ**ക്കം മുഹമ്മദ് ബഷീറിന്റെ ഒരു കഥാപാത്രമായിട്ടാണ് വൈക്കം മുഹമ്മദ് ബഷീർ നമ്മുടെ ഇടയിൽ ജീവിച്ചത്. ബഷീറിന്റെ കഥാപാത്രങ്ങളെ എണ്ണുന്നയാൾ എണ്ണിത്തുടങ്ങേണ്ടത് ബഷീറിനെ തൊട്ടു തന്നെയായിരിക്കണം. ഇപ്പോൾ ദൈവനീതിയനുസരിച്ച് പരലോകത്തേയ്ക്കു പോയ ബഷീർ പോയത് അദ്ദേഹത്തിന്റെ കഥാപാത്രങ്ങളുടെ കൂട്ടത്തിലേക്കായിരിക്കും. ഇനി നമുക്ക് വൈക്കം മുഹമ്മദ് ബഷീറിനെ അദ്ദേഹം സൃഷ്ടിച്ച നിരവധിയായ കഥാപാത്രങ്ങളുടെ കൂട്ടത്തിലൊരാളായി കാണാം. ഇത് ബഷീറിന്റെ ഒരു ഭാഗ്യമാണ്. ഒരുപക്ഷേ ബഷീറിനുമാത്രം മലയാളഭാഷ കനിഞ്ഞരുളിയ മഹാഭാഗ്യം.

മലയാളഭാഷയുടെ കരളാണ് ബഷീർ സാഹിത്യം. നമ്മളാകട്ടെ നമ്മുടെ കരളിലാണ് ബഷീർ സാഹിത്യം കൊണ്ടുനടക്കുന്നത്.

ഭൂമി മലയാളത്തിൽ ദൈവത്തോളം പ്രശസ്തനാണ് വൈക്കം മുഹമ്മദ് ബഷീർ. ഈ നൂറ്റാണ്ടിന്റേതായി ബാക്കിയാവുന്ന മൂന്നോ നാലോ 'മലയാള മിച്ചങ്ങ'ളിൽ ഒന്ന് ബഷീറായിരിക്കും. ചരിത്രത്തിന് അതിന്മേൽ കളിക്കാനാവില്ല. കാരണം അത് സ്വയം ഒരു ചരിത്രമാണ്. ബഷീറിന്റെ വേര് തുഞ്ചനെയും കുഞ്ചനെയുമൊക്കെ തൊട്ട് ദൈവത്തിലൂടെയൊന്നു കയറി ഇറങ്ങി പ്രപഞ്ചത്തെചുറ്റി ഭൂമി മലയാളത്തിന്റെ ഹൃദയത്തിൽ ആഴ്ന്നിറങ്ങിയതാണ്.

എന്നും മനുഷ്യന് സർവമംഗളം നേർന്ന ബഷീർ മനുഷ്യനെ ദൈവത്തിന്റെ ഖജാനയിലെ കാരുണ്യത്തിലേക്കും സ്നേഹത്തിലേക്കും അടുപ്പിക്കാൻ ശ്രമിച്ചു. എല്ലാമതങ്ങൾക്കും അവകാശപ്പെട്ട ഒരു ദൈവഭക്തനായിരുന്നു ബഷീർ. എല്ലാ മതങ്ങളിലുമായി ബഷീർ സ്നേഹത്തിന്റെ ഒരു മതം കണ്ടെത്തി. ദൈവവും മനുഷ്യനുമായുള്ള ബന്ധത്തിന്റെ ചരിത്രം ബഷീർ നന്നായി വായിച്ചെടുക്കുകയും ചെയ്തു.

മഹാസ്വപ്നങ്ങൾ കുടിയിരുന്ന മനസ്സായിരുന്നു ബഷീറിന്റേത്. ആ മനസ്സിലൂടെ പറന്നുവന്ന മലയാള വാക്കുകൾ അനശ്വരങ്ങളായിത്തീർന്നു. ബഷീർ എഴുതിയപ്പോൾ മലയാള വാക്കുകൾ നക്ഷത്രങ്ങളായി മിന്നിത്തിളങ്ങി. ബഷീർ എഴുതിയപ്പോൾ വ്യാകരണം വഴിമാറിക്കൊടുത്തു. ബഷീർ എഴുതിയപ്പോൾ മലയാളകഥയുടെ പഴയ ശീലങ്ങൾ മാറി. ബഷീർ എഴുതിയപ്പോൾ സാഹിത്യത്തോട് ചേർത്തുവച്ച മലയാളികളുടെ ഹൃദയം പുതിയൊരു താളം കൈക്കൊണ്ടു.

ബഷീർ എഴുതിയതൊക്കെയും നമ്മുടെ പ്രിയപ്പെട്ട കഥകളായിത്തീർന്നു. കഥ പറഞ്ഞു തന്ന മറ്റാർക്കും ഇങ്ങനെയൊരു പ്രിയം നമുക്ക് നൽകേണ്ടിവന്നിട്ടില്ല. നമുക്ക് കഥ പറഞ്ഞുതന്ന് കാലം കഴിച്ചുകൊണ്ടിരിക്കേ



തന്റെ ജീവിതവും ബഷീറൊരു കഥയാക്കി മാറ്റി. ജീവിതമെന്ന കഥയിലൂടെ ബഷീർ ഏറെക്കാലം ചുററിയലഞ്ഞു. അതൊരു സന്ന്യാസിയുടെ അലച്ചിലായിരുന്നു. അങ്ങിനെ അലഞ്ഞത് ജീവിതം കാണാൻ തന്നെയായിരിക്കും. കണ്ട ജീവിതത്തിന്റെ ബലമാണല്ലോ മഹാന്മാരായ എഴുത്തുകാരുടെ ബലം. എന്തായാലും ബഷീറിന് ദൈവം ജീവിതം കുറെയൊക്കെ കാണിച്ചുകൊടുത്തിട്ടുണ്ട്. ഈ സുന്ദരഭൂഗോളത്തിലെ മനുഷ്യജീവിയുടെ മുമ്പിലുള്ള ഉത്തരങ്ങളില്ലാത്ത ചോദ്യങ്ങളോടൊപ്പമാണ് ബഷീർ ജീവിച്ചത്. ജീവിതത്തിലെ ഉത്തരങ്ങളില്ലാത്ത ചോദ്യങ്ങൾക്ക് സ്വന്തമായി ഉത്തരങ്ങൾ കണ്ടെത്താനുള്ള ചിന്തകൾക്കിടയിലാവാം ചിലപ്പോഴൊക്കെ ബഷീറിന്റെ തലയ്ക്കകത്തേയ്ക്ക് ഭ്രാന്ത് വന്നുകയറിയത്. വൈദ്യന് ചികിത്സിച്ചുമാറ്റാൻ കഴിയുന്നതായിരുന്നില്ല ആ ഭ്രാന്ത്. മനുഷ്യൻ എന്ന സങ്കല്പം ഉടയുമ്പോൾ വന്നുപെട്ട ആധിയാണ് ബഷീറിന്റെ ഭ്രാന്ത്. തന്റെ ഭ്രാന്തിനും ബഷീർ സർവമംഗളം നേർന്നിട്ടുണ്ടാവണം. താമ്രപത്രം കൊണ്ട് കുറുക്കനെ എറിഞ്ഞ ഭ്രാന്ത് നമുക്കും സർവമംഗളം നേരാനുള്ളതാണല്ലോ.

ഒറ്റപ്പാടിന്റെ ഇരയാവാത്ത ഒറ്റയാനായിരുന്നു ബഷീർ. മനുഷ്യനെ സംബന്ധിക്കുന്ന ഒന്നും തനിക്ക് അന്യമല്ല എന്ന വിശ്വാസത്തിന്റെ മാറിനില്പാണത്. പുരോഗമന സാഹിത്യക്കാരും മുക്കണാഞ്ചിമൂപ്പന്മാരും തമ്മിൽ സാഹിത്യയുദ്ധം നടത്തുന്ന കാലത്ത് ബഷീറിനെ ഈ യോദ്ധാക്കളുടെ നാലയലത്തു പോലും കണ്ടില്ല. ബഷീർ തന്റെ പെട്ടിപ്പാട്ടും നീലവെളിച്ചവും ശാന്തസുന്ദരമായ ഭ്രാന്തുമായി നടക്കുകയായിരുന്നു. പക്ഷേ, മനുഷ്യനെ മനുഷ്യനാക്കി സ്ഥാപിക്കാനുള്ള ഏത് മനുഷ്യപ്രസ്ഥാനങ്ങളെയും ബഷീർ സ്നേഹാദരങ്ങളോടെ കണ്ടിരുന്നു. സാഹിത്യത്തിലെ സംഘസിദ്ധാന്തികൾക്ക് കഴിയാത്തത് ബഷീർ ഒറ്റയാനായി നിന്നുകൊണ്ട് സാധിച്ചെടുത്തു. 'ഭർർർ!' ഒരു സാധിച്ചെടുപ്പാണ്. 'ഉമ്മിണി വലിയ ഒന്ന്' ഒരു സാധിച്ചെടുപ്പാണ്. 'ഭഗവദ്ഗീതയും മുലകളും' ഒരു സാധിച്ചെടുപ്പാണ്. പെണ്ണിന്റെ ചന്തിക്കും മുലയ്ക്കുമൊക്കെ സുറുമയോടും മയിലാഞ്ചിയോടും മഴവില്ലിനോടുമൊപ്പം സാഹിത്യത്തിലേക്ക് പ്രവേശിക്കാനുള്ള അനുവാദം നൽകിയത് ബഷീറാണ്. സാഹിത്യത്തിലെ വ്യാകരണാധിഷ്ഠിതരായ ചന്ദനക്കുറി സിദ്ധാന്തക്കാർ ബഷീറിനുനേരെ അശ്ളീലം പറഞ്ഞു എന്ന കുറ്റം ചാർത്തിയിട്ടുണ്ട്. അവർ പറഞ്ഞതാണ് അശ്ളീലമെന്ന് പിന്നീടവർ തിരിച്ചറിഞ്ഞു.

സാഹിത്യം ഹൃദയത്തിന്റേതാണെന്നും അത് രണ്ട് ശ്വാസങ്ങൾക്കിടയിലുള്ള ഒരു നിശ്വാസമാണെന്നും ബഷീർ തിരിച്ചറിഞ്ഞു. അങ്ങനെ ബഷീർ ''എന്റെ പ്രപിതാമഹന് ഒരു ഗജവീരനുണ്ടായിരുന്നു'' എന്നത് ''ന്റുപ്പാപ്പക്കൊരാനണ്ടാർന്നു'' എന്നാക്കി മാറ്റി. ഇത് നമ്മുടെ ഭാഷയിൽ നടന്ന ഒരു വിപ്ളവമാണ്.





എം.പി. നാരായണപിള്ള



ഫോട്ടോ: പി.വി. കൃഷ്ണൻ

പൊതുവേദിയിൽ

# കുഞ്ചൻ നമ്പ്യാരെപ്പോലെ

**വൈ**ക്കം മുഹമ്മദ് ബഷീറിനെ ഈ തലമുറ വേണ്ടപോലെ മനസ്സിലാക്കിയിട്ടുണ്ടോയെന്ന് സംശയിക്കേണ്ടിയിരിക്കുന്നു. അദ്ദേഹത്തെപ്പററി മററു മനുഷ്യർ-അതും ആ അപൂർവ്വമായ സർഗ്ഗപ്രതിഭയുടെ ആഴം പൂർണ്ണമായി ഉൾക്കൊള്ളാൻ കഴിയാത്തവർ-എഴുതിയ അപദാനങ്ങൾ വായിച്ചു കിട്ടിയ ഭാഗികമായ ധാരണകളിൽ ഈ തലമുറ കുടുങ്ങിപ്പോയോ?

മലയാള ഭാഷയിൽ മാത്രമല്ല; നമുക്കറിയാവുന്ന ഇന്ത്യൻ സാഹിത്യത്തിൽ വൈക്കം മുഹമ്മദ് ബഷീർ തികച്ചും അപൂർവ്വമായ ഒരു പ്രതിഭാസമായിരുന്നു.

സാഹിത്യത്തിന്റെ പരിമിതിക്കപ്പുറം പോകുന്ന ഒരുതരം എഴുത്തുണ്ട്. സാധാരണ വിമർശനത്തിനോ ആസ്വാദനത്തിനോ അതുൾക്കൊള്ളാൻ പലപ്പോഴും പററാറില്ല. അതു പറഞ്ഞറിയിക്കാൻ പററിയ വാക്കുകളുമില്ല. കേവലമായ സർഗ്ഗപ്രക്രിയ എന്നോ, ആററിക്കുറുക്കിയ 'ക്രിയേററിവിററി' എന്നൊക്കെ പറഞ്ഞാലും അർത്ഥം പൂർണ്ണമാകില്ല.

ഇതൊരുതരം ഉന്മാദമാണ്. നിങ്ങളിൽ ചിലരെങ്കിലും വാൻഗോഗിന്റെ ചിത്രങ്ങൾ കണ്ടുകാണും. ചിത്രകലയുടെ പരിമിതിക്കുപുറത്താണ്, ആ ചിത്രങ്ങൾ ആസ്വാദകരുടെ മനസ്സിൽ സൃഷ്ടിക്കുന്ന കോളിളക്കം. അതിനു സമാന്തരമായിട്ട് ഇന്ത്യൻ സാഹിത്യത്തിലൊരു പ്രതിഭാസത്തെ ചൂണ്ടിക്കാണിക്കാൻ വൈക്കം മുഹമ്മദ് ബഷീർ മാത്രമേ ഉള്ളൂ. ഇവർ രണ്ടുപേരും ഒരേ മാനസികാവസ്ഥയിലൂടെ പോന്നവരാണ്, ഉന്മാദത്തിന്റെയും 'സാനിററി'യുടെയും ഇടയ്ക്കുള്ള നേർത്ത വരമ്പിലൂടെ യാത്ര ചെയ്തവർ. മററ് എഴുത്തുകാർക്കെത്താൻ വയ്യാത്ത ഒരു പ്രത്യേക ലോകത്തു ജീവിച്ച് സർഗ്ഗപ്രക്രിയയിലേർപ്പെട്ടിരുന്നവർ.

വൈക്കം മുഹമ്മദ് ബഷീർ മലയാള സാഹിത്യത്തെയല്ല; മലയാള ഭാഷയെ തന്നെയാണ് മാററിയത്. ആനവാരിയും, പൊൻകുരിശും, എട്ടുകാലി മമ്മൂഞ്ഞുമൊക്കെ മലയാളികളുടെ ചിന്തയുടെ ശൈലി തന്നെ മാററി.

ഗീർവാണമടിച്ച് ലോകം • നന്നാക്കുന്ന വികാരജടിലമായ എഴുത്തിനെ മാററി, വികാരങ്ങളുടെ തന്നെ നിരർത്ഥകത അദ്ദേഹം പുറത്തുകൊണ്ടുവന്നു.

എന്റെ മനസ്സിൽ നിന്നൊരിക്കലും മായാത്ത ഒരു ലേഖനം അദ്ദേഹമെഴുതിയിട്ടുണ്ട്. 'രോമ മതങ്ങൾ' എന്നോ മറേറാ ആയിരുന്നു തലക്കെട്ട്. ചിലർ തല വടിച്ചിട്ട് താടി വയ്ക്കുന്നു. ചിലർ താടിവടിച്ചിട്ട് തലമുടി വയ്ക്കുന്നു. ചിലർ എല്ലാം വടിച്ചിട്ട് ഒരുരൂപ വട്ടത്തിൽ മുടി ബാക്കിവയ്ക്കുന്നു. മററുചിലർ ഒരുരൂപ വട്ടത്തിൽ മാത്രം മുടി വടിച്ചുകളയുന്നു. ഇങ്ങനെ എല്ലാ മതങ്ങളെയും രോമം വടിച്ചുകളയുന്ന ആചാരത്തിൽ ഒതുക്കിയ ഒരു ലേഖനമായിരുന്നു അത്. 'ബഷീറിന്റെ ആ ലേഖനം വായിച്ചതിനുശേഷം ഇന്നുവരെ ഒരു മതത്തേയും-എന്റെ മതമടക്കം-ഗൗരവമായെടുക്കാൻ എനിക്കു സാധിച്ചിട്ടില്ല.

അത്യന്താധുനിക സാഹിത്യമെന്നും മററും പലരും പറഞ്ഞുകേട്ടിട്ടില്ലേ? കൃതികളുടെ അടിസ്ഥാനത്തിൽ മലയാള ഭാഷയിൽ ആദ്യത്തെ അത്യന്താധുനിക സാഹിത്യകാരൻ വൈക്കം മുഹമ്മദ് ബഷീർ ആയിരുന്നു.

സർഗ്ഗപ്രക്രിയയുടെ പരമോന്നത തലങ്ങളിൽ രണ്ടു പൊതുഘടകങ്ങൾ കാണാം-ലാളിത്യവും നർമ്മരസവും. 'വിശ്വവിഖ്യാത മൂക്കി'ന്റെ അററത്ത് മൊട്ടുസൂചികൊണ്ട് കുത്തിയപ്പോൾ ചോര വരുന്നു-മൂക്ക് ഒറിജിനലാണെന്നതിന്റെ തെളിവായിട്ട്. സർഗ്ഗപ്രക്രിയയുടെ കൊടുമുടിയിലെത്തുമ്പോൾ, ഒരു കാൽ വഴുതിയാൽ വീഴുന്നത് ഉന്മാദത്തിന്റെ കയത്തിലാകുമ്പോൾ മാത്രം അക്ഷരങ്ങൾ സൃഷ്ടിക്കുന്ന അപൂർവ്വമായ ഒരനുഭൂതിയാണ് ഇതൊക്കെ.

ഇത്തരം സൃഷ്ടികളാണ് നാമറിയാതെ തന്നെ നമ്മളേയും നമ്മുടെ സമൂഹത്തെയുമൊക്കെ മാററുന്നത്. ഇത്തരം വലിയ മാററങ്ങളുണ്ടാക്കുന്നവരെ ശരിക്കറിയാൻ നിരവധി തലമുറകൾ വേണം. എഴുത്തച്ഛനെപ്പോലെ, കുഞ്ചൻ നമ്പ്യാരെപ്പോലെ മലയാളികളുടെ ഇന്നത്തെ സംസ്കാരം കരുപ്പിടിപ്പിക്കാൻ ഉത്തരവാദികളായ വിരലിലെണ്ണാവുന്ന ചരിത്രപുരുഷന്മാരിൽ ഒന്നാണ് പഴയ തിരുവിതാംകൂറിൽനിന്നും മലബാറിലേക്കു കുടിയേറിയ ഈ അപൂർവ്വ മനുഷ്യൻ. തുഞ്ചത്തെഴുത്തച്ഛനെപ്പോലെ, കുഞ്ചൻ നമ്പ്യാരെപ്പോലെ ബഷീറിനും മരണമില്ല.



# സാഹിത്യത്തിൽ ഒരു സുൽത്താൻ

പി. സുബ്ബയ്യാപിള്ള

**അന്ന്** ചെറിയ അസുഖം കാരണം രാവിലെ ഉണരാൻ അല്പം വൈകി. മകൻ പത്രവുമായി കടന്നുവന്ന്, ഇങ്ങനെ അറിയിച്ചു.

''അച്ഛാ, ബഷീർ മരിച്ചുപോയി.''

ഞാൻ എഴുന്നേററു. അവൻ പത്രം എൻെറ മുമ്പിൽ വച്ചിട്ടുപോയി.

അതെ ഇരിപ്പിൽ അരമണിക്കൂർ അങ്ങനെ ഇരുന്നു. പത്രം തുറന്നു നോക്കണമെന്നോ, കൂടുതൽ വിവരങ്ങൾ അറിയണമെന്നോ ഒന്നും തോന്നിയില്ല. ഒരു മരവിപ്പ്. എന്തൊക്കെയോ ചിന്തകൾ മനസ്സിലൂടെ കടന്നുപോകുന്നു. ചിലപ്പോൾ അതുമില്ല. ശൂന്യത മാത്രം.

അപ്പോൾ അതു സംഭവിച്ചിരിക്കുന്നു. അപ്രതീക്ഷിതമല്ല. പ്രതീക്ഷിച്ചതാണ്. ഈയിടെ അദ്ദേഹത്തിൻെറ രോഗവിവരം അറിഞ്ഞപ്പോൾ ആഗ്രഹിച്ചതുമാണ്! കൃത്രിമമായി കിട്ടുന്ന ഓക്സിജൻെറ ബലത്തിൽ, പ്രാണവേദന അനുഭവിച്ചുകൊണ്ട് എന്തിനാ നല്ല മനുഷ്യൻ ഇങ്ങനെ കഷ്ടപ്പെടുന്നു.

നിറിപ്പിടിക്കുന്ന വേദനയ്ക്കിടയിൽ ഞാൻ ആലോചിച്ചു. എനിക്കാരായിരുന്നു ഈ മനുഷ്യൻ! അതും ശരിക്കു പിടികിട്ടുന്നില്ല! എന്നെ ഏററവുമധികം ആകർഷിക്കയും സ്വാധീനിക്കയും ചെയ്ത എഴുത്തുകാരനാണ്. ആരാധനയോടും അദ്ഭുതത്തോടും കൂടി മാത്രമെ എനിക്കദ്ദേഹത്തെപ്പററി ചിന്തിക്കാൻ കഴിയുമായിരുന്നുള്ളൂ. അതൊന്നുമല്ല, ഹൃദയം കൊണ്ട് ഇത്രയധികം അടുക്കാൻ ഇടയായത്. തികഞ്ഞ ആത്മാർത്ഥത. മനുഷ്യസ്നേഹം. ലാളിത്യം. നിസ്സംഗത. ഏതു ദുഃഖവും നർമ്മബോധത്തോടെ നേരിടാനുള്ള കഴിവ്. വമ്പൻമാരും മുമ്പൻമാരുമായ സാഹിത്യകാരൻമാരിൽ ദുർലഭമായി മാത്രം കാണാൻകഴിയുന്ന ഈ ഗുണങ്ങളല്ലേ, അടുത്തു ചെല്ലുന്ന ആരെയും ഇദ്ദേഹത്തെ ഹൃദയത്തിലേക്കടുപ്പിച്ചത് എന്നാണു തോന്നുന്നത്.

ജീവിതത്തിൻെറ എല്ലാ ദുഃഖങ്ങളും വേദനകളും അതിൻെറ തീവ്രതയിൽ അനുഭവിച്ചറിഞ്ഞ ആ മഹാനായ സഞ്ചാരി, യാത്ര അവസാനിപ്പിച്ചിരിക്കുന്നു.

അദ്ദേഹത്തെ രണ്ടുപ്രാവശ്യം നേരിൽ കണ്ട അനുഭവം മനസ്സിൽ തെളിഞ്ഞുവരുന്നു. രണ്ടാമത്തേത്, ഞങ്ങളുടെ അവസാന കൂടിക്കാഴ്ചയും ആയിരുന്നു.

അക്കൊല്ലത്തെ കുങ്കുമം നോവൽ അവാർഡു നല്കുന്ന ചടങ്ങുകൾ കോഴിക്കോട്ടുവച്ചു നടത്തുവാനാണു തീരുമാനിച്ചത്. യോഗത്തിൻെറ സംഘാടക നേതൃത്വം എസ്.കെ. പൊറെറക്കാടും എൻ.വി.കൃഷ്ണവാര്യരും ഏറെറടുത്തു. വൈക്കം മുഹമ്മദ് ബഷീർ പ്രധാന പ്രസംഗകനാണ്.

ഞങ്ങളെല്ലാം കോഴിക്കോട്ടെത്തി. ടൗൺ ഹാളിൽ വച്ചാണു യോഗം. ബഷീറിനെ വിളിച്ചുകൊണ്ടുവരാൻ ഒരാൾ* പോകണം. രണ്ടുദിവസമായി ബഷീർ അല്പം പിശകിലാണെന്നും വളരെ അടുത്ത ആളുകളല്ലാതെ വല്ലവരും ചെന്നാൽ വെട്ടുകത്തിയെടുക്കാൻ സാധ്യതയുണ്ടെന്നും ആരോ മുന്നറിയിപ്പു നല്കി. എന്നിട്ടും പോകാൻ ഞാൻ തയാറായിരുന്നു. എൻ.വി. എൻെറ സഹായത്തിനെത്തി. രണ്ടുപേരും വയലാലിൽ വീട്ടിലേക്കു തിരിച്ചു.



പുകവലിയുമായി അനുരാഗത്തിൽ

മഴക്കാലമായതിനാൽ മരച്ചുവട്ടിലല്ല, വീട്ടിൻെറ വരാന്തയിൽ നല്ല ഗമയിൽ നില്ക്കുകയാണു ബഷീർ, പടികടന്നുചെല്ലുന്ന ഞങ്ങളേയും നോക്കി. നമസ്കരിച്ചു. ഞങ്ങൾ അകത്തേക്കുകയറി.

''എന്നെ അറിയുമോ?'' ഇമ്മിണി ഗൗരവത്തിൽ ഞാൻ ചോദിച്ചു.

''ഉം. അറിയും. സുബ്ബയ്യാപിള്ള.'' അദ്ഭുതംകൊണ്ടു വാപിളർന്നുപോയി. വർഷങ്ങളായി ഞാൻ ആരാധിക്കുന്ന വലിയ മനുഷ്യൻ ആദ്യം നേരിൽ കാണുമ്പോൾ എന്നെ തിരിച്ചറിയുന്നു!

ഭാര്യ ഫാബിയെ വിളിച്ചു. മോൻ അനീസിനെ വിളിച്ചു. പരിചയപ്പെടുത്തൽ. സ്വീകരണത്തിൻെറ ബഹളം. നല്ല ഉഷാറിലാണു ബഷീർ.

അന്നത്തേക്കുള്ള പ്രസംഗം അദ്ദേഹം എഴുതിവച്ചിരിക്കുന്നു. അതെടുത്ത് എൻ.വിയോടു വായിക്കാൻ പറഞ്ഞു. ഞങ്ങൾ സശ്രദ്ധം കേട്ടുകൊണ്ടിരുന്നു. വീട്ടിൽ ചെന്നവരായി എൻ.വിയുടെയും എൻെറയും പേരു ചേർക്കാൻ പ്രത്യേകം നിർദ്ദേശിച്ചു.

ആരോഗ്യപരമായ കാരണങ്ങളാൽ പ്രസംഗം സദസ്സിൽ എൻ.വി തന്നെ വായിച്ചാൽ മതിയെന്നും, യോഗത്തിനു ബഷീറും ഫാബിയും അനീസും കൂടെ വരുന്നുണ്ടെന്നും അദ്ദേഹം അറിയിച്ചു. കുറെനേരം ചില്ലറ രസങ്ങൾ പറഞ്ഞും കാണിച്ചും അവിടെയിരുന്നു. എല്ലാവരും യോഗസ്ഥലത്തേക്കു തിരിച്ചു. കാറിൽ വച്ച് ഞാൻ അനീസിനോട് നുണ പറഞ്ഞു. ബാപ്പയ്ക്കിപ്പോൾ നല്ല പൈസയുണ്ടെന്നും വഴക്കുകൂടിയെങ്കിലും ഒരു കാറുവാങ്ങണമെന്നും. ബഷീർ ചിരിച്ചു.

പ്രസംഗമണ്ഡപത്തിൽ ബഷീറും ഹാജരായി. ഇടയ്ക്കിടെ രസമുള്ള ചിലതു പറയുന്നതും ശ്രദ്ധിച്ച് ഞാൻ അടുത്തിരുന്നു.

പ്രസംഗത്തിൽ അദ്ദേഹം ചേർത്തിരുന്ന ഒരു വാചകം അവിടെ വായിച്ചുകേട്ടപ്പോൾ അകാരണമായി എനിക്കെന്തോ വിഷമം തോന്നി. ''ഈ നല്ല സായാഹ്നത്തിൽ നാമെല്ലാം സന്തോഷമായി ഇവിടെ കൂടിയിരിക്കുന്നു. അടുത്തകൊല്ലം ഈ അവാർഡുദാന സമ്മേളനം നടക്കുമ്പോൾ നമ്മിൽ എത്രപേർ അവിടെയുണ്ടാകും?''

(ഏതാണ്ടരംപററിയുപോലായി ഈ വാചകം. അപ്പോൾ സഭാവേദിയിലുണ്ടായിരുന്ന എസ്.കെ.പൊറെറക്കാടും, കുങ്കുമം പ്രസിദ്ധീകരണങ്ങളുടെ ഉടമയും ഭാഷാസേവകനുമായിരുന്ന ആർ.കൃഷ്ണസാമി റെഡ്യാരും അടുത്തകൊല്ലത്തെ അവാർഡുദാനച്ചടങ്ങിനു മുമ്പ് നിര്യാതരായി!)

തിരിച്ചുവീട്ടിൽ കൊണ്ടുചെന്നുവിടാമെന്നു ഞാൻ പറഞ്ഞിട്ടും സസ്നേഹം നിരസിച്ചിട്ട്, തൊഴുത്, അനുഗ്രഹിച്ചിട്ട് അദ്ദേഹം വീട്ടിലേക്കു പോയി.

അന്നു സംസാരിക്കുന്ന കൂട്ടത്തിൽ അദ്ദേഹത്തെപ്പററി പരാമർശമുള്ള ഒരു പുസ്തകത്തെക്കുറിച്ചു ഞാൻ പറഞ്ഞു. അദ്ദേഹം അതു കണ്ടില്ലെന്നും തിരുവനന്തപുരത്തു ചെന്നാൽ അതിൻെറ ഒരു കോപ്പി അയച്ചുകൊടുക്കണമെന്നും അദ്ദേഹം ആവശ്യപ്പെട്ടിരുന്നു.

ഞാൻ തിരുവനന്തപുരത്തു തിരിച്ചുവന്ന ഉടൻതന്നെ എൻ.ബി.എസ്സിൽ നിന്നു പുസ്തകത്തിൻെറ ഒരു കോപ്പി വാങ്ങി അയച്ചുകൊടുത്തു. ഒരാഴ്ചയ്ക്കകം ബഷീറിൻെറ ഒരു കത്ത്.

''പുസ്തകം കിട്ടി. സന്തോഷം. എൻെറ എല്ലാ പുസ്തകങ്ങളുടേയും ഓരോ കോപ്പി സുബ്ബയ്യാപിള്ളയ്ക്ക് അയച്ചുതരാൻ ഇതോടൊപ്പം ഞാൻ ഡീസിക്കെഴുതുന്നുണ്ട്.'' ഇതെന്തു മനുഷ്യൻ? ഞാൻ അദ്ഭുതപ്പെട്ടു.

ഏതെങ്കിലും ഒരെഴുത്തുകാരൻെറ എല്ലാ പുസ്തകങ്ങളും ഞാൻ വാങ്ങി സൂക്ഷിച്ചിട്ടുള്ളത് ബഷീറിൻേറതു മാത്രമാണ്. ബഷീർ തന്നെ അവ വീണ്ടും തന്നപ്പോൾ എന്തെന്നില്ലാത്ത സന്തോഷം.

ഞാൻ ചിരി മാസിക തുടങ്ങാൻ തീരുമാനിച്ചപ്പോൾ ഒരു വലിയ ആഗ്രഹം മനസ്സിലുണ്ടായിരുന്നു. അതിൻെറ രക്ഷാധികാരിയായി ചിരിയുടെ സുൽത്താനായ ബഷീറിൻെറ പേരു ചേർക്കണമെന്ന്.

ഈ ആവശ്യം നേരിൽക്കണ്ട് അറിയിക്കുവാൻ ഞാൻ ബേപ്പൂർ ചെന്നു. ഇടയ്ക്കിടെ ചായയും കുടിച്ച്, ചരിത്രപ്രസിദ്ധമായ ആ മരത്തിൻെറ ചുവട്ടിലിരുന്ന് ഒന്നരമണിക്കൂറോളം അദ്ദേഹം രസകരമായി ലോകകാര്യങ്ങൾ സംസാരിച്ചുകൊണ്ടിരുന്നു. സൗകര്യമുള്ളപ്പോഴെല്ലാം വീണ്ടും വീണ്ടും അദ്ദേഹത്തെ നേരിൽ ചെന്നു കാണണമെന്ന ഉദ്ദേശത്തോടെയാണ് തുടർന്നും ഇരിക്കാൻ പറഞ്ഞിട്ടും അന്നു ഞാൻ പിരിഞ്ഞത്. അതായിരിക്കും ഞങ്ങളുടെ അവസാനത്തെ കൂടിക്കാഴ്ചയെന്നും ഞാൻ കരുതിയില്ല.

മാസിക തുടങ്ങുന്ന കാര്യവും രക്ഷാധികാരിയായി ഇരിക്കണമെന്നും പറഞ്ഞപ്പോൾ ''രണ്ടും സമ്മതം.'' എഴുന്നേററ് അദ്ദേഹം എൻെറ തലയിൽ കൈവച്ച് അനുഗ്രഹിച്ചു.

ഒരു കവറിൽ നൂറുരൂപയുടെ നോട്ട് ഞാൻ കരുതിയിട്ടുണ്ടായിരുന്നു. അതെടുത്ത്



ഭക്ത്യാദരപുരസ്സരം അങ്ങോട്ടു നീട്ടി.

''ഇതെന്താ കാശോ?''

''ഒരു ചെറിയ ദക്ഷിണ.''

''അതൊന്നും വേണ്ട.''

''ഒരു നല്ല കാര്യം തുടങ്ങുകല്ലേ. ഇതങ്ങു വാങ്ങണം.''

അദ്ദേഹം അതു വാങ്ങി. ഒരു സെക്കൻഡ് കൈയിൽ വച്ചുകൊണ്ടുനിന്നിട്ട് തിരിച്ചെൻെറ പോക്കററിലിട്ടു.

''വാങ്ങി. ഇതു കൊണ്ടുചെന്ന് ബഷീറിൻെറ പേരുപറഞ്ഞ് തൻെറ പെണ്ണിനൊരു സാരി വാങ്ങിക്കൊട്.''

ഞാൻ അറിയാതെ എൻെറ കണ്ണു നിറഞ്ഞുപോയി.

മാസിക ആദ്യലക്കത്തിന് ഒരു നർമ്മലേഖനം യഥാസമയം അദ്ദേഹം അയച്ചുതന്നു. അതിനുള്ള പ്രതിഫലം എന്ന രീതിയിൽ നൂറുരൂപയുടെ ഒരു ചെക്ക് ഞാൻ ബഷീറിനയച്ചുകൊടുത്തു.

വീണ്ടും എന്നെ അദ്ഭുതപ്പെടുത്തുകയാണു ബഷീർ ചെയ്തത്.

ബഷീറിൻെറ കൈയക്ഷരത്തിൽ മേൽവിലാസമെഴുതിയ ഒരു പോസ്ററുകവർ എനിക്കു കിട്ടുന്നു, ഞാൻ പൊട്ടിച്ചുനോക്കിയപ്പോൾ രണ്ടു ചെക്കുകളുണ്ട്. ഒന്ന് ഞാൻ അയച്ചുകൊടുത്തത്. മറെറാന്ന് ബഷീർ എനിക്കെഴുതിയിരിക്കുന്ന. നൂറുരൂപയുടെ ചെക്ക്. കൂടെയുള്ള കത്ത് ഏതാണ്ട് ഇങ്ങനെയായിരുന്നു.

''പ്രിയപ്പെട്ട സുബ്ബയ്യാപിള്ളെ,

താൻ ഇതു ചെയ്യേണ്ടിയിരുന്നില്ല. തൻെറ ദാരിദ്ര്യം എനിക്കറിയാം. മാസിക നടത്തി ധനികനാകുമ്പോൾ എനിക്കാവശ്യം തോന്നിയാൽ കാശുവാങ്ങിക്കൊള്ളാം. താൻ ചെയ്ത തെററിനു ശിക്ഷയായി തൻെറ ചെക്കും എൻെറ ഒരു നൂറുരൂപയുടെ ചെക്കും ഇതു സഹിതം അയയ്ക്കുന്നു.

മംഗളം.

വൈക്കം മുഹമ്മദ് ബഷീർ.

ഞാൻ അദ്ഭുതപ്പെട്ടു. ഇതെന്തൊരു മനുഷ്യൻ?

മാസിക തുടങ്ങി, പിന്നീടിങ്ങോട്ട് എൻെറ ദുരന്തത്തിൻെറ കാലങ്ങളായിരുന്നു. നേടിവച്ചതെല്ലാം നഷ്ടപ്പെട്ടു. കടവും ദുരിതവുമായി. മകൻ വേണുവിൻെറ മരണത്തോടെ സകലതും തികഞ്ഞു. മാസിക നിന്നു. ബഷീറിനെ വീണ്ടും കാണാനുള്ള ആഗ്രഹം നിറവേറിയില്ല. ഇനി?

ഒഴിവാക്കാനാകാത്തതു സംഭവിച്ചു. ഇങ്ങനൊരു മനുഷ്യൻ ഇനി ഭൂമിയിൽ എന്നാണു ജനിക്കുക?

അദ്ദേഹത്തിൻെറ പ്രിയപ്പെട്ട കുടുംബാംഗങ്ങളുടെ ദുഃഖത്തിൽ പങ്കുചേരുന്നു.

## പാത്തുമ്മയുടെ ആട്

33-ാം പേജിൽനിന്നും തുടർച്ച

'ഇയ്ക്കാക്കാ, ഒരൻപതു രൂപ വേണം; അത്യാവശ്യാണ്.'

'നിൻെറ പാട്ടിനു പോടാ.'

ഹനീഫ ഒന്നുകൂടി ഓർമ്മപ്പെടുത്തി:

'ഒരു പത്തുരൂപയാണ് ഞാൻ ചോദിച്ചത്.'

ഞാനൊന്നും മിണ്ടിയില്ല. ഒരുമണിക്കൂർ കഴിഞ്ഞപ്പോൾ രഹസ്യം മനസ്സിലായി. പോസ്റ്റുമാൻ കുട്ടൻപിള്ള പടികടന്നു വന്നു പറഞ്ഞു:

'സാറിന് ഒരു മണിയാർഡറുണ്ട്. നൂറു രൂപയുടെ.'

കുട്ടൻപിള്ളയുടെ ഒരു കവിളിനകത്ത് ഒരു മാമ്പഴം ഇട്ടിട്ടുള്ള മാതിരി, ഒരു മുഴയുണ്ട്. അതിൽ നോക്കിക്കൊണ്ടു ഞാൻ ചോദിച്ചു:

'ഈ മണിയോർഡർ കാര്യം വല്ലവരോടും പറഞ്ഞോ കുട്ടൻപിള്ളേ?'

സാറേ, ഞങ്ങളൊക്കെ ഈ നാട്ടിൽ ജീവിക്കുന്നവരാണ്. അബ്ദുൽ ഖാദറിനേയും ഹനീഫയേയുംകൊണ്ട് എനിക്കു പല ആവശ്യവുമുണ്ട്. അവരു പറഞ്ഞിട്ടുണ്ട് സാറേ, സാറിനു മണിയോർഡർ വരുമ്പോൾ അവരെ നേരത്തേ അറിയിക്കണമെന്ന്.'

'എന്നാൽ, എനിക്കീ മണിയോർഡർ വേണ്ട. കുട്ടൻപിള്ള എടുത്തോ.'

'അയ്യോ! അതെന്താ സാറേ?'

'അൻപതും ഇരുപത്തഞ്ചും പത്തും മൂന്നഞ്ചും എത്രയായി?'

'നൂറ്.'

'അതാണതിൻെറ കണക്ക്.'

ഞാൻ വ്യക്തമായി കുട്ടൻപിള്ളയോടു പറഞ്ഞു. കുട്ടൻപിള്ള പറഞ്ഞു:

'അതെല്ലാം അങ്ങനെയാണു സാറേ.'

ങ്ഹും! അതെല്ലാം അങ്ങനെയാണ്. എന്തൊരു ഭയങ്കര ഗൂഢാലോചന! എന്തൊരു കൊള്ള!

കുട്ടൻപിള്ള, തൻെറ മകൾ സരസ്വതിയെ കോളേജിലയച്ചിരിക്കുന്ന വൃത്താന്തങ്ങൾ പറയുന്നതിനിടയ്ക്ക് ഞാൻ ഒപ്പിട്ടുകൊടുത്തു. രൂപ നൂറും നോട്ടുകളായി എൻെറ കൈയിൽ വച്ചു. അപ്പോൾ ഉമ്മയും ആനുമ്മയും ചുമ്മാ, വെറും ചുമ്മാ, വരാന്തയിൽ വന്നിരുന്നു.

ഒരു പത്തുരൂപയുടെ നോട്ട് ഞാൻ പാത്തുമ്മയുടെ ആടിനു വച്ചുനീട്ടി.

കുട്ടൻപിള്ള ചോദിച്ചു:

'ഇതെന്താ സാറേ?'

ഞാൻ പറഞ്ഞു:

'അതും തിന്നട്ടെ. പാത്തുമ്മയുടെ ആടാണ്. പ്രസവിച്ചിട്ട് ഒന്നുരണ്ടു ദിവസമായി.'

കുട്ടൻപിള്ള ചിരിച്ചുകൊണ്ടു പോയ ഉടനെ ഉമ്മ ചോദിച്ചു:

'എത്തറേണ്ടടാ?'

'നിങ്ങൾക്കറിഞ്ഞുകൂടേ?'

എന്തു വേണ്ടൂ? അന്നത്തോടുകൂടി അതു സാഫായി. നൂറു രൂപ ചെറുസംഖ്യകളായി പിരിഞ്ഞു എന്നർത്ഥം. പാഴായിപ്പോയതല്ല! ജീവിതത്തിൽ ചെലവുകളില്ലേ?



# അനുരാഗത്തിൻെറ ദിനങ്ങൾ

**ബോം**ബു പൊട്ടി. പെട്ടെന്നാണ്. എല്ലാ വിവരവും എല്ലാവരും അറിഞ്ഞു.

ദേവിയുടെ അമ്മ മരിക്കാൻ ശ്രമിച്ചു. റെയിൽപ്പാളത്തിൽ തലവച്ചു കിടന്നു. അച്ചൻ വിറച്ചു കട്ടിലിൽനിന്നു താഴെ വീണു.

ദേവിയുടെ അനുജനും സൗമിനിയുംകൂടി ഓടിച്ചെന്ന് അമ്മയെ വലിച്ചിഴച്ചു കൊണ്ടു വന്നു.

അച്ചൻ ദേവിയുടെ കല്യാണം നിശ്ചയിച്ചു. പന്തലിട്ടുകഴിഞ്ഞു...

ഇത്രയും വിവരങ്ങളാണ് വിളറി ക്ഷീണിച്ച, വിവശയായ ദേവി എൻെറ മുറിയിൽ വന്ന് എന്നോടു പറഞ്ഞത്.

ദേവിയുടെ കൈയിൽ ഒരു കടലാസ്സു പൊതിയിൽ കുറെയേറെ സ്വർണ്ണാഭരണങ്ങളുണ്ടായിരുന്നു. അത് എൻെറ പാദങ്ങൾക്കടുത്തുവച്ചു.

"അടുത്തത്?" ദേവി ചോദിച്ചു.

ഞാൻ പറഞ്ഞു: "ഞാൻ ആലോചിക്കട്ടെ."

ദേവി എൻെറ കിടക്കയിൽ മലർന്നുകിടന്ന് കണ്ണുനീർ ഒഴുക്കുകയാണ്.

ഞാൻ ആലോചിച്ചു.

കഠിനമായി ആലോചിച്ചു.

ബാങ്കിൽ പണമില്ല.

ഒരു മുസൽമാനെ കല്യാണം കഴിക്കുന്ന അപമാനത്തിൽനിന്ന് വലിയ യാഥാസ്ഥിതികരായ ആ കുടുംബത്തെ എങ്ങനെ രക്ഷിക്കും?

ഞാൻ എണീററു ചെന്നു.

ദേവി പതിവുപോലെ കണ്ണടയെടുത്തു താഴെ വച്ചിട്ടുണ്ട്.

ഞാൻ തോർത്തുകൊണ്ട് ദേവിയുടെ കണ്ണുനീരെല്ലാം തുടച്ചുകളഞ്ഞു. എന്നിട്ടു കണ്ണുകളിലും ചുണ്ടുകളിലും ചുംബിച്ചു.

ഞാൻ പറഞ്ഞു:

"ദേവീ, അപമാനഭാരത്താൽ അച്ചനും അമ്മയും ചിലപ്പോൾ ആത്മഹത്യ ചെയ്തേക്കും. അവർ പടുവൃദ്ധരാണ്. മാനക്ഷയം സഹിക്കാൻ അവർക്കു സാദ്ധ്യമല്ല. നമ്മുടെ ദാമ്പത്യജീവിതത്തിൽ, അവരുടെ ആത്മഹത്യ ഒട്ടാകെ കടും നിഴലായിരിക്കും. എൻെറ മനസ്സിൽ അപാരമായ ദുഃഖമുണ്ട്. എങ്കിലും ദേവീ, എൻെറ ദേവീ, എൻെറ വിഷാദമോഹനമായ മധുരകാവ്യം അച്ചൻെറയും അമ്മയുടേയും മററും ഹിതത്തിനു വിധേയയാവുക, ധീരതയോടെ. അപമാനം ഞാൻ സഹിച്ചുകൊള്ളാം. ദേവീ, ഈ സ്വർണ്ണപ്പൊതിയുമായി അച്ചൻെറയും അമ്മയുടേയും മററും അടുത്തേക്കുതന്നെ പോകൂ. കരുണാമയനായ ദൈവം ദേവിയേയും എന്നെയും കാത്തു രക്ഷിക്കട്ടെ."

ദേവി പോയി.

ഞാൻ തനിച്ചായി.

ഞാൻ രണ്ടു സ്വപ്നം കണ്ടു.

ദേവിയുടെ അമ്മയുടെ മുഖച്ഛായയുള്ള സ്ത്രീയുടെ ആത്മഹത്യ. അവരുടെ ശിരസ്സു വേറേ, ശരീരം വേറേ.

രണ്ടാമത്തെ സ്വപ്നം: ഞാൻ വളരെ സൗന്ദര്യമുള്ള ഒരു യുവാവായി മാറിയിരിക്കുന്നു!

കല്യാണം കഴിഞ്ഞ പിറേറദിവസം വെളുപ്പിന് വെളുത്ത പട്ടുവസ്ത്രം ധരിച്ച് ക്ഷേത്രത്തിൽപ്പോകുന്നു എന്ന മട്ടിൽ ദേവി എൻെറ മുറിയിൽ വന്നു. കൈയിൽ ഒരു കടലാസ്സു പൊതിയിൽ പത്തുപന്ത്രണ്ടു പൊൻമോതിരങ്ങൾ ഉണ്ടായിരുന്നു.

വന്നപാടേ പതിവുപോലെ ദേവി കണ്ണടയെടുത്തു ജനൽപ്പടിയിൽ വച്ചു. ഞാൻ പറഞ്ഞു:

"ദേവീ, എനിക്കു മോതിരങ്ങൾ വേണ്ട."

ദേവി പറഞ്ഞു:

"എൻെറ തൃപ്തിക്കുവേണ്ടി രണ്ടെണ്ണം എടുക്കൂ."

ഞാൻ രണ്ടെണ്ണം എടുത്തു.

ഞാൻ പറഞ്ഞു:

"ഭർത്താവിനോട് നമ്മുടെ സ്നേഹത്തെപ്പററി പറയണം. ദേവി പറഞ്ഞില്ലെങ്കിൽ വേറെ ആളുകൾ പറയും. ഞാൻ ദേവിയെ അനുഗ്രഹിക്കുന്നു. എല്ലാ ഐശ്വര്യങ്ങളും തന്ന് കരുണാമയനായ ദൈവം ദേവിയെ അനുഗ്രഹിക്കട്ടെ."

ഞാൻ, കണ്ണടയെടുത്ത് അതിൻെറ രണ്ടു ചില്ലുകളിലും ചുംബിച്ചു. എന്നിട്ട് അത് ദേവിയുടെ മുഖത്തു വച്ചുകൊടുത്തു.

"ദേവി സുഖമായി പോകൂ."

ദേവി കുനിഞ്ഞ് എൻെറ രണ്ടു പാദങ്ങളിലും ചുംബിച്ചു.

ഞാൻ ദേവിയുടെ ശിരസ്സിൽ കൈവച്ചനുഗ്രഹിച്ചു:

മംഗളം! ദൈവാനുഗ്രഹത്തോടെ, സരസ്വതീദേവി, ദീർഘസുമംഗലീഭവ."

---

(അനുരാഗത്തിൻെറ ദിനങ്ങളിൽനിന്ന്)



അപാരതീരത്തൊരു ഏകാന്തപഥികൻ







ധ്യാനനിരതനായി

ഫോട്ടോ: മുസ്തഫ

# വാക്കുകളിൽ സംഗീതം

ഇ.എം. അഷ്റഫ്

"**യാ**ത്രയ്ക്കുള്ള സമയം വളരെ വളരെ അടുത്തുകഴിഞ്ഞു.

നീയും ഞാനും എന്നുള്ള യാഥാർത്ഥ്യത്തിൽനിന്ന് അവസാനം നീ മാത്രമായി അവശേഷിക്കുവാൻ പോകയാണ്.

നീ മാത്രം...

കാലമിത്രയായിട്ടും നീ എന്നെ അപാരമായ കാരുണ്യത്തോടെ സ്നേഹിച്ചു; സഹിച്ചു; എന്നെപ്പററി നിനക്കെല്ലാം അറിയാം. ഇനിയും സൗകര്യംപോലെ വായിക്കാവുന്ന ഒരു ലഘു ഗ്രന്ഥമാണല്ലോ ഞാൻ..."

—അനർഘനിമിഷത്തിലെ വരികളാണിത്. ഇംഗ്ളീഷിൽ ആദ്യമെഴുതിയ ഈ കാവ്യവരികൾ ബഷീറിൻെറ സാഹിത്യത്തിലെ സംഗീതം വ്യക്തമാക്കുന്നു...

"അവൻ അവസാന യാത്രയ്ക്കൊരുങ്ങിക്കഴിഞ്ഞു. എങ്ങോട്ടാണു യാത്ര? ഇരുളിൻെറ മഹാസമുദ്രത്തിലേക്കാണോ? അതോ പ്രകാശത്തിൻെറ പുതുലോകത്തിലേക്കോ? ഒന്നും അറിഞ്ഞുകൂടാ. ഒരെത്തുംപിടിയുമില്ല... വളരെ വളരെ ക്ഷണികമായ ഒരു ഓർമ്മ മാത്രമാണവൻ. അനന്തതയിലേക്കുള്ള യാത്രയാണു ജീവിതം..."

വാക്കുകൾ സംഗീതമാവുകയും പ്രത്യേക താളലയങ്ങൾ ഉണ്ടാവുകയും ചെയ്യുമ്പോൾ, അവ ഹൃദയത്തെ തൊടുന്നു. സംഗീതത്തിൻെറ പ്രത്യേകതയാണത്. മനസ്സും ചിന്തയും ഒരുപോലെ ത്രസിപ്പിക്കാൻ സംഗീതത്തിനു കഴിയുന്നു. ഇതിനു വാക്കുകളുടെ പ്രയോഗവും സന്നിവേശവും സൂക്ഷ്മമായി വരേണ്ടതുണ്ട്. 'വാക്കുകൾക്കുവേണ്ടി അടയിരിക്കുന്നു'വെന്ന് പില കവികൾ പറയാറുണ്ടല്ലോ. ബഷീറിൻെറ കൃതികളിലും പ്രത്യക്ഷപ്പെടുന്ന സാധാരണ വാക്കുകൾക്കുപോലും കാവ്യഭംഗി കൈവരുന്നത് ഈ 'അടയിരിപ്പി'ലൂടെ നേടുന്ന കലാപരമായ സിദ്ധികൊണ്ടാണ്.

'ൻറുപ്പുപ്പാക്കൊരാനേണ്ടാർന്നി'ലെ "വെളിച്ചത്തിന് എന്തൊരു വെളിച്ചം" എന്ന വാക്യം നല്കുന്ന റിഥം സാധാരണപദങ്ങൾകൊണ്ടു ലഭിക്കുന്ന സൗഭാഗ്യകരമായ സിദ്ധിയാണ്. ഇങ്ങനെ സംഗീതാത്മകമായ പദവിന്യാസത്തിലൂടെ ബഷീർ പുതിയ ലോകംതന്നെ സൃഷ്ടിക്കുന്നു. ആ ലോകത്ത് വാക്കുകൾക്ക് ചിറകു മുളയ്ക്കുന്നു. അവ വായനക്കാരൻെറ ഹൃദയത്തിലേക്കു പറന്നുവരുന്നു. സാന്ദ്രമായ അനുഭവംതന്നെ സൃഷ്ടിക്കുന്നു—'ഏകാന്തതയുടെ അപാരതീരം' എന്ന പ്രയോഗത്തിൽത്തന്നെ ഒരായിരം വർണ്ണച്ചിറകുകൾ വിരിയുന്നുണ്ട്.

ഇങ്ങനെ, ധ്യാനനിമഗ്നമായ മനസ്സിൽ നിന്നും വാക്കുകൾ ഒഴുകിവരുന്നത് സംഗീത സമൃദ്ധമായ അനുഷ്ഠാനംകൊണ്ടാണ്—ബഷീറിനു സംഗീതവും പൂക്കളും എന്നും ഇഷ്ടമായിരുന്നു. എവിടെച്ചെന്നാലും, അത് ജയിലിലായാലും പൊലീസ് സ്റേറഷനിലായാലും താൻ കഴിഞ്ഞുകൂടുന്നിടത്ത് പൂച്ചെടികളും പൂമുററവും ബഷീർ ഉണ്ടാക്കുമായിരുന്നു. വീടായാലും തടവറയായാലും ഇതിനു മാററമില്ലാത്തതുപോലെ, തലചായ്ക്കാനൊരിടം കിട്ടിയാൽ, അവിടെ തൻെറ ഗ്രാമഫോണും റിക്കാർഡുകളും എത്തിക്കും.

തൃശൂർ ജീവിതകാലത്ത് മംഗളോദയം എം.ഡി. വാസുദേവൻ നമ്പൂതിരിപ്പാട് ഒരു നല്ല ഗ്രാമഫോൺ ബഷീറിനു സമ്മാനിച്ചു. പങ്കജ് മല്ലിക്ക്, കെ.എൽ. സൈഗാൾ, കെ.സി. ഡേ, തലത്തു മുഹമ്മദ്, എം.എസ്. സുബ്ബലക്ഷ്മി, മുഹമ്മദ് റാഫി, ദിലീപ്കുമാർ റായ്, പോൾ റോബ്സൺ, ബിംഗ് ക്രോസ്ബി, പണ്ഡിററ് രവിശങ്കർ, ബിസ്മില്ലാഖാൻ, യഹൂദി മെനുഹിൻ, പങ്കജ് ഉദാസ്, നൂർജ്ജഹാൻ മുകേഷ്... ബഷീറിൻെറ കൈവശമുള്ള സംഗീത റിക്കാർഡുകൾ അങ്ങനെ നീണ്ടുപോകുന്നു. തീരെ കിടപ്പിലാകുന്നതുവരെ ബേപ്പൂരിലെ വീട്ടിനു മുന്നിലെ മാങ്കോസ്റ്റിൻ മരത്തിൻെറ കീഴെ ഗസൽ റിക്കാർഡുകളും കേട്ട് ബഷീർ ലയിച്ചിരിക്കുമായിരുന്നു... സംഗീതത്തിൻെറ ലോകത്തെത്തിയാൽപ്പിന്നെ ഏകാന്തമായ ധ്യാനം തന്നെ.



വാസുദേവൻ നമ്പൂതിരിപ്പാടിൻെറ സമ്മാനമായ ഗ്രാമഫോൺ ബഷീർ പോകുന്നിടത്തെല്ലാം കൊണ്ടുപോയി. മദ്യപിച്ചിരുന്ന കാലത്ത് സംഗീതം കേൾക്കാൻ പ്രത്യേക കമ്പമായിരുന്നു. കോട്ടയത്ത് നാഗമ്പടത്തെ ബഷീറിൻെറ ജീവിതത്തെപ്പററി ഡോ. കെ. അയ്യപ്പപ്പണിക്കർ 'ശീർഷാസന ബഷീർ' എന്ന ലേഖനത്തിൽ സ്മരിക്കുന്നുണ്ട്. അതിൽ ബഷീറിൻെറ സംഗീതപ്രേമം വിവരിക്കുന്നു...

ബഷീറിൻെറ മുറിയിൽ നിന്ന് പങ്കജ്മല്ലിക്കിൻെറയും കെ.സി. ഡേയുടേയും സൈഗാളിൻെറയും ഗ്രാമഫോൺ സംഗീതം മൃദുവായി ഉയരും. ഞങ്ങളെല്ലാം (അയ്യപ്പപ്പണിക്കരും കെ.എസ്. നാരായണ പിള്ളയും റാഫിയും) ഉറങ്ങിക്കഴിഞ്ഞായിരിക്കും ബഷീർ സ്വന്തം അന്തർലോകത്തേക്കു കടക്കുന്നത്. ''തേരാ മന്ദിർ കാഹു ദീപക് ജല് രഹാ?

''മേ രോതാഹും..'' ''സോജ്ജാ രാജകുമാരി—'' ''ഐകാ തക്ദീർ മുഝേ ഇത്നാ ബതാദോ...'' ഈ ഗാനങ്ങൾ അന്തരീക്ഷത്തിൽ ചെറിയ അലകളുണ്ടാക്കി ഉയരുമ്പോൾ ബ്രാൻഡിയുടെയും വിസ്കിയുടെയും ബിയറിൻെറയും കുപ്പികൾ തുറക്കപ്പെടും... രാവിലെ ഞങ്ങൾ ഉണർന്നുനോക്കുമ്പോൾ കാണുന്നത് വിസ്കിയിൽ പകുതി മുങ്ങിയ ഗ്രാമഫോൺ റിക്കാർഡുകളും മുഴുവനും മുങ്ങിയ വായുവും അരികിൽ കട്ടിലിൽ സുഖനിദ്രയിൽ ബഷീറും...''

ബഷീറിൻെറ പഴയ ഇഷ്ടഗാനങ്ങൾ നിരവധിയുണ്ട്— ''ഗുസർ ഗയാ വഹ് സമാനാ കൈസാ കൈസാ'', ''തേരാ മന്ദിർ കാഹു ദീപക് ജല് രഹാ'', ''സോജ്ജാ രാജകുമാരി...'' ഇവ പലവട്ടം ആവർത്തിച്ചു കേൾക്കും. ശോകസുന്ദരമായ താളലയങ്ങളിൽ, ജീവിതത്തിൻെറ സമസ്ത ദുഃഖങ്ങളും മറക്കാൻ ബഷീർ ശ്രമിക്കുകയായിരുന്നു. ഒപ്പം, നീല ജലാശയങ്ങളിലെ നിശ്ശബ്ദതയിൽ, വാക്കുകളുടെ ചെറുകല്ലുകളെറിഞ്ഞ് ചിന്താതരംഗങ്ങളെ സൃഷ്ടിക്കുകയും ചെയ്തു...

ബഷീറിൻെറ ലോകം ഇങ്ങനെ പലപ്പോഴും അലൗകികമായി മാറാറുണ്ട്—സംഗീതവും ഏകാന്തതയും മൗലികമായ ചിന്തയും സമ്മിശ്രമായി സമ്മേളിക്കുമ്പോൾ നാം ജീവിക്കുന്ന ലോകവുമായുള്ള ബന്ധം വിച്ഛേദിക്കപ്പെടുന്ന അവസ്ഥ. ബഷീറിൻെറ ലോകത്താവട്ടെ, നീലവെളിച്ചവും ഏകാന്ത ഭീകരസുന്ദര ശാന്തഗംഭീര സാഗരവും തിരമാലകളുടെ സംഗീതവും മാത്രമേ ഉണ്ടാവുകയുള്ളൂ. അവിടെ കാലുഷ്യമില്ല, സ്വാർത്ഥതയില്ല, മനുഷ്യനുമായി ബന്ധപ്പെടുന്ന യാതൊന്നുമില്ല. വാക്കുകൾ സംഗീതമാവുകയും ശബ്ദങ്ങൾ താളലയം സൃഷ്ടിക്കുകയും ചെയ്യുന്ന അഭൗമികമായ ലോകത്ത്, മനുഷ്യർ അരൂപികളായി മാറുകയാണ്.

ഇവിടെവച്ചാണ് ബഷീർ സർഗ്ഗാത്മക ലോകം കണ്ടെത്തിയത്. നന്മയുടേയും കാരുണ്യത്തിൻെറയും കഥകൾ പറഞ്ഞു തന്നത്; ഒപ്പം ഭാർഗ്ഗവിയുടെ ദുരന്തപ്രണയവും നീലവെളിച്ചത്തിൻെറ അശാന്തമായ സാന്നിദ്ധ്യവും പകർന്നുതന്നതും. ഇതൊരുപക്ഷേ, മലയാളത്തിൽ ബഷീറിനു മാത്രം കൈവന്ന അപൂർവ്വമായ അവസ്ഥയാണ്. രാത്രിയുടെ ഏകാന്തതയിൽ, കടൽത്തീരത്തു തനിയേ ഇരിക്കുമ്പോൾ, ഒരു നഗ്നസുന്ദരി ഓടിവന്ന് തനിക്കുമുന്നിൽ നിന്ന സംഭവം, മററാരും പറയാത്തതാണല്ലോ. ഈ സംഭവം വിവരിക്കുമ്പോൾ, ആ വാക്കുകളിൽ സംഗീത നിബദ്ധമായ പ്രതിദ്ധ്വനി കേൾക്കാം. നീലാകാശവും സാഗരഗർജ്ജനവും ഏകാന്തതയും നഗ്നസുന്ദരി വെള്ളം തെറിപ്പിച്ചുകൊണ്ട് ഓടിവന്നതും, തൻെറ സൈക്കിളിനെ ഉഴിഞ്ഞുകൊണ്ടു കടന്നുപോയതും... ഇതൊക്കെപ്പറയുമ്പോൾ, ആ വാക്കുകളിൽ എവിടെനിന്നോ ഒഴുകിവരുന്ന... അപൂർവ്വരാഗങ്ങൾ അന്തർലീനമായി കേൾക്കാം. ഭീകരതയിൽപ്പോലും സാന്ദ്രത സൃഷ്ടിക്കുന്ന വാക്കുകളാണ് ബഷീറെന്നും പറഞ്ഞിട്ടുള്ളത്.

സ്നേഹവും സ്നേഹശൂന്യതയും വേദനയും ആഹ്ളാദവും ഹാസ്യവും പരിഹാസവുമൊക്കെ പ്രകടമാക്കുമ്പോഴും ബഷീറിൻെറ വാക്കുകളിൽ വ്യത്യസ്ത രാഗങ്ങളുടെ സ്വരലയം കേൾക്കാവുന്നതാണ്. ഇത് മനഃപൂർവ്വം സൃഷ്ടിക്കുന്നതല്ല. അബോധതലങ്ങളിൽ പതിഞ്ഞുകിടക്കുന്ന സംഗീതസിദ്ധി അറിയാതെ വാക്കുകളിൽ കടന്നുകൂടുന്നു. ആശയങ്ങളുടെ തന്ത്രികളിൽ വിരലോടിക്കുമ്പോഴുള്ള സപ്തരാഗങ്ങളുടെ അനുസ്യൂതമായ പ്രവാഹമായി വാക്കുകൾ മാറുന്നു. ഒരേ വാചകത്തിൽത്തന്നെ അനിതരസാധാരണമായ അർത്ഥതലങ്ങൾ ഇങ്ങനെയാണ് ബഷീർ തീർക്കുന്നത്. അനുപമമായ ആസ്വാദനത്തിൻെറ മഴവില്ലുകൾ വായനക്കാരൻെറ ആത്മാവിൽ വിരിയിക്കാൻ ബഷീറിനുള്ള കഴിവ്, നവോത്ഥാന കാലഘട്ടത്തിലെ മററൊരു എഴുത്തുകാരനും ലഭിച്ചിട്ടില്ല...

(ഡി.സി ബുക്സ് പ്രസിദ്ധീകരിക്കുന്ന വൈക്കം മുഹമ്മദ് ബഷീർ എന്ന ജീവചരിത്രത്തിൽനിന്ന്)







# രാവറിയാതെ രസിച്ചും ത്രസിച്ചും

പുതുശ്ശേരി രാമചന്ദ്രൻ

''പോടാ ബടുക്കേ, നിൻെറ കെട്ടിയോൾക്ക് സ്ത്രീധനം കിട്ടിയതാണോടാ മലയാളഭാഷ? എനിക്ക് ഇഷ്ടമുള്ളതുപോലെ എഴുതും. അറിയാവുന്ന അക്ഷരങ്ങൾ വച്ച് എഴുതുമെടാ ഞാൻ. നിൻെറ ഒരു തൊലിപാണ്ടൻ വ്യാകരണം!'' ആരാണിങ്ങനെ ക്ഷോഭിച്ചു സംസാരിക്കുന്നത്? അതിനൊരാൾക്കല്ലേ കഴിയൂ. സാക്ഷാൽ വൈക്കം മുഹമ്മദ് ബഷീറിന്!



പുതുശ്ശേരി രാമചന്ദ്രൻ ബഷീറുമൊത്ത്

തൻെറ ആദ്യകാലത്തെ കഥകൾ വായിച്ചിട്ട് ആഖ്യാതമെവിടെ എന്നന്വേഷിച്ച മലയാളം അദ്ധ്യാപകനായ സ്വന്തം അനുജനെ 'എഴുത്തിൻെറ ഭാഷാശാസ്ത്രം' പഠിപ്പിക്കുകയാണ് ബഷീർ. ഇത് എല്ലാ എഴുത്തുകാരും അറിഞ്ഞിരിക്കേണ്ട ഒരു ഭാഷാതത്ത്വമാണ്. ''ഇക്കാക്ക ഇഷ്ടംപോലെ ചീത്ത പറഞ്ഞോ, എന്നാലും ഇക്കാക്ക രണ്ടുകൊല്ലം എവിടെയെങ്കിലും പോയി മലയാള വ്യാകരണം പഠിക്കണം'' എന്നുപദേശിക്കുന്ന അനുജൻ പാവം മലയാളം വാധ്യാരുണ്ടോ അറിയുന്നു, എഴുത്തുകാരൻ സ്വന്തം ഭാഷ സൃഷ്ടിക്കുന്നവനാണെന്ന്! അവൻ വ്യാകരണം തെററിക്കുന്നു. അങ്ങനെ തെററിക്കുന്നതിലൂടെ സ്വന്തം ശൈലി രൂപപ്പെടുത്തുന്നു. വൈയാകരണൻ അവൻെറ പിറകെവന്ന് ഭാഷാനിയമങ്ങൾ തിരുത്തിയെഴുതുന്നു. ഇതാണ് ഭാഷാചരിത്രം. ഭാഷാശാസ്ത്രത്തിൻെറ ഈ പരമ രഹസ്യം ഉൾക്കാഴ്ചയുള്ള എഴുത്തുകാരൻ സഹജാവബോധംകൊണ്ടറിയുന്നു. അവൻെറ തീക്ഷ്ണ വികാരവിചാരങ്ങൾ ആവിഷ്കരിക്കുവാൻ ഭാഷയിൽ സ്വന്തം ഘടനകൾ സൃഷ്ടിക്കുന്നു. ചിലപ്പോൾ വാക്കുകൾ തന്നെ ഉണ്ടാക്കുന്നു. ബഷീർ മലയാളത്തിൽ ഈ കുസൃതികൾ എല്ലാം ഒപ്പിച്ചുവച്ചിട്ടുണ്ട്.

സാഹിത്യ ഭാഷയുടെ സാമാന്യ നിയമങ്ങളിൽ ബഷീർ എന്തിനാണീ അക്രമം കാണിക്കുന്നത്? തലയോലപ്പറമ്പിലും പരിസരങ്ങളിലുമായി താൻ നേരിട്ടറിയുന്ന കുറെ കഥാപാത്രങ്ങളെ അവരുടെ ഭാഷയിലും വേഷത്തിലും പകർത്തിവയ്ക്കേണ്ടിവന്നപ്പോൾ, സാഹിത്യ ഭാഷയിൽ ഒരഴിച്ചുപണി ആവശ്യമായി. ചുട്ടുപൊള്ളുന്ന ജീവിതാനുഭവങ്ങളോടെ വാർന്നുവീഴുന്ന കഥാപാത്രങ്ങളെ ഏററുവാങ്ങുവാൻ സാഹിത്യത്തിലെ അലങ്കാരഭാഷയ്ക്കു കഴിയില്ല. ഓടുരുക്കി വാർക്കുവാൻ മൺമൂശതന്നെ വേണം. ബഷീർ തൻെറ കഥാശില്പങ്ങൾ വാർത്തെടുക്കുവാൻ മെനഞ്ഞ മൺമൂശയാണ് ആ ഭാഷ. തനിക്കുതന്നെ പരിചയമുള്ള ചുററുവട്ടത്തിൽ നിന്ന് അനുഭവിച്ചറിഞ്ഞ കാര്യങ്ങൾക്കേ അദ്ദേഹം കഥാരൂപം നൽകിയുള്ളൂ. നാടെങ്ങും ഓടിനടന്ന് കാർത്തികവിളക്കു കൊളുത്തുകയല്ല, തൻെറ കാൽച്ചുവട്ടിൽ ഒരു വലിയ പന്തം കത്തിച്ചെടുക്കുകയായിരുന്നു ബഷീർ. താനും തൻെറ പരിവട്ടത്തുള്ളവരും അനുഭവിച്ച ദുഃഖത്തിൻെറ പൊരികൾ ഊതിപ്പിടിപ്പിച്ച് ഒരു തീജ്ജ്വാലയാക്കുകയായിരുന്നു അദ്ദേഹം. ചിരിയുടെ പൂനിലാവായി വിരിഞ്ഞുനിന്ന ആ പ്രകാശത്തിൽ സമൂഹത്തിൻെറ സർവ്വ വികൃതമുഖങ്ങളും വ്യക്തികളുടെ ഹൃദയ സൗന്ദര്യങ്ങളും നാട്ടിലെ കാടുകളും വള്ളിപ്പടർപ്പുകളും അവയിലൊളിഞ്ഞിരിക്കുന്ന ക്ഷുദ്രജീവികളും വിഷപ്പാമ്പുകളും എല്ലാം നാം കണ്ടു. ഓരോ വൈകൃതത്തിനു നേരെയും വിരൽചൂണ്ടി ചിരിച്ചുകൊണ്ടുനിൽക്കുന്ന ബഷീറിനെ അദ്ദേഹത്തിൻെറ കൃതികളിലെല്ലാം നാം കാണുന്നു. കപട നാട്യങ്ങളുടെ മുഖംമൂടികൾ പിച്ചിച്ചീന്തി രസിക്കുന്ന, അതേസമയം വേദനിക്കുന്ന ഹൃദയാലുവായ ഒരെഴുത്തുകാരനാണ് ബഷീർ.

താനുൾക്കൊള്ളുന്ന മുസ്ലിം സമുദായത്തിൻെറ പശ്ചാത്തലത്തിലാണ് ബഷീറിൻെറ മിക്ക രചനകളും. അതൊരു പരിമിതിയായി കാണുന്ന നിരൂപകരുണ്ട്. അവർ ബഷീറിനെ വേണ്ടപോലെ മനസ്സിലാക്കാത്തവരാണ്. തനിക്കേറെ പരിചയമുള്ള സമുദായത്തെ മുൻനിറുത്തി സകലമാന മനുഷ്യരുടേയും ദൗർബ്ബല്യങ്ങളെയും സ്വാർത്ഥ ചിന്തകളെയും അതിനെ താലോലിച്ച് സംരക്ഷിക്കുന്ന സാമൂഹിക

നിയമങ്ങളെയും എണ്ണിയെണ്ണി എടുത്തുകാട്ടുകയാണ് ബഷീർ. മതനിയമങ്ങളെ ദുർവ്യാഖ്യാനം ചെയ്ത് പാവപ്പെട്ട വിശ്വാസികളെ വഴിതെററിക്കുന്ന പൗരോഹിത്യത്തിന്റെ മൂഢതയ്ക്കെതിരേ ബഷീറെയ്യുന്ന പരിഹാസത്തിന്റെ കൂരമ്പുകൾ എല്ലാ മതങ്ങൾക്കും ഒരുപോലെ ബാധകമാണ്. മുസ്ലിം സമുദായത്തിലെ വിവാഹമോചനം ബഹുഭാര്യാത്വം എന്നിവയിലൂടെ സ്ത്രീപീഡനത്തിനെതിരെ ഇത്ര ശക്തമായി പ്രതികരിച്ച മറെറാരെഴുത്തുകാരനില്ല. നമ്മുടെ അയൽ രാജ്യങ്ങളിലെവിടെയെങ്കിലുമിരുന്നായിരുന്നു ബഷീർ മതപൗരോഹിത്യത്തിനെതിരെ എഴുതിയിരുന്നതെങ്കിൽ എത്രയോ മുമ്പേ അദ്ദേഹത്തിന്റെ തലയ്ക്ക് വില നിശ്ചയിക്കപ്പെടുമായിരുന്നു. മതങ്ങൾക്കതീതമായി വലിയ മനുഷ്യരെ വാർത്തെടുക്കാൻ സ്വാതന്ത്ര്യസമരത്തിന്റെ തീച്ചൂളയിലേക്ക് എടുത്തുചാടി കൈപൊള്ളിച്ച കഠിനമർദ്ദനമേററുവാങ്ങിയ, ഇന്ത്യ സ്വതന്ത്രയായാൽപ്പിന്നെ പട്ടിണിയുണ്ടാവില്ലെന്ന് അമ്മയ്ക്ക് ഉറപ്പുകൊടുത്ത



ബഷീർ സ്വാതന്ത്ര്യാനന്തര ഭാരതത്തിന്റെ രാഷ്ട്രീയത്തിനു വന്ന മൂല്യച്യുതി കണ്ട് ദുഃഖിതനായി. ഇവിടെ ജനങ്ങൾ മുസ്ലീങ്ങളും ക്രിസ്ത്യാനികളും ഹിന്ദുക്കളുമായി വേർതിരിഞ്ഞു നിൽക്കുന്ന ചിത്രമദ്ദേഹത്തെ വേദനിപ്പിച്ചു. തന്റെ വായനക്കാർ മനുഷ്യരാണെന്നോ മലയാളികളാണെന്നോ പിന്നീട് അദ്ദേഹം പറയുന്നില്ല. മുസ്ലീങ്ങളും ക്രിസ്ത്യാനികളും ഹിന്ദുക്കളുമായ വായനക്കാർക്ക് സ്വതസിദ്ധമായ പരിഹാസത്തോടെ അദ്ദേഹം നന്ദി പറയുന്നതുകാണാം.

സമൂഹം, രാഷ്ട്രീയം, പത്രപ്രവർത്തനം, നീതിന്യായം, സാഹിത്യം, സംസ്കാരം തുടങ്ങി സമൂഹത്തിന്റെ എല്ലാ തലങ്ങളിലും നിലവിലുള്ള കപടമുഖങ്ങളുടെ പർദ്ദ ചീന്തിയ തൂലികയാണത്. സ്ത്രീപുരുഷ ബന്ധത്തിന്റെ എത്രയോ തലങ്ങൾ ചിത്രീകരിച്ചു കാണിച്ചു. അതിതീവ്രമായ രതിഭാവത്തിന്റെ അനിയന്ത്രിതമായ സഞ്ചാരപഥങ്ങൾ ബഷീറിന്റെ ചിരിയുടെ വെളിച്ചത്തിൽ വ്യക്തമായി നാം കണ്ടു. മനുഷ്യമനസ്സിന്റെ അബോധതലങ്ങളെ അടക്കിവാഴുന്ന മോഹഭീതികളുടെ ബഷീർ സ്ഫുരണങ്ങൾ ഭ്രമാത്മക രചനകളിലൂടെ ബഷീർ വരച്ചിട്ടു. പക്ഷേ, ബാഹ്യജീവിതത്തിന്റെ പ്രശ്നങ്ങൾ ആവിഷ്കരിക്കുന്നതിൽ അവസാനിക്കുന്ന ഒരന്വേഷണമായിരുന്നില്ല ഈ കലാകാരന്റേത്. മനുഷ്യന്റെ അനന്തമായ അന്വേഷണ തൃഷ്ണയെ നിരന്തരം വെല്ലുവിളിക്കുന്ന പ്രപഞ്ച രഹസ്യങ്ങളുടെ മുന്നിൽ പകച്ചുനിന്ന് അദ്ഭുതം കൊള്ളുന്ന ബഷീറിനെ നാം കാണുന്നു. അതിരുകളില്ലാത്ത സ്വാതന്ത്ര്യത്തിലേക്കു കുതിച്ചുപായുന്ന മനുഷ്യമനസ്സിനെ നിയന്ത്രിക്കാൻ ശ്രമിക്കുന്ന സാമൂഹിക നിയമങ്ങളെയും ആചാരവിശ്വാസങ്ങളെയും ഇടംകൈകൊണ്ടദ്ദേഹം തട്ടിമാററുന്നു. സാമൂഹിക നിയമങ്ങൾ വ്യക്തിയുടെ ചിന്താശക്തിയെ തകർക്കാൻ ശ്രമിക്കുന്നതിൽ ഈ എഴുത്തുകാരൻ രോഷം കൊള്ളുന്നു. തെററു ചെയ്യാത്ത ഒരു കുററവാളിയെപ്പോലെ സമൂഹത്തിനു മുന്നിൽ അദ്ദേഹം കൈകെട്ടിനിന്നു. സർവ്വോപരി എന്നും പ്രപഞ്ചരഹസ്യം അന്വേഷിക്കുന്ന ഒരു ജിജ്ഞാസുവിനേയും അദ്ദേഹത്തിൽ നാം കാണുന്നു. പ്രപഞ്ചത്തിന്റെ ഈ അതീത ചക്രവാളങ്ങളിലേക്ക് അന്വേഷണത്വരയോടെ സഞ്ചരിക്കുന്ന അധികമെഴുത്തുകാർ മലയാളത്തിലില്ല. ബഷീർകൂട്ടം തെററിമാറി നിൽക്കുന്നത് ഇതുകൊണ്ടാണെന്ന് എനിക്കു തോന്നുന്നു.

എഴുപതുകളുടെ ആദ്യ വർഷങ്ങളിലാണ് വൈക്കം മുഹമ്മദ് ബഷീറുമായി അടുത്ത് ഇടപഴകുവാൻ എനിക്ക് ഇടയായത്. സാഹിത്യ അക്കാദമി യോഗങ്ങൾക്ക് പോകുമ്പോൾ, പല രാത്രികളിലും അദ്ദേഹത്തിന്റെ അനുഭവകഥനങ്ങൾ കേട്ട് രാവറിയാതെ രസിച്ചും ത്രസിച്ചും കഴിഞ്ഞിട്ടുണ്ട്. ആ അനുഭവങ്ങളിൽ എത്രയോ എണ്ണം എഴുതപ്പെടാതെ പോയി എന്ന് ഇന്ന് വേദനയോടെ ഞാൻ ഓർക്കുന്നു.

ബഷീർ നമ്മെ വിട്ടുപിരിഞ്ഞു. ആ ജീവിതത്തിന്റെ ഭാരം ശരീരത്തിന് താങ്ങാനാവാതെ സ്വാഭാവികമായുണ്ടായ പരിണതിയാണത്. എത്രയോ ജന്മങ്ങളുടെ വേദനകൾ ഒരുമിച്ചനുഭവിച്ച അദ്ദേഹം, അതിൽനിന്നു കടഞ്ഞെടുത്ത അനുഭവ സൗന്ദര്യം നമുക്ക് വാരിക്കോരിത്തന്നിട്ടാണു പോയത്. എങ്കിലും ആ വേർപാട് നമ്മെ ദുഃഖിപ്പിക്കുന്നു. ഭാഷയിൽ ഒരു വലിയ ശൂന്യത സൃഷ്ടിക്കുന്നു. പൂർണ്ണ കാമനായാണ് അദ്ദേഹം പിരിഞ്ഞുപോയത്. ''എനിക്കിനി ഒന്നും വേണ്ട. മോഹങ്ങൾ അരുത്. കിട്ടിയതുകൊണ്ട് ഞാൻ തൃപ്തനാണ്. എനിക്ക് യാതൊരാഗ്രഹങ്ങളുമില്ല.'' ഈ സംതൃപ്തിയോടെ വിടപറയുവാൻ ഋഷി മനസ്സിനേ കഴിയൂ. ബഷീർ മലയാളത്തിലെ ഋഷിയായ കവിയായിരുന്നു.







# മതിലിനുമുകളിൽ മനുഷ്യർ

## അടൂർ ഗോപാലകൃഷ്ണൻ

''ആരാണ് നാരായണിയുടെ റോളിൽ അഭിനയിക്കുന്നത്?'', ബഷീറിന്റെ ചോദ്യം വളരെ ഗൗരവത്തിലാണ്.

ഞങ്ങൾ അന്ന് ആദ്യമായി പരസ്പരം കണ്ട് പരിചയപ്പെടുകയായിരുന്നു. കുശലം കഴിഞ്ഞ് കാര്യത്തിലേക്കു കടക്കുന്നതിനിടയിൽ പെട്ടെന്ന് അങ്ങനെയൊരു ചോദ്യമുണ്ടായതിൽ ഞാൻ തെല്ലൊന്ന് അമ്പരന്നു. എന്താണദ്ദേഹം ഉദ്ദേശിച്ചിരിക്കുക?

മതിലുകളിലെ നാരായണിക്ക് ഒരു നായികാരൂപം നല്കുന്നതിനെപ്പററി ഞാൻ ആലോചിച്ചിട്ടുതന്നെയില്ല. ഒന്നാലോചിച്ചാൽ ഒരിക്കലും നേരിൽക്കാണാത്ത നാരായണിയാണ് എന്നെ ആ കഥയിലേക്ക് ആകർഷിച്ചതുതന്നെ. ഡോക്ടർ എം.എം. ബഷീറിന്റെയും മീരയുടേയും മുഖത്തേക്ക് ഞാൻ അറിയാതെ നോക്കിപ്പോയി. ബഷീർ എന്നെ ശ്രദ്ധിച്ചിരിക്കുകയാണ്. പതിവു സിനിമാമുറയിൽ പ്രേക്ഷകർക്കു മുന്നിൽ നാരായണിയെ പ്രത്യക്ഷപ്പെടുത്തുക ഒരാചാരമര്യാദയായി ചെയ്യുവാൻ ഞാൻ നിർബ്ബന്ധിതനാവും എന്നൊരുപക്ഷേ, അദ്ദേഹം കരുതിയിരിക്കുമോ?

ഞാൻ വിശദീകരിച്ചു, ''ആ റോളിൽ ആരും അഭിനയിക്കുന്നില്ല. കഥയിലെപ്പോലെ ശബ്ദം മാത്രമേ ഉണ്ടാവൂ.''

''എങ്കിൽ സിനിമ നന്നാവും''— ബഷീറിന്റെ മുഖത്തെ കൃത്രിമമായുണ്ടാക്കിയ ഗൗരവം ഒരു കുസൃതിച്ചിരിയിൽ കുതിർന്നു.

''ഗോപാലകൃഷ്ണനറിയാമോ, ഈ കഥ സിനിമയാക്കാൻ പലരും വന്നിരുന്നു. ഒന്നുരണ്ടുപേർ എഴുതിയ സ്ക്രിപ്റ്റും ഇവിടിരിപ്പുണ്ട്. അതിലൊന്നിൽ നാരായണിയായി ആറേഴു നടികളെ അവതരിപ്പിക്കാനായിരുന്നു പ്ലാൻ. മതിലിനപ്പുറത്തുനിന്ന് ഓരോ തവണയും കഥാനായകൻ സംസാരിക്കുമ്പോൾ അയാളുടെ ഭാവനയിൽക്കാണുന്ന രീതിയിൽ ഓരോ വ്യത്യസ്ത നായികമാരെ കാണിക്കും. എങ്ങനെയുണ്ട് വിദ്യ?''

പടത്തിന്റെ തിരക്കഥ എഴുതി പൂർത്തിയാക്കിയശേഷമാണ് ബഷീറിന്റെ അനുഗ്രഹാശിസ്സുകൾക്കുവേണ്ടി അങ്ങോട്ടു ചെന്നതെന്ന കാര്യം ഞങ്ങൾ മനഃപൂർവ്വമായും മിണ്ടിയില്ല—ശ്രീ. രവി (ജനറൽ പിക്ചേഴ്സ്) അതിനു പത്തുവർഷംമുമ്പ് എഴുതിവാങ്ങിയിരുന്ന മതിലുകളുടെ ചലച്ചിത്രാവകാശം എനി



അടൂർ ഗോപാലകൃഷ്ണൻ ബഷീറിനോടൊപ്പം

ക്കു സൗജന്യമായി കൈമാറിയിരുന്നു.

ഞങ്ങൾ സംഭാഷണമാരംഭിക്കുമ്പോൾ ബഷീർ തികച്ചും ആനുഷംഗികമായി പറഞ്ഞ മറെറാരു വിശേഷം എന്നെ അമ്പരപ്പിച്ചതോർക്കുന്നു. ഡൽഹിയിൽനിന്നുള്ള സാബാ സൈദി എന്ന ടെലിവിഷൻ നിർമ്മാതാവുമായി, മതിലുകളുടെ കഥ അരമണിക്കൂർ വരുന്ന ഒരു എപ്പിസോഡാക്കി ചിത്രീകരിക്കുവാൻ ഏതാണ്ട് ധാരണയായെന്ന്. പ്രതിഫലം ആയിരത്തിയഞ്ഞൂറു രൂപ. എന്നുമാത്രമല്ല, അദ്ദേഹം അതിൽ സന്തോഷവാനുമായി കണ്ടു. ''എഗ്രിമെൻറ് വല്ലതും ഒപ്പിട്ടോ? സമ്മതിച്ചെഴുതിയോ?'', ഞാൻ ഒററവീർപ്പിൽ ചോദിച്ചു. എൻെറ ആകാംക്ഷ അല്പംപോലും പൊതിഞ്ഞുവയ്ക്കുവാൻ എനിക്കു കഴിഞ്ഞില്ല.

''ഇല്ല. ഉറപ്പിച്ചു എന്നു പറഞ്ഞുകൂടാ.''

''എനിക്കീ കഥ സിനിമയാക്കണമെന്നുണ്ട്; ടെലിവിഷൻകാർക്കൊന്നും കൊടുക്കണ്ട. അനുവാദവും അനുഗ്രഹവും വാങ്ങാനാണ് വന്നിരിക്കുന്നത്.''

ഞങ്ങൾ തയ്യാറാക്കിക്കൊണ്ടു പോയിരുന്ന ഉടമ്പടിയിൽ ഒപ്പിട്ട് ചെക്കു കൈയിൽ വാങ്ങുമ്പോൾ ബഷീർ പറഞ്ഞു, ''ഈ കഥയുടെ അവകാശം ഞാൻ കൊല്ലത്തെ രവിക്കു കൊടുത്തതാണ്. ഇപ്പോൾ ഇതു തീരെ പ്രതീക്ഷിച്ചില്ല. ഇതു വളരെ 'പ്രിൻസ്‌ലി എമൗണ്ട്' ആണല്ലോ. ദൈവം അനുഗ്രഹിക്കട്ടെ.'

യാത്രപറഞ്ഞെഴുന്നേല്ക്കുമ്പോൾ, മരച്ചുവട്ടിലെ ക്യാൻവാസ് കസേരയിൽനിന്ന് കൈയെത്തി പത്രമാസികകൾക്കടിയിൽനിന്ന് കുറേ നോട്ടുകളും നാണയങ്ങളും അദ്ദേഹം കൈയിലെടുത്തു. എന്നിട്ടത് ഞങ്ങൾക്കു കൈനീട്ടമായി വീതിച്ചു തന്നു. ഭാര്യമാരെയും കുട്ടികളേയും ഏല്പിക്കാൻ വേറെയും. പിന്നെ നെററിയിൽ കൈവച്ചനുഗ്രഹിച്ചു, ''നല്ലതു വരട്ടെ.''

ഒരു പകലിൻെറ പകുതിയോളം നീണ്ട ആ കൂടിക്കാഴ്ച ഞങ്ങൾക്കിടയിൽ അത്യന്തം ആർജ്ജവമുള്ള ഒരാത്മബന്ധത്തിൻെറ തുടക്കം കുറിക്കുകയായിരുന്നു. ബഷീറിനെ എത്രയോ നേരത്തേ ഞാനറിഞ്ഞതാണ്. എന്നേ ഞാൻ അദ്ദേഹത്തിൻെറ ആരാധകനാണ്. അക്ഷരങ്ങൾ കൂട്ടിവായിക്കാൻ തുടങ്ങിയ നാൾ മുതൽ ബഷീറിൻെറ കഥാപാത്രങ്ങളുമായി സല്ലപിച്ചും സന്തപിച്ചുമാണ് ഞാൻ വളർന്നത്.

തമ്മിൽ വഴക്കുകൂടുമ്പോൾ സമപ്രായക്കാരായ കുട്ടികളോട് ദേഷ്യം നടിച്ചു പറയും, ''ഹുന്ത്രാപ്പീ ബുസ്സാട്ടോ!''

കളിയാക്കാനാണുദ്ദേശ്യമെങ്കിൽ ''ഹുത്തിന വാലിട്ട ലുത്താപ്പി''— എന്നു നീട്ടിപ്പാടും.

ഉത്തരം മുട്ടുമ്പോഴാണെങ്കിൽ ''ഞിങ്ങടെ ബീട്ടി ബാളമ്പുളിയൊണ്ടോ?'' എന്നു ഗൗരവം കൊണ്ടു ചോദിക്കും.

വായിച്ചിഷ്ടപ്പെട്ട ഓരോ ബഷീർക്കഥയും പത്തു കൂട്ടുകാരെക്കൊണ്ടുകൂടിയെങ്കിലും വായിപ്പിക്കും. അവയിലെ നോവും നർമ്മവും പരസ്പരം പറഞ്ഞാസ്വദിക്കും.



എത്രയെത്ര തവണയാണ് ഞങ്ങൾ, കൂട്ടുകാർ 'പുസു', 'പുശു', 'പുളു', 'പുഌ' എന്നിങ്ങനെ 'പുഴു'വിശേഷം പറഞ്ഞു രസിച്ചിട്ടുള്ളത്!

ആരെങ്കിലും മുതിർന്നവർ പൊങ്ങച്ചമോ പാരമ്പര്യപ്പെരുമയോ പറയുമ്പോൾ ഞങ്ങൾ പരസ്പരം കണ്ണിറുക്കിച്ചിരിക്കും, ''കുയ്യാനാർന്നേ—''

തകഴിയും ഉറൂബും പൊറെറക്കാട്ടും ദേവുമൊക്കെ എനിക്കിഷ്ടപ്പെട്ട കഥാകാരന്മാരാണ്. പക്ഷേ, അവരൊക്കെ ഗൗരവസ്വരത്തിൽ കഥ പറഞ്ഞവരാണ്. ബഷീറാകട്ടെ, അവരിൽനിന്നെല്ലാം വ്യത്യസ്തനായി ഒററയാനായി നിന്നു. ഉള്ളു പൊള്ളിച്ച നോവുകളും പ്രജ്ഞകളുടെ മേൽ ഉറഞ്ഞാടിയ ഉന്മാദവും മജ്ജ മാന്തിത്തിന്നുന്ന വിശപ്പും നാഡികളിൽ കത്തിപ്പിടിച്ച കാമവും ബഷീറിൻെറ വാക്കുകളിൽ ജ്വലിക്കുന്ന അനുഭവങ്ങളായി. ആ തൂലിക അക്ഷരം കടന്നെഴുതി. വാക്കുകൾ വളരാൻ വിസമ്മതിച്ചപ്പോൾ, പഴകിയ പ്രയോഗങ്ങളുടെ പരിമിതികളറിഞ്ഞപ്പോൾ ബഷീർ സ്വന്തമായി, സ്വതന്ത്രമായി ഭാഷ സൃഷ്ടിച്ചു—ആഖ്യയും ആഖ്യാതവും അനുസരിക്കാത്ത ഭാഷ.

വയലാലിൽ വീട്ടിൽനിന്നു പുറത്തേക്കിറങ്ങുമ്പോൾ ബഷീർ പിറകിൽനിന്നു വിളിച്ചു ചോദിച്ചു,

''സ്ക്രിപ്റ്റ് എഴുതിത്തീരുമ്പോൾ എന്നെ കാണിക്കുമോ?''

ഞാൻ കുഴങ്ങി നിന്നു. തിരിഞ്ഞ്, ഒരു മര്യാദച്ചിരി ചിരിച്ച് ഭവ്യതയോടെ ഞങ്ങൾ പുറത്തേക്കിറങ്ങി. കോഴിക്കോട്ടേക്കുള്ള യാത്രയിൽ ഞാൻ ഡോക്ടർ ബഷീറിനോടു പറഞ്ഞു, ''സ്ക്രിപ്ററ് കാണിക്കുന്നതു പ്രശ്നമാവും. അദ്ദേഹം എന്തെങ്കിലും മാററം ആവശ്യപ്പെട്ടാൽ പറഞ്ഞൊഴിയാൻ പററില്ല. പടം തീർന്നിട്ടു കാണിക്കുന്നതല്ലേ നല്ലത്?''

അദ്ദേഹം യോജിച്ചു, ''അതു മതി.''

സിനിമയുടെ ആദ്യപ്രദർശനം ബഷീറിനുവേണ്ടിത്തന്നെയാവണമെന്ന് എനിക്കു നിർബ്ബന്ധമുണ്ടായിരുന്നു. പ്രിൻറുമായി മദ്രാസ്സിൽനിന്നെത്തിയയുടൻ കോഴിക്കോടിനു വിളിച്ച് എം.ടിയുമായി സംസാരിച്ചു. പിന്നെയെല്ലാം എം.ടിതന്നെ ഏർപ്പാടാക്കി. ശ്രീ. പി.വി. ഗംഗാധരൻെറ സൗഹൃദത്തിൽ സംഗം തിയേറ്ററിൽ പ്രദർശനം. ബഷീറിൻെറ കുടുംബത്തെയും അടുത്ത സുഹൃത്തുക്കളേയും ആരാധകരേയും, കൂടാതെ കോഴിക്കോട്ടെ പത്രപ്രവർത്തകരേയും കലാസാഹിത്യ നായകന്മാരെയുമെല്ലാം ക്ഷണിച്ചിരുന്നു.

രാവിലേതന്നെ ശ്രീ. വി.എം. കുട്ടി തൻെറ കാറിൽ ബഷീറിനെ തിയേറ്ററിനടുത്തുള്ള ഞങ്ങളുടെ ഹോട്ടലിലേക്കു കൂട്ടിക്കൊണ്ടുവന്നു. ബഷീർ വളരെ ഉന്മേഷവാനായി കാണപ്പെട്ടു.

''കഴിഞ്ഞതവണ കണ്ടപ്പോഴുള്ള ക്ഷീണമൊന്നുമില്ല.'' ഞാൻ ലോഹ്യം പറഞ്ഞു.

''മൂപ്പരിന്നലെ രാത്രി ഉറങ്ങിയിട്ടില്ല. പടം കാണാനുള്ള എക്സൈററ്മെൻറിലാണ്.''

ബഷീർ നിഷേധിച്ചില്ല. കുസൃതിച്ചിരിയോടെ, ശിശുസഹജമായ നാണത്തോടെ പ്രതികരിച്ചു, ''പോടേ''—

ക്ഷണിക്കപ്പെട്ടവരും കേട്ടറിഞ്ഞു വന്നവരുമൊക്കെയായി തിയേററർ നിറഞ്ഞിരുന്നു.

പ്രദർശനം കഴിഞ്ഞ് ഹാളിൽ വിളക്കുകൾ തെളിഞ്ഞു. എല്ലാവരും എഴുന്നേററു. ബഷീർ മാത്രം അങ്ങനെതന്നെയിരിക്കുന്നു. ഞാൻ ഒട്ടൊരങ്കലാപ്പോടെ അടുത്തേക്കു ചെന്നു. എന്തായിരിക്കുമോ ആവോ പ്രതികരണം. മുഖത്തിനടുത്തേക്കു ഞാൻ കുനിഞ്ഞു. ബഷീർ വളരെ വികാരാധീനനായി കാണപ്പെട്ടു. കണ്ണുകൾ നിറഞ്ഞിരുന്നു. ഏതാനും നിമിഷങ്ങളുടെ നിശ്ശബ്ദത. എന്നിട്ട് പതുക്കെപ്പറഞ്ഞു, ''നോട്ട് എ ഡൾ മോമൻറ്.''

ഞാൻ മനസ്സിൽ ആശ്വസിച്ചു. ''രക്ഷപ്പെട്ടു. ആദ്യമായി വേറൊരാളിൻെറ കൃതി—അതും പ്രശസ്തമായത്, സിനിമയിലാക്കിയതാണ്. ഇനി മററുള്ളവർ എന്തും പറയട്ടെ. സാരമില്ല.'

ഉച്ചകഴിഞ്ഞ് സംവിധായകനുമായുള്ള മുഖാമുഖത്തിന് പ്രസ്സ് ക്ളബ്ബിൻെറ ക്ഷണമുണ്ടായി. ''ബഷീറിനെ ക്ഷണിക്കേണ്ടേ?' എൻെറ നിർദ്ദേശം സ്വീകരിക്കപ്പെട്ടു. അദ്ദേഹം ഉത്സാഹപൂർവ്വംതന്നെ വരാമെന്നു സമ്മതിച്ചു.

പ്രസ്സ് ക്ളബ്ബിലെത്തുമ്പോൾ ശ്രീ. വി.ആർ. സുധീഷ് നേരിട്ടുവന്നു പരിചയപ്പെട്ടു. അദ്ദേഹം പറഞ്ഞു, ''സിനിമ ശരിയായില്ല. കഥ വായിച്ചപ്പോഴുണ്ടായ വികാരം സിനിമ കണ്ടപ്പോഴുണ്ടായില്ല.''

പതിവുപോലെ ഞാൻ എൻെറ ന്യായങ്ങൾ പറഞ്ഞു. സുധീഷ് തീരെ വിട്ടുതരുന്നില്ല. മീരയും എൻെറ സഹായത്തിനെത്തി. കിം ഫലം. ഞാൻ മനസ്സിലാലോചിച്ചു, 'നമ്മുടെ എഴുത്തുകാർക്ക് വരമൊഴിക്കപ്പുറം ഒന്നും' കാണാൻ പററുന്നില്ല.'

പക്ഷേ, ബഷീർ എൻെറ എല്ലാ ഭയാശങ്കകളേയും തെററിച്ചു. എൻെറ നേരെയെറിഞ്ഞ നിരൂപകശരങ്ങളൊക്കെ ബഷീർ പാതിവഴിക്കു പിടിച്ചെടുത്ത് പൂക്കളായി പുണ്യമായി അവിടം മുഴുവൻ വിതറി. ഗൗരവക്കാർ പൊട്ടിച്ചിരിച്ചു. രണ്ടുമണിക്കൂറിലേറെ നീണ്ട ആ പരിപാടി ഒരു അപൂർവ്വാനുഭവംതന്നെയായിരുന്നു.

ഇടയ്ക്കിടെ ബഷീറിൻെറ ഓരോ കൊച്ചു കത്തുകൾ വരും. മടിയനായ ഞാൻ ഉടൻ മറുപടിയെഴുതിയിരുന്നത് ബഷീറിനു മാത്രമാണെന്നു തോന്നുന്നു.

അങ്ങനെയിരിക്കുമ്പോൾ ഒരു കത്ത്. ബഷീറിൻെറ ശേഷിച്ച കൃതികളുടെയെല്ലാം സിനിമ–ടി.വി പകർപ്പവകാശം വാങ്ങാൻ ഒരാൾ എത്തിയിരിക്കുന്നു. 'ഒക്കെ സമ്മതിച്ച് ഉടമ്പടിയാകാൻ തുടങ്ങുമ്പോൾ–– നില്ല്. നില്ല്. പാത്തുമ്മയുടെ ആടിൻെറയും ൻറുപ്പൂപ്പാക്കൊരാനേണ്ടാർന്നിൻെറയും കാര്യത്തിൽ എനിക്കൊരാളിനോടു ചോദിക്കാനുണ്ട്.

'അതിന് അങ്ങേര് വേണമെന്നാവശ്യപ്പെട്ടിട്ടുണ്ടോ?'

'ഇല്ല. എങ്കിലും... ഗോപാലകൃഷ്ണനാ— എന്തു പറയുന്നു?'

എന്നെ ആകെ ധർമ്മസങ്കടത്തിലാക്കിയ ഒരു കത്തായിരുന്നു അത്. എന്നോടു ബഷീറിനുണ്ടായിരുന്ന സ്നേഹവും വാത്സല്യവും വിശ്വാസവും എൻെറ കണ്ണ് ഈറനാക്കി.





# ഒരു കത്ത് ഒരു ദർശനം

വിജു വി. നായർ

വർഷങ്ങൾക്കുമുമ്പ് ഒരു ഏഴാംക്ളാസ്സുകാരൻ, രണ്ടു കഥകളുടെ മാത്രം പരിചയത്തിൻെറ ബലത്തിൽ, മധ്യതിരുവിതാംകൂറിൽനിന്ന് ബേപ്പൂരേക്കൊരു കത്തുവിട്ടു. അതിൻെറ ചുരുക്കം ഏതാണ്ടിങ്ങനെയായിരുന്നു:

പ്രിയപ്പെട്ട ബഷീറമ്മാവന്,

എൻെറ പേര് വിജു. എനിക്കീ പേരിഷ്ടമല്ല—വിജു കുഞ്ഞു നായർ. എത്രയെത്ര നല്ല പേരുകളാ കുട്ടികൾക്ക്. അതിൻറിടെ ഈ പന്നപ്പേര്. മാററിത്തരാൻ പറയുമ്പോ അമ്മ ദേഷ്യപ്പെടുന്നു. ബഷീറമ്മാവനോടു പറഞ്ഞാ ഒരു സൂത്രം പറഞ്ഞുതരുമെന്നു പറഞ്ഞത് സുലോചനച്ചേച്ചിയാ. ചേച്ചി പറഞ്ഞിട്ടാ 'ൻറുപ്പാപ്പാ...' കഥ വായിച്ചേ. എനിക്കിഷ്ടം 'വാപ്പാൻെറ തുശി'യാ. പക്ഷേങ്കി, ഒരു കൊഴപ്പം. അമ്മ അറിഞ്ഞാൽ തല്ലും. പഠിക്കണ്ട കുട്ടികൾ കഥേം വായിച്ചോണ്ടിരുന്നാൽ അമ്മയ്ക്കു കലിയാ.

ഏതിനും ബഷീറമ്മാവൻ ഒരു വഴി പറഞ്ഞുതരണം.

എന്ന്,

............

കത്തയച്ച് രണ്ടാഴ്ചയ്ക്കകം മറുപടി വന്നു. ആരുടേയും 'കേറോഫി'ലല്ലാതെ കിട്ടുന്ന ആദ്യത്തെ കത്തായിരുന്നു അത്. ഇത്തിരി ഗമയിൽത്തന്നെ ഇൻലൻറ് വകഞ്ഞു കീറി, നിവർത്തു. ചളോ പളോന്നുള്ള കൈപ്പട. അതിങ്ങനെ പോയി:

പ്രിയപ്പെട്ട വിജു കുഞ്ഞു മൊട്ടക്കൂസേ,

നിൻെറ കത്തു കിട്ടി. നിൻെറ സങ്കടത്തിന് ഒരു സൂത്രം ഈ അമ്മാവൻ കണ്ടുവച്ചിട്ടുണ്ട്. നല്ല പച്ചീർക്കിലു പെണഞ്ഞ് നിൻെറ നിക്കറെങ്ങോട്ടു കെളത്തി, ചന്തിക്കും തൊടയ്ക്കുമെടയിലെ ആ കട്ടറിലിട്ടു നാലു പെട. അമ്മയിട്ട പേര് മാററണമെന്നു പറേന്ന മൊട്ടകൾക്കെല്ലാം അതാ ശിക്ഷ.

എടാ മണ്ടൂസേ, നീയല്ലാണ്ട് ഈ ഭൂമിലാരെങ്കിലും പറയുമോ, അമ്മയിട്ട പേരു മാററണംന്ന്. വിജു എന്നാൽ എന്താന്നാ നിൻെറ വിചാരം? വി = വിഹായസ്സ് = ആകാശം. ജു = വിവേകം = ബുദ്ധി. ആകാശംപോലത്തെ അറിവുള്ളവൻ എന്നർത്ഥം. അതറിയാൻ വയ്യാതെ നീ അമ്മേനെ ചീത്തപറഞ്ഞാലോ. ദോഷം കിട്ടും, കേട്ടോ.

പിന്നെ, നിൻെറ അമ്മാവൻവിളി എനിക്ക് ഒരുപാടിഷ്ടമായി. ആദ്യമായിട്ടാ ഒരു മനുഷ്യക്കുട്ടി എന്നെ ഇങ്ങനെ വിളിക്കുന്നേ. അതിന് നെനക്കെന്താ പ്പോ തരുന്നേ?

ഒരുകാര്യം ചെയ്യ്. അടുത്ത അവധിക്ക് നീയിങ്ങു ബാ. അമ്മേം അച്ഛനേമൊക്കെ കൂട്ടിക്കോ. അപ്പഴേക്ക് നമ്മടെ ഗൗരിമാവേൽ നല്ല പുളിച്ചിമാങ്ങാ പൊടിക്കും. ഉപ്പുംകൂട്ടി അടിക്കാൻ എന്തൊരു ശേലാന്നോ. നീ ബാ.

അതുവരെ, അമ്മ പറേന്നെ കേട്ട് നന്നായി പഠിക്ക്. മിടുക്കനായി വരട്ടെ.

നിൻെറ മൊട്ടത്തലയ്ക്ക് ഒരു മുത്തംകൂടി. നിർത്തട്ടെ.

സ്വന്തം
ബഷീറമ്മാവൻ
(ഒപ്പ്)

കഥയെന്തെന്നോ, ജീവിതമെന്തെന്നോ അറിയാത്ത ഒരു മൊട്ടക്കുട്ടിയുടെ 'ലെവലി'ലേക്ക്സ്വന്തം ലവൽ ചേർത്തുവച്ച് ഇങ്ങനെ പ്രതികരിക്കാൻ വൈക്കം മുഹമ്മദ് ബഷീറിനല്ലാതെമറെറത്രയാൾക്കു കഴിയും? അദ്ദേഹത്തിന് ഇതെങ്ങനെ കഴിയുന്നു?

വർഷങ്ങൾക്കുശേഷം വൈലാലിലെ വീട്ടിൻെറ ഉമ്മറത്തുവച്ച് ഈ ചോദ്യം ചോദിച്ചപ്പോൾ, ചാരുകസേരയിൽ മുന്നോട്ടേക്കു കുന്തിച്ച് പല്ലിനു ക്ഷാമമുള്ള ആ മോണകോട്ടി ഒരു ചിരി. എന്നിട്ട് ഓരത്ത്, പത്രമാസികകൾക്കു മീതെയിട്ടിരുന്ന ബീഡിക്കെട്ടു പൊളിച്ച് ഒരെണ്ണമെടുത്തു കൊളുത്തി. വീണ്ടും കസേരക്കുഴിയിലേക്കു മലർന്ന്, ആകാശത്തേക്കൊരു കവിൾ... അതായിരുന്നു മറുപടി. പിരിയുംമുമ്പ് നടുവുതാങ്ങി എണീററുകൊണ്ട് ഇത്രകൂടി ചോദിച്ചു:

അപ്പോ നീയാ പഴയ കുഞ്ഞു തന്നെയല്ലേടേ ഇപ്പഴും?''

പിന്നെ, നെഞ്ചെത്തണച്ച് തലയിൽ മുത്തമിട്ടു പറഞ്ഞു:

''നീയെന്താ മൊട്ടയടിക്കാത്തെ? ദാ എന്നെ നോക്ക്. ചീപ്പും വേണ്ട, എണ്ണേം വേണ്ട. ഭൂമിപോലെ, പരമസുഖം.''

കണിശമായിരുന്നു ആ പ്രയോഗം. ദൂരെ നില്ക്കുവോർക്ക് ഭൂമി ഒരു മൊട്ടഗോളം. പക്ഷേ, എത്രയെത്ര ഭാരങ്ങളും ആഴങ്ങളും അനുഭവങ്ങളും പേറുന്ന ഗോളം. പള്ളിക്കൂടത്തിൽ പഠിക്കുമ്പോഴത്തെ രണ്ടുമൂന്നു കത്തുകളും പിന്നീടു വായിച്ച ഒരുപിടി കഥകളും വൈകിക്കിട്ടിയ ഈ ഒരേയൊരു 'ദർശന'വും. അത്രേയുള്ളൂ. പക്ഷേ, ഈ ചുരുക്കിപ്പരിചയത്തിനുള്ളിൽ ആ മനുഷ്യനേല്പിച്ച മുദ്രകൾ—സ്നേഹത്തിൻെറ, അറിവിൻെറ എളിമയുടെ, നിറവിൻെറ. അതു ഭൂമിയോളം പോന്നതായി.

അതൊന്നും അക്ഷരങ്ങൾക്കൊതുങ്ങുന്നതല്ല. ഒരുപാടു പേരുടെ ഒരുപാടക്ഷരങ്ങൾക്കു വഴങ്ങിക്കൊടുത്തിട്ടും ബഷീർ എന്ന ഒററസംഖ്യയിൽ ഇന്നും ശിഷ്ടം മാത്രം. പൂർണ്ണസംഖ്യയുടെ മാത്രം പ്രകൃതമാണിത്. ഈ നിറവ്—നമ്മുടെ കുറവുകളുടെ അളവുകോലാകുന്നു. ബഷീറിൽനിന്ന് മലയാളിയെ കുറച്ചാൽ കിട്ടുക, വീണ്ടും ബഷീറിനെയാവും. നമുക്കിനിയും ആ മനുഷ്യനെ അറിയാനാവുന്നില്ല. ബഷീർ നമ്മുടെ അഹന്തകൾക്കു കിട്ടിയ ഫട്ടറുക്കോ ആകുന്നു.



# ഒരു കത്ത്

വത്സാമണി

ആറുവയസ്സുകാരിയായിരുന്ന, ആ പോയ ദിനങ്ങളെക്കുറിച്ചോർക്കുമ്പോൾ അച്ഛനോടൊപ്പം വീട്ടിൽ വന്ന ആ കഷണ്ടിക്കാരന്റെ ഓർമ്മയാണ് ആദ്യം ഓടിയെത്തിയത്. വാത്സല്യത്തോടെ അടുത്തുവിളിച്ച് എന്റെ കൗതുകങ്ങളെപ്പററി ആ കഷണ്ടിക്കാരൻ ആരാഞ്ഞതും, കഥകളാണ് എനിക്കിഷ്ടമെന്ന് പറഞ്ഞപ്പോൾ ശിരസ്സിൽ കൈവച്ച് അനുഗ്രഹിച്ചതും ഇന്നും പച്ചപിടിച്ചു നിൽക്കുന്നു. അതിനുശേഷം വർഷങ്ങൾ പലത് കൊഴിഞ്ഞുവീണു. ബഷീർ കഥകളോട് സല്ലാപം തുടങ്ങിയത് അതിനും ഏറെക്കാലത്തിനു ശേഷമായിരുന്നു. കഥാ ദ്വൈവാരികയിൽ ബഷീറിന്റെ കഥകൾ പുനഃപ്രകാശനം ചെയ്യാൻ തോന്നിയതും, ആ കഥകളോടുള്ള സ്നേഹബന്ധമായിരുന്നു. ആ ആഗ്രഹം പ്രകടിപ്പിച്ചു കൊണ്ട് എഴുതിയതിന്, ബഷീർ അയച്ചുതന്ന മറുപടി, ഒരുപക്ഷെ എന്റെ ജീവിതത്തിലെ ഏററവും നല്ല മുഹൂർത്തമാണെന്നു തോന്നുന്നു. ആ മറുപടിക്കത്താണ് ചുവടെ:

പ്രിയപ്പെട്ട വൽസേ,

എം.എസ്.മണിയെയും കസ്തൂരിയെയും ഓർക്കുന്നതായി പറയണം. അമ്മ പാകം ചെയ്തുതന്ന വിഭവങ്ങൾ! മാംസം രുചികരമായത് എത്രതരം! അന്ന് എന്റെ കൂടെ എസ്.കെ.പൊറ്റെക്കാട്ടും ഉണ്ടായിരുന്നു. ദൈവമേ, കാലം പോകുന്ന പോക്ക്!

കരുണാമയനായ ദൈവം എസ്.കെ.യുടെ ആത്മാവിന് നിത്യശാന്തി നല്കി അനുഗ്രഹിക്കട്ടെ.

സുഹൃത്തുക്കൾ ഓരോരുത്തരായി പോകുന്നു. ഇനി അവരാരും ഈ ഭൂമിയിലേക്കു തിരിച്ചുവരികയില്ല. ഞാനും യാത്ര പറയുകയാണ്. ഹൃദയങ്ങളിൽ ശാന്തികൈവരട്ടെ. എല്ലാ പ്രപഞ്ചങ്ങളിലും.

മതിലുകൾ

എവിടെയും



ഫോട്ടോ: ശ്രീ. ശങ്കരൻകുട്ടി

എടിയേ... ആ വിളി ഇനി കേൾക്കാനാവില്ല.

മതിലുകൾ

ഹൃദയങ്ങളുടെ ഇടയിലും മതിലുകൾ.

വത്സേ, സംഗതി എന്താണെന്നോ? തിരുവനന്തപുരം സെൻട്രൽ ജയിൽ. എനിക്കു രണ്ടരക്കൊല്ലം കഠിനതടവ്. ശിക്ഷയ്ക്കു കാരണം രാജദ്രോഹം. ശ്രീ.ചിത്തിര തിരുനാൾ മഹാരാജാവിന്റെ ഭരണകാലം. നായർ പട്ടാള സർവ്വാധിപതി ദിവാൻ രാമസ്വാമി അയ്യർ, വിൽസന്റെ കൊലപാതകികളായ എട്ടുരൂപാ പട്ടാളം. കൊല്ലും കൊലയും. ഇൻഡ്യ അന്ന് സ്വതന്ത്രയല്ല. ക്വിററിന്ത്യാ സമരകാലം. 1941, 1942. എന്റെ കൂടെ അന്ന് തിരുവനന്തപുരം സെൻട്രൽ ജയിലിൽ, ശ്രീമാന്മാരായ പട്ടംതാണുപിള്ള, ടി.എം വറുഗീസ്, എം.എൻ.ഗോവിന്ദൻനായർ, ഡേവിഡ് ജോർജ്ജ്, കെ.എം.ബഷീർ, വെട്ടുകത്തി സുബ്ബയ്യാപിള്ള, ജോസഫ് തെള്ളി, പൊന്നറ ശ്രീധർ മുതൽപേർ.

ആൺജയിലിന്റെ മതിലുകൾക്കപ്പുറത്തു പെൺജയിൽ. അവിടെ ഒരുപാട് തടവുകാരികളുടെ കൂടെ നാരായണി.

വൽസ മതിലുകൾ വായിച്ചില്ലേ? മതിലുകൾ സിനിമയും കണ്ടുകാണും. അനുഗൃഹീതനായ ഫിലിം ഡയറക്ടർ ശ്രീ.അടൂർ ഗോപാലകൃഷ്ണൻ സൂപ്പർതാരം മമ്മൂട്ടിയെ വൈക്കം മുഹമ്മദ് ബഷീറാക്കി മതിലുകൾ സിനിമ ഭംഗിയാക്കിട്ടുണ്ട്. സിനിമയിലെ ഫോട്ടോകളും മററും ചേർത്ത് മതിലുകൾ ഡീലക്സ് എഡിഷൻ ഇറങ്ങീട്ടുണ്ട്. വൽസ അതു കണ്ടിട്ടില്ലെങ്കിൽ ഒരു കോപ്പി വൽസയ്ക്ക് അയയ്ക്കാൻ ഞാൻ ഡി.സി ബുക്ക്സിനെഴുതാം. തിരുവനന്തപുരം സെൻട്രൽ ജയിലിൽ ഞാൻ കഠിനതടവുശിക്ഷ അനുഭവിച്ച രേഖ വാങ്ങിച്ചയച്ചത് ശ്രീ.എം.എസ്. മണിയാണ്. അതിന് ഇതുവരെ അച്ഛനോട് ഞാൻ നന്ദി പറഞ്ഞിട്ടില്ല. എനിക്കിപ്പോൾ ആയിരം രൂപയോളം സ്വാതന്ത്ര്യ സമരസേനാനിക്കുള്ള രാഷ്ട്രീയ പെൻഷനും കിട്ടുന്നുണ്ട്. കോഴിക്കോട്, കണ്ണൂർ ജയിലുകളിലും ഇ.മൊയ്തു മൗലവിയോടൊപ്പം ഞാൻ ശിക്ഷ അനുഭവിച്ചിട്ടുണ്ട്. മദ്രാസ് മുതൽ കൊല്ലം വരെയുള്ള പൊലീസ് സ്റേറഷൻ ലോക്കപ്പുകളിലും ഞാൻ കിടന്നിട്ടുണ്ട്. രാഷ്ട്രീയത്തിനും സാഹിത്യത്തിനുമായി നാലു താമ്രപത്രങ്ങൾ, മെഡലുകൾ, പൊന്നാടകൾ, പത്മശ്രീ, പിന്നെ ഡോക്ടറേറ്റ്. പെങ്കൊച്ചേ, പത്മശ്രീ ഡോക്ടർ വൈക്കം മുഹമ്മദ് ബഷീർ ആണ് നിനക്കീ കത്തെഴുതുന്നത്. വൽസേ നീ ഈ കത്ത് സൂക്ഷിച്ചുവച്ചോ. ഞാൻ ഉടനെ മരിക്കും! അപ്പോൾ നിനക്കീ കത്ത് നല്ല വിലയ്ക്കു വിൽക്കാം! ഓർത്തോ!

പ്രിയപ്പെട്ട വൽസേ, ഗന്ധർവ്വ രാജകുമാരീ... ഇങ്ങനെയാണ് നിന്നെ സംബോധന ചെയ്യേണ്ടത്. നിന്നോടു പിണക്കത്തിലായതുകൊണ്ടാണ് ഗന്ധർവ്വ രാജകുമാരീ എന്ന് സംബോധന ചെയ്യാതിരുന്നത്. പിണക്കത്തിന്റെ കാരണം–

''ന്റുപ്പാപ്പന്'' എന്ന സംബോധന! ഉപ്പാപ്പൻ വിളി എനിക്കിഷ്ടമല്ല. ഭാര്യ, മക്കൾ, മക്കളുടെ മക്കൾ, ബന്ധുക്കൾ, സുഹൃത്തുക്കൾ, നാട്ടുകാർ-സർവ്വമാനപേരും എന്നെ 'റ്റാറ്റാ' എന്നാണ് വിളിക്കുന്നത്. റ്റാറ്റാ!

എനിക്ക് വയസ്സ് എൺപത്തിരണ്ടോ എൺപത്തിമൂന്നോ ആയി എന്നാണ് പറയുന്നത്. മിത്രങ്ങളല്ല! മിത്രങ്ങൾ പറയുന്നത് വൈക്കം മുഹമ്മദ് ബഷീറിന്റെ ഹൃദയത്തിനു വയസ്സ്-ഇരുപത്തിരണ്ട്. വൈക്കം മുഹമ്മദ് ബഷീറിന്റെ തലയ്ക്ക് വയസ്സ്-നാല്പത്.

ജീവിതം യൗവ്വനതീക്ഷ്ണവും ഹൃദയം പ്രേമസുരഭിലവുമായിരിക്കുന്ന അസുലഭ കാലഘട്ടം!



വികാരതീക്ഷ്ണത. പിന്നെ ചിന്തയിൽ വേണ്ടത്രയുള്ള പക്വത. വൽസേ, ഗന്ധർവ്വ രാജകുമാരീ, ഇതെല്ലാം ഓർക്കുക. നിനക്കീ കത്തെഴുതാൻ തുടങ്ങിയിട്ട് മണിക്കൂറുകൾ നാലുകഴിഞ്ഞു.

നോ ഫ്രീ ടൈം!

സന്ദർശകർ, സുഹൃത്തുക്കൾ, മനുഷ്യന്മാരും മനുഷ്യത്തികളും, പിന്നെ കത്തുകൾ!

കിളിരൂർ രാധാകൃഷ്ണന്റെയും ഒരു കത്ത്. വൽസമോഡൽ തന്നെ. 'കഥ' ദ്വൈവാരിക ഒരു പ്രണയകഥാ സ്പെഷ്യൽ ഇറക്കാനുദ്ദേശിക്കുന്നു. അതിൽ വൈക്കം മുഹമ്മദ് ബഷീറിന്റെ പ്രേമലേഖനം ഉൾപ്പെടുത്തണമെന്നാഗ്രഹമുണ്ട്.

വൽസേ, ഗന്ധർവരാജകുമാരീ! നിന്റെ ആഗ്രഹംപോലെ കഥ ദ്വൈവാരികയുടെ പ്രണയകഥാ സ്പെഷ്യലിൽ എന്റെ പ്രേമലേഖനം ചേർക്കാം. ഇതാ അനുവാദവും അനുഗ്രഹവും!

വൽസേ നിനക്ക് ജീവിതവിജയം നേരുന്നു; മനസ്സിനു ശാന്തിയും. നീ ഭാഗ്യവതിയായിത്തീരട്ടെ!

ജയിൽക്കാര്യങ്ങൾ പറഞ്ഞതെന്തിനാണെന്നോ? തിരുവനന്തപുരം സെൻട്രൽ



ബഷീറും പത്നിയും മകളും, മകളുടെ മക്കളും.



ബഷീറും പത്നിയും മകളും-ഒരു പഴയ ചിത്രം





ഒരു കുടുംബ ചിത്രം.

ജയിലിൽ വച്ചാണ് ഞാൻ പ്രേമലേഖനം എഴുതിയത്. ജീവപര്യന്തം തടവുകാരുടെ ആവശ്യം അനുസരിച്ച്. "ഞങ്ങൾ വേദ ഗ്രന്ഥങ്ങൾ വായിച്ചു മടുത്തു. ഞങ്ങൾക്ക് ബഷീർസാർ കുറെ പുത്തൻ കഥകൾ എഴുതിത്തരണം."

അങ്ങനെ കുറെയധികം കഥകൾ എഴുതി. കൊല്ലം കസ്ബാ പൊലീസ് സ്റേറഷൻ ലോക്കപ്പിലും തിരുവനന്തപുരം സെൻട്രൽ ജയിൽ ലോക്കപ്പിലും എനിക്ക് എഴുതാനുള്ള എല്ലാ സൗകര്യങ്ങളും കിട്ടിയിരുന്നു. തന്നത് പൊലീസുകാരും ജയിൽ ഉദ്യോഗസ്ഥരും. വളരെ സ്നേഹത്തോടെയാണ് പൊലീസുകാരും ജയിലുദ്യോഗസ്ഥരും എന്നോടു പെരുമാറിയിരുന്നത്. ഞാനും അവരോട് സ്നേഹത്തിലായിരുന്നു. ജയിൽമോചിതനായപ്പോൾ ജയിൽപ്പുള്ളികൾ വായിച്ചു കഴിഞ്ഞ പ്രേമലേഖനം മാത്രമേ എൻെറ കിടക്കയ്ക്കടിയിലുണ്ടായിരുന്നുള്ളു. കഥകൾ ഒരുപാട് ജയിൽപ്പുള്ളികളുടെ പക്കൽ. അതൊക്കെ നഷ്ടപ്പെട്ടു. പ്രേമലേഖനം പുസ്തകമായി പ്രസിദ്ധപ്പെടുത്തിയപ്പോൾ തിരുവിതാംകൂർ രാജ്യത്ത് അതു കണ്ടുകെട്ടി നിരോധിച്ചു. സചിവോത്തമൻ സർ സി.പി.രാമസ്വാമി അയ്യർ അവർകളുടെ അഖില തിരുവിതാംകൂർ ഗവൺമെൻറ് പ്രേമലേഖനം ബാൻ ചെയ്യാൻ തക്കതായ ഒരു കാരണമുണ്ടായിരുന്നു. തിരുവനന്തപുരത്തുനിന്ന് പുറപ്പെട്ടിരുന്ന ഒരു ദിനപത്രം എന്നെയും എൻെറ പ്രേമലേഖനത്തെയും നല്ലവണ്ണം ആക്ഷേപിച്ചുകൊണ്ട് ഒരു എഡിറേറാറിയൽ എഴുതി പ്രസിദ്ധപ്പെടുത്തി. "നായരെ ആർക്കും ആക്ഷേപ പാത്രമാക്കാം!" എന്നാണ് തലവാചകം. സദാ പൊലീസ് ബന്തവസ്സിലും ജയിലുകളിലും കഴിഞ്ഞുവരുന്ന ആളാണ് വൈക്കം മുഹമ്മദ് ബഷീർ. കായംകുളം കൊച്ചുണ്ണി, മുളമൂട്ടിൽ അടിമ, ചെങ്ങളം മമ്മദ്, ഇത്തിക്കര പക്കി മുതലായ കള്ളന്മാരുടെ ബന്ധുവാണെന്ന് ധ്വനിപ്പിച്ചിട്ടുണ്ട്. മുൻ ചൊന്ന ആൾ ഈയിടെ ജയിലിൽനിന്ന് പുറത്തുവന്ന ഉടനെ പ്രേമലേഖനം എന്ന ഒരു ക്ഷുദ്രകൃതി പുറത്തിറക്കി. അതിൽ രാജാ കേശവദാസ്, വേലുത്തമ്പിദളവ എന്നിവരുടെ രക്തം സിരകളിലൊഴുകുന്ന നായർ സമൂഹത്തിന് സഹിക്കാൻ കഴിയാത്ത സംഗതികളാണ് മുൻചൊന്ന ക്ഷുദ്രകൃതിയിലുള്ളത്. ഒരു നായർ യുവാവിനെ വൃത്തികെട്ട ഒരു ക്രിസ്ത്യാനിപ്പെണ്ണിൻെറ മുമ്പിൽ തലകുത്തി നിർത്തി ആക്ഷേപിച്ചിരിക്കുന്നു. ഹിന്ദു ദൈവങ്ങളെയും ഈ ക്ഷുദ്രകൃതിയിൽ ആക്ഷേപിച്ചിട്ടുണ്ട്. ദൈവവും മതവുമില്ലാത്ത പ്രവണത ഈ ക്ഷുദ്രകൃതിയിൽ ധാരാളമുണ്ട്. ഈ ആൾ ഒരു കമ്മ്യൂണിസ്ററാവാനാണ് സാധ്യത... ഇങ്ങനെ ഏതാണ്ട് ഒരു പേജുവരും എഡിറേറാറിയൽ. ഞാൻ പത്രാധിപർക്ക് ഒരു കത്തെഴുതി അയച്ചു. അവർ പ്രസിദ്ധപ്പെടുത്തിയില്ല. തിരുവിതാംകൂർ ഗവൺമെൻറ് പ്രേമലേഖനം ബാൻ ചെയ്തു. അതിനുമുമ്പ് എൻേറതു പലതും ബാൻ ചെയ്തിട്ടുണ്ട്. ഹതഭാഗ്യയായ എൻെറ നാട്, സമരകാഹളം, പട്ടത്തിൻെറ പേക്കിനാവ്, ധർമ്മരാജ്യം ഇങ്ങനെ കുറെ. ഇതിൻെറയൊന്നും കോപ്പി എൻെറ പക്കലില്ല.

നായരെ ആർക്കും ആക്ഷേപ പാത്രമാക്കാം-പത്രാധിപർക്കു ഞാനൊരു കത്തെഴുതി. ബഹുമാനപ്പെട്ട പത്രാധിപർ ബോധിപ്പാൻ: ഞാൻ ആരെയും ആക്ഷേപ പാത്രമാക്കിയിട്ടില്ല. വിശേഷിച്ച് നായരെ. നായർ സമൂഹത്തിൽ എനിക്കൊരുപാട് ആത്മസുഹൃത്തുക്കളുണ്ട്. പ്രേമലേഖനം ഒരു ക്ഷുദ്രകൃതിയല്ല. തമാശക്കഥയാണ്. വായിച്ചുചിരിക്കാം. ഞാൻ ദൈവത്തിലും മതത്തിലും വിശ്വസിക്കുന്ന ആളാണ്. മുസ്ലിം. സാറാമ്മ വൃത്തിയുള്ള പെണ്ണാണ്. വേണ്ടത്ര വിദ്യാഭ്യാസമുണ്ട്. ചിരിക്കാൻ അറിയാവുന്ന സുന്ദരി. കേശവൻനായർ സംസ്കാരസമ്പന്നനായ നായർ യുവാവാണ്. വൃത്തിയിലും മെനയിലും ജീവിക്കുന്നു. മതങ്ങളുടെ സൗഹാർദ്ദതയിൽ വിശ്വസിക്കുന്നു. ആരോഗ്യപരങ്ങളായ കാര്യങ്ങൾ അറിയാം. വ്യായാമം ഇഷ്ടപ്പെടുന്നു. ആസനങ്ങളെല്ലാം നന്നായി അറിയാം. ശീർഷാസനം, മയൂരാസനം... തുടങ്ങിയവ. കേശവൻ നായർ സാറാമ്മയിൽ അനുരക്തനാണ്. കാമുകി തലകുത്തിനിന്നു കാണിക്കാൻ പറഞ്ഞപ്പോൾ, കേശവൻ നായർ സാറാമ്മയുടെ മുമ്പിൽ തലകുത്തി നിന്നു-ശീർഷാസനം!

പ്രേമലേഖനത്തിൽ അപാകതകൾ വന്നു പോയിട്ടുണ്ടെങ്കിൽ മാപ്പാക്കാൻ ഞാൻ താഴ്മയായി അപേക്ഷിച്ചുകൊള്ളുന്നു.

എന്ന്,

വിനീത വിധേയൻ.

വൈക്കം മുഹമ്മദ് ബഷീർ.

എൻ.ബി: കായംകുളം കൊച്ചുണ്ണി, മുളമൂട്ടിൽ അടിമ, ഇത്തിക്കരപ്പക്കി മുതലായവരുമായി എനിക്ക് യാതൊരു ബന്ധവുമില്ല. ഞാൻ മുസ്ലിം ആണ്.

ബഷീർ.

ശേഷം 97-ാം പേജിൽ





# പാത്തുമ്മയുടെ ഓർമ്മകളിൽ

"നാലുവർഷം മുമ്പാണ് ഇക്ക അവസാനമായി ഇവിടെ വന്നത്. പടിക്കലെത്തി കാർ നിർത്തി. ഞാൻ ഇറങ്ങിച്ചെന്നു. രണ്ടുപേരും കൈയിൽപ്പിടിച്ചു വാക്കുകൾ കിട്ടാതെ കുറേ സമയം നിന്നു. പിന്നെ കരഞ്ഞു."— വാർദ്ധക്യത്തിലും തെളിയുന്ന സ്മരണയിൽ കട്ടിക്കണ്ണടയ്ക്കു പിന്നിൽ കണ്ണുകൾ സജലങ്ങളായി.

നാലു വർഷംമുമ്പ് ഓഗസ്ററിൽ കോട്ടയത്ത് ഡി.സി. ബുക്സിൻെറ കെട്ടിട ഉദ്ഘാടനച്ചടങ്ങിനെത്തിയ ബഷീർ അന്നു തലയോലപ്പറമ്പ് ചന്തയ്ക്കകത്തെ വീട്ടിൽ താമസിക്കുന്ന സഹോദരിയെ കാണാൻ വന്നിരുന്നു.

"എന്നെക്കാൾ പത്തുവയസ്സ് അധികമുണ്ടായിരുന്നു ഇക്കായ്ക്ക്." 77-ൽ എത്തിയ ഫാത്തിമ പറഞ്ഞു. "ഞങ്ങൾ തമ്മിൽ എന്തെങ്കിലും വഴക്കുണ്ടായ ഓർമ്മപോലുമില്ല. സന്തോഷം മാത്രമേ ഉണ്ടായിരുന്നുള്ളു. ആൺമക്കളില്ലാത്ത എന്നെ ഇക്ക പലതവണ കോഴിക്കോടിനു വിളിച്ചിരുന്നു. പക്ഷേ, പോകാൻ കഴിഞ്ഞില്ല."

എന്നാൽ, ഏകമകൾ ഖദീജയേയുംകൂട്ടി മുഹമ്മദ് ബഷീറിൻെറ വീട്ടിൽ ഫാത്തിമ വർഷങ്ങൾക്കുമുമ്പു താമസിക്കാൻ പോയത് മലയാള സാഹിത്യത്തിലെ ഒരുജ്ജ്വല കഥയ്ക്കു വഴിവച്ചു.

മഞ്ഞപ്പിത്തം ബാധിച്ച മകളെക്കൂട്ടി ഇക്കായുടെ വീട്ടിൽ പോയപ്പോൾ ഫാത്തിമ തൻെറ പുന്നാര ആടിനേയുംകൂടി കൊണ്ടുപോയി. മകളുടെ അസുഖം ഭേദമായി തിരികെ പോന്നപ്പോൾ ആടിനെ കൊണ്ടുപോന്നത് ബഷീറിനു പിടിച്ചില്ല. ആ വാശിക്കെഴുതിയ കഥയാണ് 'പാത്തുമ്മയുടെ ആട്' എന്നു ഫാത്തിമാബീവി ഓർമ്മിക്കുന്നു. കഥയെഴുതി ആദ്യം അയച്ചുകൊടുത്തതും പെങ്ങൾക്ക്.

ഇന്നും ഫാത്തിമാബീവി ആടുകളെ വളർത്തുന്നു; മലയാളികളുടെ മനസ്സിൽ കൂടുറപ്പിച്ച, പാത്തുമ്മയുടെ ആടുകൾ.

മകളും ഭർത്താവ് ഷംസുദ്ദീനും ബന്ധുക്കളുമെല്ലാം ബേപ്പൂരിലെ സംസ്കാരച്ചടങ്ങിൽ പങ്കെടുക്കാൻ പോയെങ്കിലും വാതരോഗത്തിൻെറ തീക്ഷ്ണതമൂലം ഫാത്തിമ പോയില്ല.

ഡി.സി. കിഴക്കേമുറിയാണ് മരണവാർത്ത അടുത്ത വീട്ടിൽ ഫോൺ ചെയ്തറിയിച്ചത്.

തലയോലപ്പറമ്പിൽ നാലുവരെ പഠിച്ചതിനുശേഷം വൈക്കത്ത് ഫോർത്തു ഫോമിൽ പഠിക്കാൻ പോയ ബഷീർ ഗാന്ധിജിയുടെ പ്രവർത്തനങ്ങളിൽ ആകൃഷ്ടനായതും അതിൻെറ പേരിൽ ബാപ്പയോടു വഴക്കടിച്ചു വീടുവിട്ടു പോയതും ഓർമ്മയുടെ നേരിയ നേർവരമ്പിൽനിന്നു ഫാത്തിമ ചികഞ്ഞെടുത്തു.



ഫോട്ടോ: സി. സുനിൽകുമാർ

"പിന്നെ ഏഴുവർഷം കഴിഞ്ഞാണ് ഇക്ക വീട്ടിൽ വരുന്നത്."

ഇക്കഴിഞ്ഞ ചെറിയ പെരുന്നാളിനു ബഷീർ ഫാത്തിമയ്ക്ക് 100 രൂപ അയച്ചുകൊടുത്തു. നീളൻ കൈയുള്ള കുപ്പായത്തിലെ സ്വർണ്ണ ബട്ടണുകൾ വാങ്ങാൻ ആ പണവും ഉപയോഗിച്ചെന്നു 'പാത്തുമ്മ'.

അനുജൻ അബ്ദുൽ ഖാദറിൻെറ ഓർമ്മയിൽ ബഷീർ മാവിലെറിയുന്ന കുസൃതിക്കൂട്ടത്തിൻെറ നേതാവാണ്. തലയോലപ്പറമ്പിലെ മുസ്ലീം സ്കൂളിലേക്കുള്ള യാത്രയ്ക്കിടയിൽ 13 പേരുടെ സംഘത്തെ നയിച്ചത് ബഷീർ.

ബഷീറിനെക്കുറിച്ചു ചോദിച്ചാൽ ചുക്കിച്ചുളിഞ്ഞ ഓർമ്മകൾക്കിടയിൽനിന്നു പഴയകാലത്തിൻെറ അനുഭവങ്ങൾ പലതും അനുജൻ ചികഞ്ഞെടുക്കും; 'പൂവൻപഴ'ത്തിൻെറ മധുരമൂറും കഥകൾ.

അയൽവാസിയായ അലിക്കുഞ്ഞിൻെറ മാവിലെറിയുന്ന ശബ്ദം കേട്ട് ആൾക്കാർ ഓടിവരുമ്പോൾ എന്നും പിടിക്കപ്പെടുന്നത് വികലാംഗനായ അബ്ദുൾ ഖാദർ. ചെറുപ്പത്തിൽത്തന്നെ പോളിയോ ബാധിച്ചു വലതുകാൽ തളരുകയായിരുന്നു.

"ഞങ്ങൾ തമ്മിലായിരുന്നു ഏററവും അടുപ്പം. കഴിഞ്ഞതവണ കോട്ടയത്തു വന്നപ്പോൾ എന്നെക്കാണാൻ വന്നിരുന്നു. ശ്വാസതടസ്സംമൂലം അധികമൊന്നും സംസാരിച്ചില്ല."

തലയോലപ്പറമ്പ് മുസ്ലീം സ്കൂളിലും കുലശേഖരമംഗലം സ്കൂളിലും അദ്ധ്യാപകനും ഹെഡ്മാസ്റ്ററുമായിരുന്ന അബ്ദുൽ ഖാദർ ജോലി രാജിവച്ചു ബിസിനസ്സ് ലൈനിലേക്കു തിരിഞ്ഞു. ചന്തയിൽ ടോർച്ച്, പെട്രോമാക്സ്, ചെറുയന്ത്രങ്ങൾ എന്നിവ നന്നാക്കുന്ന കട കുറേനാൾ മുമ്പുവരെ നടത്തിയിരുന്നു. ഇപ്പോൾ വീട്ടിൽത്തന്നെ ജോലി തുടരുന്നു. ബഷീറിനെക്കാൾ ഏഴു വയസ്സ് ഇളപ്പം. ഒരാണും അഞ്ചു പെണ്ണും മക്കൾ. എല്ലാവരും ബേപ്പൂരിനു പോയിക്കഴിഞ്ഞു.

ബഷീറിന് വയസ്സെത്രയായെന്നു തീർപ്പുകല്പിക്കാൻ കഴിവുള്ള ഒരേയൊരാൾ തലയോലപ്പറമ്പ് മലമേൽ പുത്തൻപുരയ്ക്കൽ മത്തൻകുഞ്ഞ്

"ഞങ്ങൾ ഒരേദിവസം ജനിച്ചവരാണ്. 87 വർഷം മുൻപ് മകരത്തിൽ." തറവാട് പുത്തൻ കാഞ്ഞൂർ വീടാണെങ്കിലും ബഷീർ ജനിച്ചത് മത്തൻകുഞ്ഞിൻെറ വീടിനടുത്തുള്ള പാലച്ചേരി വീട്ടിലാണത്രേ.

കുട്ടിയെന്തെന്ന് രണ്ടു വീട്ടിലേയും ആൾക്കാർ വിളിച്ചുചോദിച്ചത് ഒരേസമയത്താണെന്നും പൂർവ്വികർ പറഞ്ഞു താൻ കേട്ടിട്ടുണ്ടെന്നു മത്തൻകുഞ്ഞ്.

തലയോലപ്പറമ്പിൽ സെക്കൻഡ് ഫോറം വരെയും പിന്നീടു വൈക്കത്തും ഇരുവരും ഒരുമിച്ചായിരുന്നു. "അന്നൊരു കാലം. രസികത്വം നിറഞ്ഞ യാത്രയായിരുന്നു ഞങ്ങളുടേത്." ആറു കിലോമീററർ നടന്നുപോയ കാലം.

വൈക്കത്ത് എറണാകുളം കവലയ്ക്കു സമീപം വയലിലായിരുന്നു ഗാന്ധിജിക്കു പ്രസംഗിക്കാൻ വേദിയൊരുക്കിയിരുന്നത്. ക്ളാസ്സിൽ കയറാതെ ഗാന്ധിജിയെ കാണാൻ പോയ ബഷീർ പിന്നെ പഠനം അനുഭവപാഠങ്ങളിൽനിന്നാക്കാൻ ക്ളാസ്സുമുറി ഉപേക്ഷിച്ചു.

(മനോരമ)



നിത്യചൈതന്യയതി

# മതവും രാഷ്ട്രീയവും



ഈശാവാസ്യോപനിഷത്ത് തുടങ്ങുന്നതുതന്നെ 'കസ്യ സ്വിദ്ധനം?'-'ധനമാരുടേത്?' എന്നു ചോദിച്ചുകൊണ്ടാണ്. ഇവിടെക്കാണുന്ന ഒരു പൊടിമണ്ണുപോലും ഈശ്വരനാൽ ആവാസിതമാണ് എന്നുപറയുന്ന ഉപനിഷത്ത്, 'ധനം ആരുടേത്' എന്ന ചോദ്യത്തിനു നൽകുന്ന മറുപടി സമഷ്ടിയുടേത്-എല്ലാവരുടേയും എന്നാണ്. എല്ലാവർക്കും അവകാശപ്പെട്ടതിനെ ഒരാൾ പിടുങ്ങി എടുത്തുകളയരുത് എന്ന് ആദ്യംതന്നെ പറഞ്ഞുവച്ചിരിക്കുന്നു- മാ ഗൃധഃ

ഇത്ര ഉദാത്തമായ പാഠങ്ങൾ ഭാരതത്തിൻെറ അഭിവന്ദ്യനേതാക്കൾ ദിവസവും പ്രഭാതത്തിൽ ചൊല്ലുന്നുണ്ടെങ്കിലും, അവരും സഹോദരമനുഷ്യനെ കാണുന്നത് മുഖമില്ലാത്ത നിഴലായിട്ടാണ്; ശൗചഗൃഹത്തിൽ ഉപേക്ഷിച്ച അമേദ്ധ്യമായിട്ടാണ്. ധനം കൊണ്ടോ ആഢ്യത്വം കൊണ്ടോ പ്രാമാണികനാവാൻ കഴിഞ്ഞവൻ ശക്തിഹീനൻെറ ചോരയും വിയർപ്പും കണ്ണുനീരും പിഴിഞ്ഞു കുടിക്കുന്നു. എല്ലുകൾ ഊരിയെടുക്കുന്നു.

അവരെപ്പററി ഈശാവാസ്യംതന്നെ പറയുന്നു:

ആസുരം ലോകമൊന്നുണ്ട്
കൂരിരുട്ടാലതാവൃതം
മോഹമാർന്നാത്മഹന്താക്കൾ
പോകുന്നു മൃതരായതിൽ.

കെട്ടിഞാന്നു ചാവുന്നവനല്ല ആത്മഹത്യക്കാരൻ. അയല്ക്കാരനെ തന്നോടൊപ്പം കാണാൻ കഴിയാത്തവൻ എന്നേ ചത്തുപോയവനാണ്! അവൻ അയല്ക്കാരനെ തന്നെപ്പോലെ കാണുന്നില്ലെന്നതോ പോകട്ടെ, വല്ലപ്പോഴും കാണുന്നത് കിരാതന്മാരായിട്ടും!

ഉപനിഷത്ത് ഒന്നുകൂടി ഓർമ്മിപ്പിക്കുന്നു:

തന്നിൽ നിന്നന്യമല്ലാതെ
എന്നു കാണുന്നു സർവ്വവും
അന്നേതു മോഹമന്നേതു
ശോകമേകത്വ ദൃക്കിന്?

എന്നാണ് ഇൻഡ്യാക്കാരൻ ഏകത്വദൃക്കാകാൻ പോകുന്നത്? ഇവിടെയുള്ള എല്ലാ ശോകമോഹങ്ങൾക്കും കാരണം മുഖ്യമായും മനസ്സിലുള്ള ജാതീയതയാണ്.

## ഹിന്ദുമതത്തിലെ ഇരുണ്ട ഗർത്തങ്ങൾ

നമുക്ക് ഹിന്ദു ജനതയെ രണ്ടായി തിരിച്ചുവയ്ക്കാം. സ്വാർത്ഥ താത്പര്യം കൊണ്ട് അവസരവാദിയായി എന്തും സൂത്രത്തിൽ തട്ടിയെടുക്കാൻ നടക്കുന്ന പകൽ കൊള്ളക്കാർ, അഥവാ നിരർത്ഥകമായ വാക്കുകൾ കൂവി വിളിച്ചുകൊണ്ടുനടക്കുന്ന സ്വപ്നാടനക്കാർ.

ഭാരതീയ ദർശനശാസ്ത്രം ഇൻഡ്യാക്കാർക്ക് ഏററവും സൗകര്യമായ രീതിയിൽ ഇരട്ടത്താപ്പുള്ള ഒരു പ്രമാണശാസ്ത്രം കൊടുത്തിരിക്കുന്നു! ചന്തസ്ഥലത്തേക്ക് വ്യവഹാരബുദ്ധി, ശ്രീകോവിലിലേക്ക് പരമാർത്ഥബുദ്ധി. ചന്തയിൽ എന്തു തിന്മ വേണമെങ്കിലുമാവാം; വ്യവഹാരമാണല്ലോ. പരമാർത്ഥം ആരോടും പറയേണ്ടാത്തതാണ്. അതുകൊണ്ട് ബുദ്ധി പ്രവർത്തിക്കുന്നു എന്നുപോലും അറിയേണ്ട. മന്ത്രം ഗോപ്യമാണ്. കാതിൽ എന്താണ് രഹസ്യമായി പറഞ്ഞുകൊടുത്തത് എന്ന് ആരോടും പറഞ്ഞുകൂടാ. ഒരുപക്ഷേ പറഞ്ഞുകൊടുത്തത് 'നിൻേറത് എനിക്കു തരൂ, അല്ലെങ്കിൽ കൊന്നുകളയും' എന്നാവും. രഹസ്യമല്ലേ, മന്ത്രം!

സന്ന്യാസികൾ വഴികാട്ടികളാകേണ്ടവരാണ്. എന്നാൽ അവരോ, പ്രഭാതത്തിലും സായംകാലത്തിലും കഥാപ്രവചനം നടത്തുന്നു. കഥ മാത്രമേ പറയുകയുള്ളു, കാര്യം പറയുകയില്ല.

ഇതിൽ ആദ്യം പറഞ്ഞ വ്യവഹാരികളെപ്പററി ഈശാവാസ്യോപനിഷത്ത് വീണ്ടും പറയുന്നു: അവർ ഇരുട്ടിനെ പൂജിച്ചുനടക്കുന്നവരാണ്. അന്ധകാരത്തിൽ ജീവിക്കുന്നവരാണ്. എന്നാൽ രണ്ടാമത് പറഞ്ഞവരെപ്പററി (പരമാർത്ഥവാദികളെപ്പററി) പറയുന്നത് അവർ അതിനേക്കാൾ കടുത്ത ഇരുട്ടിൽ ജീവിക്കുന്നു, കുറേക്കൂടി വലിയ അന്ധകാരത്തിൽ കഴിയുന്നു എന്നാണ്.

വി.എസ്.നെയ്പാളിന് (V.S.Naipaul) കർക്കശമായ ചില മുൻവിധികളുണ്ട്. എന്നാലും അദ്ദേഹം ഇൻഡ്യയെപ്പററി എഴുതിയ രണ്ടു പുസ്തകങ്ങളും ശ്രദ്ധേയമാണ്. ഒന്ന് 'വ്രണിതമായ ഒരു സംസ്കാരം' (Wounded Civilization), വേറൊന്ന് 'ഇരുളിൻെറ ഒരു മേഖല' (An Area of Darkness). ഈ രണ്ടു പുസ്തകങ്ങളും ഇൻഡ്യയിലെ രോഗഗ്രസ്തമായ സാമൂഹ്യ സാമ്പത്തികതയെയും സാംസ്കാരിക ദാരിദ്ര്യത്തേയും അവലംബിച്ചുള്ളവയാണ്. നിർദ്ദയന്മാരായ ഹിന്ദു മേധാവികൾ പട്ടിണിപ്പാവങ്ങൾക്കും കൂലിവേലക്കാർക്കും എന്നേക്കുമായി അവൻെറ ചുമലിൽ വച്ചുകൊടുത്തിട്ടുള്ളതാണ് ഈ വ്രണവും ഇരുളും.

ഇൻഡ്യയിലെ മൂന്നിൽ രണ്ടുഭാഗം ജനങ്ങൾ നാലായിരം വർഷമായി ഈ ഭീകരമായ ചുമടുംതാങ്ങിക്കൊണ്ട് കൂനിപ്പിടിച്ചു നില്ക്കുന്നു. ഒരു പ്രതിഷേധവും അവരുടെ നാവിൽ നിന്നുണ്ടാകുന്നില്ല. ഇതര രാജ്യങ്ങളിൽ അടിമകൾക്ക് ഒരു പേരും നമ്പറുമെങ്കിലും ഉണ്ട്. ഇൻഡ്യയിലെ ഈ അടിമകൾക്ക് അതുമില്ല. എന്നാൽ ശുദ്ധജലവും ശുദ്ധവായുവും മനുഷ്യന് എത്രമാത്രം ഉണ്ടാകണമോ അതുപോലെയാണ് എല്ലുമുറിയെ പണിയെടുക്കുന്നവരുടെ നിത്യസാന്നിദ്ധ്യം ഓരോ കുടുംബത്തിനും ആവശ്യമായിരിക്കുന്നത്.

വേറൊരു രാജ്യത്തുമില്ലാത്ത ഒരു പ്രശ്നം ഇൻഡ്യയിലുണ്ട്-മേലാളന്മാരുടെ വീടുകളിൽ വേണ്ടത്ര പരിചാരകരായ അടിമകളെ കിട്ടുന്നില്ല എന്ന ദുഃഖം. മൂവായിരം വർഷമായിട്ട് കുനിഞ്ഞ് ഭൂമിയിൽനിന്നും ഒന്നും എടുത്തിട്ടില്ലാത്തവന് പരിചാരകനില്ലെങ്കിൽ മേശപ്പുറത്തു കൊണ്ടുവച്ച റൊട്ടി അവൻെറ വായിൽ പോകില്ല! ഒരുവശത്ത് പണക്കാരൻ, മനുഷ്യനെ അവൻെറ അടിമയാക്കി പ്രവൃത്തി ചെയ്യിക്കുന്നു. മറുവശത്ത് ആ അടിമ പണക്കാരനെ പരാശ്രയത്തിന് അടിമയാക്കുന്നു. അതുകൊണ്ട് ഇൻഡ്യയുടെ ഇന്നത്തെ ദാരിദ്ര്യം, അവശത, ജ്ഞണബാദ്ധ്യത, എല്ലാ രംഗങ്ങളിലുമുള്ള പരാജയം എല്ലാം നേരേ എടുത്തുവച്ചുകൊടുക്കേണ്ടത് ഹിന്ദുമതത്തിൻെറ തോളിൽത്തന്നെയായിരിക്കണം.

മഹത്തായ ഇൻഡ്യൻ പാരമ്പര്യത്തിൻെറ കിന്നരിവച്ച തൊപ്പിയാണ് ജാതി. ഇതിന് ഒരു മറുമരുന്നായി ചില ഇൻഡ്യാക്കാർ കണ്ടത് 'കൂറുമാറലാ'ണ്. പൊന്നാനിയിൽ പോയി തൊപ്പിയിട്ട് സുന്നത്ത് കഴിക്കുക. അല്ലെങ്കിൽ തൊട്ടടുത്ത പള്ളിയിൽക്കൂടി, ഒരു കൈക്കുമ്പിൾ വെള്ളം തലയിലൊഴിച്ച് സ്നാനം ചെയ്യുക, പേരു മാററുക! ഇതൊക്കെ വളരെ സാധാരണമായിട്ടുണ്ട്. എന്നാൽ മതവും പേരും മാറിയാലും മനുഷ്യന് വലിയ മാററം വരുന്നില്ല.

ശ്രീ.പി.ടി.പുന്നൂസ് അദ്ദേഹത്തിൻെറ സരസമായ രീതിയിൽ ഒരുദാഹരണം പറയുമായിരുന്നു. വെളുമ്പൻ മതം മാറി വർക്കിയായി. അതിനിടയിൽ നൊയമ്പു പെരുന്നാളും വന്നു. പെരുന്നാളിന് ഇറച്ചി തിന്നുകൂടാ.

വർക്കിയുടെ സുഹൃത്താണ് അറവുകാരൻ. പെരുന്നാളിന് ഇറച്ചി വാങ്ങാൻ ആളു വരാതിരുന്നതുകൊണ്ട് ഒരു ചെറിയ പൊതി കെട്ടി വർക്കിയെ ഏല്പിച്ചു.

അയാൾ അത് കൊണ്ടുപോയി കറിവച്ചു.

പള്ളിയിലെ വികാരി അച്ചനോട് ഇക്കാര്യം ആരോ പോയി പറഞ്ഞു. അദ്ദേഹം പിറേറന്ന് വർക്കിയെ വിളിപ്പിച്ചുചോദിച്ചു.

'നീ പെരുന്നാളിന് ഇറച്ചി തിന്നോ വർക്കീ.'

'ഇല്ലച്ചോ, ഞാൻ തിന്നിട്ടില്ല,' എന്ന് വർക്കിയുടെ മറുപടി.

'കണ്ടവരുണ്ടല്ലോ' എന്ന് അച്ചൻ.

അപ്പോൾ വർക്കി ചോദിച്ചു:

'അച്ചോ, വെളുമ്പനായിരുന്ന ഞാൻ എങ്ങനാ വർക്കിയായത്? തലയിൽ വെള്ളം കുടഞ്ഞിട്ടല്ലേ? ഞാനും ഇറച്ചിയിൽ വെള്ളം കുടഞ്ഞിട്ടാ തിന്നത്.'

'അപ്പോൾ എന്തായെടോ വർക്കീ.'

'അത് മീനായി.'

'എടാ, വെള്ളം കുടഞ്ഞെന്നുവച്ച് ഇറച്ചി മീനാകുമോ?'

വർക്കി പറഞ്ഞു:

'അച്ചോ, എന്നാലതു തിന്നത് വെളുമ്പനാ.'

ഇതുപോലെ നമ്മുടെ രാജ്യത്ത് ലക്ഷങ്ങൾ ക്രിസ്ത്യാനികളായും മുസ്ലീങ്ങളായും മാറിയിട്ടുണ്ട്. അവർ ക്രിസ്ത്യാനികളോ മുസ്ലീങ്ങളോ ആയത് കർത്താവോ അല്ലാഹുവോ അറിഞ്ഞിട്ടില്ല. അതുകൊണ്ട് തിന്മ ചെയ്യുമ്പോൾ ഇൻഡ്യാക്കാർ ഇന്നും പഴയ ഇൻഡ്യാക്കാർ തന്നെ. അവൻെറ മതം ഏതായാലും അവൻ നന്നായിട്ടില്ല.

അംബേദ്കർ വിചാരിച്ചു, അധഃകൃതരെ ഒന്നടങ്കം ബുദ്ധമതത്തിൽ ചേർക്കുന്നതാണ് നല്ലതെന്ന്. ബുദ്ധമതം ഇപ്പോൾ ഇൻഡ്യയിലില്ല. അത് ചൈനയിൽ, ബർമ്മയിൽ, ലാവോസിൽ, തായ്ലൻറിൽ, ജപ്പാനിൽ, കൊറിയയിൽ ഒക്കെയാണുള്ളത്. ഇവിടെ അംബേദ്ക്കറുടെ ശാസനം അനുസരിച്ച് ബുദ്ധമതക്കാരായവർ ഇന്ന് പുതിയ ബുദ്ധമത ഹരിജനങ്ങളാണ്. ഇസ്ലാമിൽ ചേർന്നവരുടേയും ക്രിസ്തുമതത്തിൽ ചേർന്നവരുടേയും അംഗസംഖ്യ വർദ്ധിച്ചതുകൊണ്ട് കുറെ ഗുണമുണ്ടായിട്ടുണ്ട്. മുസ്ലീങ്ങൾക്ക് പാകിസ്ഥാൻ കിട്ടി. കേരളത്തിലേയും ബംഗാളിലേയും ബിഹാറിലേയും മഹാരാഷ്ട്രയിലേയും കുറെപ്പേർക്കെങ്കിലും ആഢ്യന്മാരാകാനും, മുന്തിയ ഉദ്യോഗം ഭരിക്കുന്നവരാകാനും ഒക്കെ കഴിഞ്ഞു. വ്യാവഹാരികമായി നോക്കിയാൽ നന്മ.

## മതാവേശം ഭാരതത്തിൻെറ ദാരിദ്ര്യകാരണം

ഹിന്ദുമതം മായാമോഹങ്ങളുളവാക്കുന്ന ഒരു മതമാണ്. മററു മതങ്ങൾ മതങ്ങളായിരിക്കുന്ന അർത്ഥത്തിൽ, ഹിന്ദുമതം മതമായിരിക്കുന്നില്ല. ആ മതം ഉയർത്തിപ്പിടിക്കുന്ന ആദർശങ്ങൾ ഒരാൾക്കും ജീവിതത്തിൽ സാക്ഷാത്കരിക്കാൻ കഴിയാത്ത മാതിരി അത്യുദാത്തവും പ്രഹേളികകൾ നിറഞ്ഞതുമാണ്. സകല ബ്രഹ്മാണ്ഡങ്ങളെയും കൂടി ഒന്നിച്ചു ചേർത്തുവച്ചാലും അത് ഹൈന്ദവ ദർശനത്തിൻെറ മുമ്പിൽ അല്പമാത്രമേ ആകയുള്ളു.

ഷഡ് ദർശനങ്ങളുടെ തലനാരിഴ കീറിപ്പോകുന്ന യുക്തിസരണിയെ പിന്നീട് അത്രയും സങ്കീർണ്ണവും അനുപമേയവുമാക്കിയിട്ടുള്ളത് കാൻറ്, ഹെഗൽ, ഹൈഡഗർ തുടങ്ങിയ ജർമ്മൻ ചിന്തകർ മാത്രമാണ്. നൈതികതയുടെ അടിത്തട്ട് 'നീ തന്നെയാണ് ഈ കാണുന്നതെല്ലാം' (തത്ത്വമസി) എന്ന് പഠിപ്പിക്കുന്നതാണ്. ലോകത്തിൽ ഹിന്ദുമതം പോലെ വേറൊരു മതവും മനഃശാസ്ത്രത്തെ ഇത്രത്തോളം അതിൻെറ ആധാരശിലയാക്കിയിട്ടില്ല. വാസ്തുശില്പത്തിലും ചിത്രകലയിലും ചിത്രാനുഭവത്തിലും സൗന്ദര്യവിവക്ഷയെ അതിൻെറ അവസാനത്തെ ദർശനം വരെ കൊണ്ടുപോകുവാൻ സംഗീതത്തിനും കാവ്യകലയ്ക്കും നൃത്തനാടകാദി പ്രതിഭകൾക്കും എല്ലാം ഇവിടെ കഴിഞ്ഞിരിക്കുന്നു.

ഉൽകൃഷ്ടമായ ധർമ്മശാസ്ത്രംകൊണ്ടും അതുപോലുള്ള ഒരു അർത്ഥശാസ്ത്രംകൊണ്ടും ഗണിതശാസ്ത്രംകൊണ്ടും ഗൂഢാവബോധം കൊണ്ടും ഈ രാജ്യം ഉച്ചസ്ഥാനത്ത് നിൽക്കുന്നു. എന്നാലും ഈ രാജ്യം തന്നെയാണ് കന്നുകാലികളെപ്പോലെ ആഹാരം തേടി അലയുവാൻ മാത്രം വിധിച്ചിട്ടുള്ള ലക്ഷങ്ങളെ ഇരുളിൽ പൂട്ടിനിർത്തിയിരിക്കുന്നത്. 'ഞാൻ ബ്രഹ്മമാണ്, നീ ബ്രഹ്മമാണ്' എന്നു പറയുന്ന നാവുകൊണ്ടുതന്നെയാണ്, നിന്നെ എനിക്ക് കണ്ടുകൂടാ, അടുത്തുവരരുത്, തൊട്ടുപോകരുത്, ഞാൻ കുടിക്കുന്ന വെള്ളം നീ കുടിക്കരുത്, ഞാൻ പറയുന്ന ഭാഷ നീ പറയരുത്, ഞാൻ പഠിക്കുന്ന പാഠങ്ങൾ നീ പഠിക്കരുത് എന്നൊക്കെയുള്ള താക്കീതുകളും നല്കുന്നത്.

ധൈഷണികമായി നോക്കിയാൽ മനഃശാസ്ത്രത്തിലെ അഗാധമായ പഠനമാണ് ബോധം എങ്ങനെ നിറം പിടിച്ചുപോകുന്നു എന്നത്. അവിടെയാണ് വർണ്ണവിവേചനം തുടങ്ങുന്നത്. ഒരു ചെറിയ പരമാണുവിനുപോലും അതിൻെറ സഹജ സ്വരൂപത്തെ നിലനിർത്തുന്ന സ്വധർമ്മമുണ്ടെന്നുള്ള നിഗമനം ശാസ്ത്രത്തിൻെറ ആത്യന്തികമായ വെളിപ്പെടുത്തലാണ്. എന്നാലും ഉൽകൃഷ്ടതമമായിരിക്കേണ്ടുന്ന ധർമ്മശാസ്ത്രത്തിൻേറയും, വർണ്ണത്തിൻേറയും പഠനമാണ് ഇൻഡ്യാക്കാരനെ വൈരുദ്ധ്യങ്ങളെ വാഴ്ത്തുന്നവനാക്കിയിട്ടുള്ളത്. ഇതു രണ്ടുമാണ് ആയിരങ്ങളെ മ്ളേച്ഛനെന്നും അയിത്തക്കാരനെന്നും അവർണ്ണനെന്നും പതിതനെന്നും ചണ്ഡാലനെന്നും ദളിതനെന്നും മുദ്രകുത്തി നിത്യനാശത്തിൻെറ മാർഗ്ഗത്തിലേക്കു തള്ളുവാൻ ഹിന്ദുമതത്തെ പ്രേരിപ്പിച്ചിട്ടുള്ളത്. ഈ വർണ്ണബോധത്തിൻേറയും ധർമ്മബോധത്തിൻേറയും പേരിൽത്തന്നെ ലോകോത്തരന്മാരായി കരുതി നാം ആരാധിക്കുന്ന സ്വാമി വിവേകാനന്ദൻ, മഹാത്മാഗാന്ധി, മദൻ മോഹൻ മാളവ്യ, ലോകമാന്യതിലകൻ, സി.രാജഗോപാലാചാരി, കെ.എം.മുൻഷി തുടങ്ങിയവരെല്ലാം ഭാരതത്തെ ഓർത്ത് ചുടുകണ്ണീർ വാർത്തിട്ടുണ്ട്. എന്നാൽ ചാതുർവർണ്ണ്യത്തെ അവർതന്നെ ലോകോത്തരമെന്ന് വാഴ്ത്തുകയും ചെയ്തിട്ടുണ്ട്.

വിവേകാന്ദസ്വാമിയും മഹാത്മാഗാന്ധിയും അയിത്തത്തെ മഹാപാപമായി എണ്ണി. എന്നാലും പൽച്ചക്രങ്ങളുടെ ഉള്ളിൽ പൽച്ചക്രം വച്ചിരിക്കുന്ന മാതിരിയുള്ള ഭാരതത്തിലെ കർമ്മദർശനവും കർമ്മത്തിലൂടെ ഉണ്ടാകുന്ന പുനർജ്ജന്മവും സത്യമെന്ന് കരുതിയിരുന്ന അവർക്ക് ഇൻഡ്യയിൽ അനേകകോടി അസ്പൃശ്യർ ഇനിയും പാപയോനിയിൽ പിറക്കാതിരിക്കുന്ന അത്രയുംകാലം അവർക്കായി കാത്തിരിക്കാനായിരുന്നു താത്പര്യം.

വർണ്ണധർമ്മത്തെ മഹാത്മാഗാന്ധി ഇപ്രകാരമാണ് വിശദീകരിക്കുന്നത്: ഈ ലോകത്തിൽ ഓരോ മനുഷ്യനും ജനിക്കുന്നത് സജഹമായ പ്രകൃതത്തോടുകൂടിയാണ്. ഓരോരുത്തർക്കും അവരവരുടേതായ പരിമേയതയുണ്ട്. അതിനെ ഉല്ലംഘിക്കുവാൻ അവർക്ക് കഴിയുകയില്ല. ഈ വസ്തുതകൾ കണക്കാക്കിയാണ് വർണ്ണധർമ്മം നിശ്ചയിച്ചിട്ടുള്ളത്. അത് ചില ജീവിതോപാധികളെ നിയോഗമായി കരുതുവാൻ നിർബന്ധിക്കുന്നു. നാം ഈ വർണ്ണത്തെ ഒരു നല്ല വ്യവസ്ഥയായി സ്വീകരിച്ചാൽ പിന്നെ കിടമത്സരമുണ്ടാവില്ല. ഇതിൽ ഉച്ചനീചത്വങ്ങളൊന്നുമില്ല. ഓരോരുത്തർക്കും അവനവൻെറ കർമ്മഫലം കൊയ്യാം. അവൻെറ അയല്ക്കാരനിൽ സമ്മർദ്ദം ചെലുത്താതിരിക്കുകയും ചെയ്യാം. ഈ മഹാനിയമം ഇന്ന് കെട്ടുപോയിരിക്കുന്നു. എന്നാൽ എൻെറ വിശ്വാസം ഉത്തമമായ ഒരു സാമൂഹ്യക്രമമുണ്ടാക്കുന്നതിന് വർണ്ണാശ്രമങ്ങളുടേതു തന്നെയാണ് ഏററവും ഉത്തമമായ കാഴ്ചപ്പാട് എന്നാണ്.

ഗാന്ധിജി പറയുന്നത് നാം കാര്യമായിട്ടെടുത്താൽ തോട്ടിയുടെ മകൻ എന്നും തോട്ടിയായിത്തന്നെ കഴിയണം. ചെരുപ്പുകുത്തിയുടെ മകൻ എന്നും ചെരുപ്പുകുത്തി തന്നെയായിരിക്കണം. ശോചനീയമായ ഈ അവസ്ഥയെ ആധാരമാക്കിയാണ് മുൽക്ക് രാജ് ആനന്ദ്, ദ അൺ ടച്ചബ്ൾ (The Untouchable) എന്ന നോവൽ എഴുതിയിട്ടുള്ളത്.

മഹാത്മാഗാന്ധി, ഭഗവദ്ഗീതയിലെ ജാതിധർമ്മത്തേയും സ്വധർമ്മത്തേയും തെററിദ്ധരിച്ച് കുട്ടിക്കുഴച്ചിരിക്കുന്നു. ഭഗവദ്ഗീത നാലാം അദ്ധ്യായത്തിൽ ചാതുർവർണ്ണ്യം താൻ സൃഷ്ടിച്ചതാണെന്നു പറയുന്ന അതേ ശ്ലോകത്തിൻെറ രണ്ടാമത്തെ പാദത്തിൽ, തന്നെ കർത്താവെന്ന് കരുതരുതെന്നും, താൻ കർമ്മത്തിൽനിന്നും ഒഴിവാക്കിത്തരുന്നവനാണെന്നും പറഞ്ഞിട്ടുണ്ട്. ഭാഗ്യദോഷം! നമ്മുടെ അടിസ്ഥാന കൃതികളെല്ലാം വൈരുദ്ധ്യ

ത്തിൻെറ ഭാഷയെ പ്രഹേളികയാക്കുന്നതു കൊണ്ട് ശാസ്ത്രം തന്നെ നമുക്ക് അനുകൂലവും പ്രതികൂലവുമായിരിക്കുന്നു.

ഭാരതത്തിൻെറ രാഷ്ട്രപിതാവുതന്നെ ഈ രാജ്യത്തിൻെറ മക്കളെ കെട്ടിപ്പുണർന്ന് അവരെ ദൈവപുത്രന്മാർ എന്നുകരുതി, നാളെ അവർക്ക് നന്മയുണ്ടാകണമെന്നു വിശ്വസിച്ചുകൊണ്ട് അവരുടെ നെററിയിൽ ഹരിജൻ എന്ന് എഴുതിക്കൊടുത്തു. അതോടെ അവർ എന്നെന്നേക്കുമായി മനുഷ്യരല്ലാത്തവരായി ത്തീർന്നു. ഇന്ന് ഇനിയും ഒരു ഹരിജന് രക്ഷപ്പെടണമെങ്കിൽ അവന് ഇൻഡ്യയുടെ അതിർത്തി വിട്ട് വളരെ ദൂരെ ഓടിപ്പോയി തൻെറ ബുദ്ധിപ്രഭാവം കൊണ്ടോ കായബലംകൊണ്ടോ ഏതെങ്കിലും വിദേശരാജ്യത്ത് തമ്പടിക്കണം.

## വർഗ്ഗീയതയെ സാമുദായികം എന്നെണ്ണുന്ന ഭാരതം

ഇന്ന് ഒരു ഇൻഡ്യാക്കാരനെ വേറൊരു ഇൻഡ്യാക്കാരനോട് ബന്ധപ്പെടുത്തുന്ന അവൻെറ പൗരത്വം പ്രതിജ്ഞ ചെയ്യുന്നത് ഇൻഡ്യയുടെ ഭരണഘടനയാണ്. ലക്ഷങ്ങളിൽ ഒരു ഇൻഡ്യാക്കാരനെങ്കിലും അത് വായിച്ചുനോക്കിയിട്ടുണ്ടോ, മനസ്സിലാക്കിയിട്ടുണ്ടോ എന്ന് സംശയമാണ്. ഇൻഡ്യൻ ഭരണഘടനയനുസരിച്ച് ഒരുവൻ പഞ്ചാബിയോ, മലയാളിയോ, ഹിന്ദുവോ, മുസ്ലീമോ, മിശ്രയോ, ഖന്നയോ, ചക്ളിയനോ, കുശവനോ, സവർണ്ണനോ അവർണ്ണനോ അല്ല.

ഡേവിഡ് ജി.മണ്ഡൽബാം (David G.Mandelbanm) എഴുതുന്നു: 'ഒരു ഗ്രാമം എന്നുപറയുന്നത് കുറെ കുടുംബങ്ങൾ അവരുടെ വസതികൾ വച്ചും റോഡുകൾ വെട്ടിയും കൃഷിസ്ഥലമുണ്ടാക്കിയും ജീവിക്കുന്ന സ്ഥലമല്ല. അത് ഒരു ആവാസ സ്ഥാനമാണ്. അതിന് ചരിത്രപരമായ കാരണങ്ങളുണ്ട്.

ഈ ഗ്രാമങ്ങളും ഗ്രാമത്തിൻെറ പുറത്തുള്ള ഗ്രാമങ്ങളും ഉള്ളിൻെറയുള്ളിലുള്ള അഗ്രഹാരങ്ങളും ആണ് ഒരിക്കലും പൊളിച്ചുകളയാൻ കഴിയാത്തതായ ജാത്യഭിമാനവും അതിൽ വളർത്തിയെടുത്ത അന്ധവിശ്വാസജടിലമായ വർഗ്ഗീയവിശ്വാസവും ഇവിടെ നിലനിർത്തിക്കൊണ്ടിരിക്കുന്നത്.

## ആംഗലീകരണവും സംസ്കൃതീകരണവും

വിദ്യാഭ്യാസത്തിൻെറ പ്രകാശം വീഴ്ത്തി ബുദ്ധിക്ക് പുതിയ തെളിമയും ക്രിയാത്മകമായി ജീവിക്കുവാനുള്ള കഴിവും എത്ര ദുരുദ്ദേശ്യത്തോടുകൂടിയാണെങ്കിലും ഇൻഡ്യയ്ക്കു നൽകിയത് ബ്രിട്ടീഷുകാർ തന്നെയാണ്. തിരുവിതാംകൂറിലും കൊച്ചിയിലും മലബാറിലും ആർക്കും പഠിക്കാവുന്ന സ്ക്കൂളുകൾ ഉണ്ടാക്കുവാൻ ബ്രിട്ടീഷ് സാമ്രാജ്യശക്തിയുടെ സഹായത്തോടെ ക്രിസ്ത്യൻ മിഷനറികൾക്ക് സാധിച്ചു. സ്ക്കൂളിൽ ചേരുന്നതിന് മതം മാറിയാൽ മതി. ഒരു മതവും ഇല്ലാതിരുന്നവർക്ക് മതംമാററം ഒരു പ്രശ്നമായില്ല.

മാർക്സ് പറയുന്നതുപോലെ ഇൻഡ്യയിലെ ലക്ഷോപലക്ഷം അസ്പൃശ്യർക്ക് നഷ്ടപ്പെടാൻ ഒന്നുമില്ല. അവരുടെ ബുദ്ധി തെളിഞ്ഞാലോ, കിട്ടാൻ അവർക്ക് ഒരു ലോകം മുഴുവനുമുണ്ട്. അതുകൊണ്ട്, ആട്ടും തൊഴിയും അനുഭവിച്ച് കരഞ്ഞുവിളിച്ചു നടന്ന ഹിന്ദുക്കൾക്ക് ക്രിസ്ത്യൻ മിഷനറിമാർ 'സദ്വാർത്ത' തന്നെയാണ് കൊണ്ടുവന്നത്.

ക്രിസ്തുമതത്തിന് മൂന്നു പരിപാടികളാണുള്ളത്.

1. സുവിശേഷ ജോലി–ഇവാഞ്ചലിസം.

2. സ്കൂളുകളുണ്ടാക്കി അക്ഷരം വായിക്കാനും എഴുതാനും പഠിപ്പിക്കുക. അതോടൊപ്പംതന്നെ അവർ പ്രസ്സും പ്രസിദ്ധീകരണശാലയും തുടങ്ങി.

3. സഹജീവികളുടെ സേവനത്തിനായി, ഭിഷഗ്വരന്മാർക്കും നഴ്സുമാർക്കും വിദഗ്ദ്ധമായ പരിചയം നല്കി ആശുപത്രികൾ തുറക്കുക. അതോടൊപ്പംതന്നെ ചെറുകിട വ്യവസായങ്ങൾ ജനങ്ങളെ പരിചയിപ്പിക്കുക, അതിന് പ്രേരിപ്പിക്കുക.

സംസ്കൃതത്തിൻെറ കവാടം അടച്ചുപൂട്ടിയതിൻെറ ദോഷം ഇംഗ്ളീഷിൻെറ വാതായനം മലർക്കെ തുറന്നതോടെ മാറി; അസ്പൃശ്യർക്ക് ആശ്വാസമുണ്ടായി. ക്രിസ്ത്യൻ മിഷനറി സ്കൂളുകൾ കൊണ്ട് ഇൻഡ്യ ഹൈന്ദവമായ പിടിയിൽ നിന്ന് അകന്നുപോകുമെന്നു കണ്ട് പഞ്ചാബിലും മദ്ധ്യപ്രദേശത്തും യു.പി.യിലും ബോംബെ പ്രവിശ്യയിലും ആര്യസമാജം ആംഗ്ളോ-ഹിന്ദി സ്ക്കൂളുകൾ തുടങ്ങി.

ഇൻഡ്യയിലെ ആദ്യത്തെ ഇംഗ്ളീഷ് പഠിതാക്കൾ ബ്രാഹ്മണ്യത്തിൻെറ ഉത്തുംഗശൃംഗത്തിൽ വിരാജിച്ചിരുന്നവർ തന്നെ ആയിരുന്നു. അവർ വിദേശ സർക്കാരിൻെറ ദയാവായ്പോടുകൂടി അദ്ധ്യാപകരും അഭിഭാഷകരും ന്യായാധിപന്മാരും ഭിഷഗ്വരന്മാരും ഒക്കെയായി. എന്തിന്, സബ് കളക്ടർ വരെയുള്ള ജോലി അവർ കൈവശപ്പെടുത്തി. അങ്ങനെ ഒരിക്കൽക്കൂടി ഹിന്ദുമതത്തിൻെറ മേധാവികൾക്ക് പുതിയ മേന്മ ഉണ്ടായി. രാജ്യം ഭരിക്കുന്ന രാജാക്കന്മാർക്ക് ബ്രാഹ്മണൻ തന്നെ തുണ!

അതുവരെ മാടമ്പിമാരായി ഞെളിഞ്ഞുനടന്ന മലയാളികൾ പല്ലുപോയ പാമ്പിനെപ്പോലെയായി. അവർക്കുള്ള ഒരു തിരിച്ചടിപോലെയാണ്, ആട്ടിയോടിച്ചുകളഞ്ഞിരുന്ന കൂലിപ്പണിക്കാരുടെ മക്കൾ പുതിയ പേരുകൾ സ്വീകരിച്ച് ബി.എ.യും, എം.എ.യും, ബി.എൽ-ഉം ഒക്കെ പാസ്സായി തൊട്ടടുത്ത കസേരകളിൽ ഇരിക്കാൻ വന്നത്. ക്രിസ്തീയതകൊണ്ട് ജാതി നശിപ്പിക്കാമെന്ന് മനസ്സിലായപ്പോൾത്തന്നെ ഇസ്ലാമിലും ആ സൗകര്യമുണ്ടെന്നറിഞ്ഞു. എന്നാൽ, അന്നത്തെ ഇവിടത്തെ മുസ്ലിം സമൂഹത്തിൻെറ കൈയിൽ കാശോ, പഠിപ്പോ ആംഗല വിദ്യാഭ്യാസമോ ഒന്നും ഇല്ലായിരുന്നു. അതുകൊണ്ട് ക്രിസ്തീയ സഭയ്ക്കുണ്ടായ അത്രയും വിജയം ഇസ്ലാമിനുണ്ടായില്ല. പിന്നീട്, ഇവിടെ നെല്ലിൻചുവട്ടിൽ കാട്ടുപുല്ലായി വളർന്ന കർഷകമക്കളുണർന്നു. അതോടെ ബ്രാഹ്മണ-അബ്രാഹ്മണ പോര് തുടങ്ങി.

ജ്യോതില ഫൂല മഹാരാഷ്ട്രയിൽ ആദ്യമായി അസ്പൃശ്യരായ പെൺകുട്ടികൾക്കു വേണ്ടി സ്ക്കൂൾ തുടങ്ങി. 1873-ൽ സത്യശോധക സമാജം ആരംഭിച്ചു. ഈ പുതിയ പ്രസ്ഥാനം ഇൻഡ്യയുടെ എല്ലാ പ്രവിശ്യകളിലേക്കും പടർന്നു. കൊൽഹാപ്പൂരിലെ സാഹു ഛത്രപതി രാജകുമാരൻ അവശലക്ഷങ്ങളുടെ ഉയിർത്തെഴുന്നേല്പിനെ സ്വാഗതം ചെയ്തു. അവർക്കുവേണ്ടി പുതിയ ക്ഷേത്രങ്ങൾ പണിതു. ബ്രാഹ്മണർക്കു പകരം ക്ഷത്രിയരെ പൂജാരിമാരാക്കി. ഗോഖലെ, റാനഡെ, തിലകൻ ഇവരെല്ലാം ബ്രാഹ്മണരായിരുന്നെങ്കിലും, അവർ ബ്രാഹ്മണ മേധാവിത്വത്തെ തിരുത്തുവാൻ ശ്രമിച്ചു. 1903 ഏപ്രിൽ 27-ന് ഗോപാലകൃഷ്ണ ഗോഖലെ അഭ്യസ്തവിദ്യരായ ഇൻഡ്യാക്കാരോട് ശ്രദ്ധേയമായ ഒരു അഭ്യർത്ഥന നടത്തി. അത് ധാർവാറിൽ നടന്ന സോഷ്യൽ കോൺഫറൻസിൽ വച്ചായിരുന്നു. അദ്ദേഹം ചോദിച്ചു:

എപ്രകാരമാണ് നമ്മുടെ ദേശീയ മുക്തി നമുക്ക് സാക്ഷാൽക്കരിക്കുവാൻ കഴിയുന്നത്? നമ്മുടെ രാജ്യത്തിലെ ഭൂരിപക്ഷത്തെ നാം അവിദ്യയിലും കിരാതത്വത്തിലും മുക്കി വച്ചിരുന്നാൽ നമുക്കെങ്ങനെ ലോകരാഷ്ട്രങ്ങളുടെയിടയിൽ മാന്യത കിട്ടും? അവരുടെ നീതിബോധത്തെ ഉണർത്തിയില്ലെങ്കിൽ, ധൈഷണികമായ കണ്ണുകൾ തുറന്നു കൊടുത്തില്ലെങ്കിൽ അവർക്കെങ്ങനെ നമ്മുടെ ഉദാത്തമായ ആശയങ്ങൾ മനസ്സിലാവും? ഉന്നതമായ പ്രതീക്ഷകളിലേക്ക് എങ്ങനെ ആകർഷണമുണ്ടാകും? ഈ രാജ്യത്തിൻെറ നന്മയ്ക്കു വേണ്ടി പ്രയോജനപ്പെടേണ്ടുന്നതായ ലക്ഷങ്ങളുടെ കായികവും മാനസികവും ധൈഷണികവുമായ ശക്തിയല്ലേ നാം വൃഥാ വിലാക്കിക്കളയുന്നത്?

ഇപ്രകാരം പറയുവാൻ ഗോപാലകൃഷ്ണ ഗോഖലേക്ക് ഉത്തേജനമുണ്ടായത് വിവേകാനന്ദസ്വാമികളിൽ നിന്നാണ്. ഏറെത്താമസിയാതെ മദ്രാസ്സിൽ ജസ്ററിസ് പാർട്ടി രൂപീകരിക്കപ്പെട്ടു. ബ്രാഹ്മണമേധാവിത്വത്തിന് അത് ആദ്യത്തെ വെല്ലുവിളിയായിത്തീർന്നു. ദ്രാവിഡ മുന്നേററത്തിനുവേണ്ടി ഇ.വി.രാമസ്വാമി നായ്ക്കർ കാഹളമൂതി. ഇത് കേരളത്തിൻെറ പുതിയ ഉണർവ്വിന് ശ്രീനാരായണഗുരുവിനെ പ്രേരിപ്പിച്ചു.

(തുടരും)





എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം



"ലോകം പിശാചുക്കളാലാണു ഭരിക്കപ്പെടുന്നതെന്നും രാഷ്ട്രവ്യവഹാരത്തിൽ (politics) ഉൾപ്പെടുന്നവൻ, അതായത്, അധികാരവും അക്രമവും മാർഗ്ഗമായി സ്വീകരിക്കുന്നവൻ ചെകുത്താനുമായി കരാറിൽ ഏർപ്പെട്ടിരിക്കുന്നുവെന്നും പ്രാകൃത ക്രിസ്ത്യാനികൾപോലും വ്യക്തമായി ഗ്രഹിച്ചിരുന്നു. അയാളുടെ പ്രവർത്തനത്തിൽ നന്മ നന്മയെയും തിന്മ തിന്മയെയും ഉളവാക്കുന്നു എന്നത് ഒരിക്കലും സത്യമല്ലാതെയായിത്തീർന്നിരിക്കുന്നു. നേരേമറിച്ചാണ് സംഭവിക്കുക. രാഷ്ട്രവ്യവഹാരപരമായി പറഞ്ഞാൽ ഇതു മനസ്സിലാക്കാത്ത ഏതൊരുവനും ശിശു മാത്രമാണ്." ജർമ്മൻ സാമൂഹികശാസ്ത്രജ്ഞൻ മാക്സ് വേബർ (Max Weber 1864-1920) 'Politics as a Vocation' എന്ന പ്രബന്ധത്തിൽ പറഞ്ഞ ഈ ഭാഗം ഉദ്ധരിച്ചുകൊണ്ടാണ് പെറുവിലെ മഹാനായ നോവലിസ്ററ് മാറ്യോ വാർഗാസ് യോസ (Mario Vargas Llosa) "A Fish In The Water" എന്ന ആത്മകഥ ആരംഭിക്കുന്നത്. അധികാരവും അക്രമവും മാർഗ്ഗമായി സ്വീകരിച്ച് സമഗ്രാധിപത്യമെന്ന ലക്ഷ്യത്തിലെത്തിയ പെറുവിലെ ഭരണാധികാരികളോടു യോസ പടവെട്ടുന്നതിൻെറ ചിത്രം ഈ ആത്മകഥയിലുണ്ട്. നന്മകൊണ്ടു നന്മയെ ഉൽപാദിപ്പിച്ച അദ്ദേഹത്തെ ഇതിൽ കാണാം. രാഷ്ട്രീയപ്രവർത്തകർ മാത്രമല്ല തൻെറ അച്ഛൻപോലും തിന്മയിൽ വ്യാപരിച്ചാൽ അതു തിന്മയിലേ കലാശിക്കൂ എന്നും യോസ സ്പഷ്ടമാക്കിത്തരുന്നു ഇപ്പുസ്തകത്തിലൂടെ. ജലത്തിലെ മത്സ്യം എന്ന ഈ ആത്മകഥ പെറുവിൻെറ സമകാലിക ചരിത്രമാണ്. ആത്മാവിഷ്കാരമാണ്. കലാനിരൂപണമാണ്. ചിന്തോദ്ദീപകമായ പ്രൗഢപ്രബന്ധമാണ്. ലൈംഗികത്വത്തിൻെറ നഗ്നസത്യങ്ങൾ ഏറെയുണ്ടെങ്കിലും ഇതു വായിക്കുന്നയാൾ മാനസികമായി ഔന്നത്യം നേടുന്നു. 1990-ൽ പെറുവിൻെറ പ്രസിഡൻറാകാൻവേണ്ടി തിരഞ്ഞെടുപ്പിൽ മത്സരിക്കുകയും അതിൽ പരാജയപ്പെടുകയും ചെയ്ത രാഷ്ട്രീയ പ്രവർത്തകനായ യോസയെ കാണുന്നതിനുമുൻപ് 'പച്ച'യായ മനുഷ്യൻ യോസയെ കാണുന്നതിലാണല്ലോ ഔചിത്യമുള്ളത്.

മകനെക്കുറിച്ച് അന്യരോടുദൂഷിച്ചു പറയരുത്. കാരണം മകൻ അച്ഛൻെറ ഒരു ഭാഗമാണ് എന്നതത്രേ. അച്ഛൻ മകനെ കുററപ്പെടുത്തുമ്പോൾ തന്നെത്തന്നെ കുററപ്പെടുത്തുകയാണ്. ഏതാണ്ട് ഇങ്ങനെ ഫ്രഞ്ചെഴുത്തുകാരൻ സാങ് തേഗ് സ്യൂപേരി (Saint Exupery 1900-1944) എഴുതിയത് ഞാൻ എവിടെയോ വായിച്ചിട്ടുണ്ട്. അച്ഛൻ മകൻെറ ദോഷം പറഞ്ഞുകൂടെങ്കിൽ മകനും അച്ഛൻെറ ദോഷം പറയരുത്. യോസ ഇതംഗീകരിക്കുന്നില്ലെന്നു തോന്നുന്നു. അദ്ദേഹം 'The man who was my papa'— എൻെറ അച്ഛനായിരുന്ന മനുഷ്യൻ—എന്ന് ഒട്ടു പുച്ഛത്തോടെയാണ് ആദ്യത്തെ അധ്യായത്തിനു പേരു നല്കിയിരിക്കുന്നത്. അച്ഛനമ്മമാരുടേതു പ്രേമവിവാഹമായിരുന്നു. വിവാഹംകഴിഞ്ഞ് ലിമ പ്പട്ടണത്തിൽ (Lima) എത്തിയതേയുള്ളു അവർ. നവവരൻ നവവധുവിനെ പീഡിപ്പിക്കാൻ തുടങ്ങി. ഭാര്യയെ തടവറയിലാക്കുകയായിരുന്നു ഭർത്താവ്. കൂട്ടുകാരികളെ കാണാൻ അവർക്കു പൊയ്ക്കൂടാ. വിശേഷിച്ചും ബന്ധുക്കളെ കാണാൻ പാടില്ല. സ്ഥിരമായി വീട്ടിൽത്തന്നെ കഴിഞ്ഞുകൊള്ളണം. നിസ്സാരകാര്യങ്ങൾകൊണ്ടു ശണ്ഠയുണ്ടാകും. ചിലപ്പോൾ ഒന്നുമില്ലാതെയും. ശണ്ഠ 'കൈവയ്ക്കലി'ൽ അവസാനിക്കുന്നതും വിരളമായിരുന്നില്ല. അഞ്ചരമാസമേ ആ ദാമ്പത്യബന്ധം നിലനിന്നുള്ളു. ഇത് അച്ഛൻെറ രോഗാത്മകമായ അസൂയയുടെ ഫലമല്ലെന്നാണ് യോസയുടെ വിചാരം. അതൊരു ദേശീയരോഗമാണത്രേ. യോസയുടെ അച്ഛനു വെളുത്ത തൊലിയും ഇളംനീലക്കണ്ണുകളുമുണ്ടായിരുന്നു. സുന്ദരനായിരുന്നു അദ്ദേഹം. പക്ഷേ സാമൂഹികമായി അദ്ദേഹം ഭാര്യയെക്കാൾ കുറഞ്ഞ നിലയിലായിരുന്നു. ഇതു ജനിപ്പിച്ച അപകർഷതയാണ് അച്ഛനെ ഉന്മാദാവസ്ഥയിലേക്കു കൊണ്ടു ചെന്നതെന്നു മകൻ കരുതുന്നു.

പില്ക്കാലത്ത് ലൈംഗിക വിഷയങ്ങൾ ഒരു 'കലവറ'യും കൂടാതെ നോവലുകളിൽ കൈകാര്യം ചെയ്ത യോസ ബാലനായിരുന്നപ്പോൾ അവയെ എന്തെന്നില്ലാത്ത വിധം വെറുത്തിരുന്നു. പുരുഷന്മാർ മൃഗങ്ങളായി മാറി സ്ത്രീകളെ വിദാരണം ചെയ്യുന്നത് യോസയ്ക്ക് അറപ്പോടുകൂടി മാത്രമേ

"നിങ്ങളെ അടുത്ത
തിരഞ്ഞെടുപ്പിൽ
സ്ഥാനാർത്ഥിയാക്കി
യാൽ?"
"ഞാനതു സ്വീകരിക്കില്ല.
ഞാൻ തോന്നുന്നത്
അതേ രീതിയിൽ
വ്യക്തമായി
പറയുന്നവനാണ്. നവീന
കവികളിൽ ആരെയെ
ങ്കിലും സ്ഥാനാർത്ഥി
യാക്കി നോക്കൂ.
അയാളതു സ്വീകരിക്കും."

വിചാരിക്കാൻ കഴിഞ്ഞിരുന്നുള്ളു. തനിക്ക് ഈ ലോകത്തു വരാൻവേണ്ടി തൻെറ അമ്മ ഇത്തരമൊരു ആക്രമണത്തിനു വിധേയയായിക്കൊടുത്തല്ലോ എന്നു ചിന്തിച്ചപ്പോൾ ആ ബാലന് വല്ലാത്ത വെറുപ്പുണ്ടായി. ദിവസങ്ങൾ കഴിഞ്ഞപ്പോൾ യോസയ്ക്കു തോന്നി ജീവിതം ഇങ്ങനെയൊക്കെയാണെന്ന്. മനുഷ്യവർഗ്ഗത്തിൻെറ നിലനില്പിനും തൻെറതന്നെ ആവിർഭാവത്തിനും സ്ത്രീപുരുഷന്മാർ ഈ മലിനവൃത്തിയിൽ ഏർപ്പെട്ടേ മതിയാവൂ എന്ന് യോസ മനസ്സിലാക്കി. കുറച്ചുകാലം കഴിഞ്ഞപ്പോൾ അമ്മ മകനോടുകൂടി ഭർത്താവിനെ കാണാൻ പോയി. അയാൾ അവരെ കാറിൽക്കയററിക്കൊണ്ടുപോയി പല സ്ഥലങ്ങളും കാണിച്ചുകൊടുത്തു. രാവേറെച്ചെന്നപ്പോൾ അവർ ഒരു നഗരത്തിലെത്തി. യോസയെ ഒരു മുറിയിലാക്കിയിട്ട് അവർ രണ്ടുപേരും വേറൊരു മുറിയിൽ കയറി വാതിലടച്ചു.. രാത്രിയുടെ ശേഷം ഭാഗം മുഴുവനും ആ കുട്ടി കണ്ണുതുറന്നു കിടന്നു. പേടികൊണ്ട് അവൻെറ ഹൃദയം കൂടുതൽ സ്പന്ദിച്ചു. അടുത്ത മുറിയിൽനിന്ന് ഏതെങ്കിലും ശബ്ദം വരുന്നുണ്ടോ എന്ന് അവൻ കാതോർത്തുനോക്കി. വഞ്ചനയോടു ബന്ധപ്പെട്ട അസഹനീയത! കുഞ്ഞുങ്ങൾ ഉണ്ടാകുന്നതിനുവേണ്ടി സ്ത്രീപുരുഷന്മാർ നടത്തുന്ന മലിനപ്രക്രിയ തൻെറ അമ്മയും നടത്തുകയാവാം എന്നു വിചാരിച്ചപ്പോൾ യോസയ്ക്ക് അറപ്പും വെറുപ്പും ഉണ്ടായി. ഈ മായാഹീനതയോ നിഷ്കപടത്വമോ ആണ് യോസയുടെ ആത്മകഥയ്ക്കുള്ളത്. ഏതു വിഷയം പ്രതിപാദിച്ചാലും തൻെറ അന്തരംഗത്തിലുള്ളതു സമ്പൂർണ്ണമായും അദ്ദേഹം പ്രതിപാദിക്കുന്നു എന്ന തോന്നൽ അനുവാചകന് ഉണ്ടാകും.

യോസയുടെ പ്രഖ്യാതമായ നോവലാണ് (Aunt Julia and the Scriptwriter (1977). നോവലിൽ മാറ്യോ വാർഗാസ് യോസ ഒരമ്മായിയെ വിവാഹം കഴിക്കുന്നതും പിന്നീട് അവരെ ഉപേക്ഷിക്കുന്നതുമാണ് വിഷയം. 'മാറ്യോ വാർഗാസ് പറയാത്തത്' എന്ന പേരിൽ അമ്മായി അതിനൊരു അനുബന്ധംകൂടി എഴുതുന്നു. സ്വന്തം ജീവിതത്തിലെ സംഭവങ്ങൾ അതേ രീതിയിൽത്തന്നെ നോവലാക്കാമെന്ന യോസയുടെ സങ്കല്പത്തിൽനിന്നാണ് ഈ കൃതി രൂപം കൊണ്ടത്. അമ്മായിയെക്കണ്ടു രാഗവിവശനായ യോസ അവരെ വിവാഹം കഴിക്കാൻ ആഗ്രഹിച്ചു. അക്കാലത്ത് ഇരുപത്തിയൊന്നു വയസ്സു തികഞ്ഞാലേ മേജറാവൂ. മൈനറായിരുന്ന യോസയ്ക്കു നിയമപരമായി അവരെ കല്യാണം കഴിക്കാൻ വയ്യ. കൂടാതെ യോസയുടെ അച്ഛനും കോപാകുലനായി. അമ്മായിയെ സർക്കാരിനെക്കൊണ്ട് അവിടെനിന്നു നിഷ്കാസനം ചെയ്യിക്കുമെന്ന് അദ്ദേഹം പറഞ്ഞു. അസഭ്യപദങ്ങൾ വർഷിച്ചുകൊണ്ട് അച്ഛൻ മകനെ അറിയിച്ചു താൻ അവനെ പേപ്പട്ടിയെപ്പോലെ കൊന്നുകളയുമെന്ന്. പൊലീസിൽ പരാതിപ്പെട്ടാലും അഞ്ചു വെടിയുണ്ടകൾ യോസയുടെ ശരീരത്തിൽ തുളച്ചു കയറുമെന്നും അദ്ദേഹം മുന്നറിയിപ്പു നല്കി. പക്ഷേ ഇതൊക്കെയായിട്ടും 1955-ൽ അവരുടെ വിവാഹം നടന്നു. 1964-ൽ ആ ദാമ്പത്യബന്ധം അവസാനിക്കുകയും ചെയ്തു. അടുത്തവർഷം


മാറ്യോ വർഗാസ് യോസ

യോസ കസ്ൻ Patricia-യെ വിവാഹം കഴിച്ചു.

യോസയുടെ ആദ്യത്തെ നോവലായ The Time of the Hero-യാണ് അദ്ദേഹത്തിനു യശസ്സുണ്ടാക്കിയത്. മിലിറ്ററി നടത്തിയിരുന്ന ഒരു സെക്കൻഡറി സ്ക്കൂളാണ് Leoncio Prado Academy. വിദ്യാർത്ഥികൾ കെമിസ്ട്രി ചോദ്യക്കടലാസ് മോഷ്ടിക്കുന്നതും മററും വർണ്ണിച്ച് തൻെറ രാജ്യത്തിൻെറ ഗർഹണീയതയെ അദ്ദേഹം ചിത്രീകരിക്കുന്നു. ഈ നോവൽ യോസയുടെ ജീവിതത്തോടു ബന്ധപ്പെട്ടിരിക്കുന്നു. 1950-ൽ യോസ ആ അക്കാഡമിയിൽ അച്ഛൻെറ നിർബ്ബന്ധംകൊണ്ടു ചേർന്നു പഠിച്ചു. The majority of the characters in my novel La Ciudad Y les perros (The Time of the Hero) written using memories of my years at Leoncio Prado as a basis, are very free, distorted versions of real models, while others are completely imaginary എന്നു യോസതന്നെ പറയുന്നു. ഇങ്ങനെ അദ്ദേഹത്തിൻെറ പല നോവലുകൾക്കും ജീവിതസംബന്ധിയായ പൊരുത്തമുണ്ട്. അവയൊക്കെ എടുത്തുകാണിക്കാൻ ദൗർഭാഗ്യംകൊണ്ട് ഇവിടെ സ്ഥലമില്ല.

മഹാനായ നോവലിസ്ററാണ് യോസയെങ്കിലും അദ്ദേഹം മററു സാഹിത്യകാരന്മാരുടെ കൃതികൾ വായിക്കുന്നയാളാണ്. വില്യം ഫോക്നറുടെ Wild Palms ദസ്തെയെവ്സ്കിയുടെ Brothers Karamazov ഇവയൊക്കെ അദ്ദേഹത്തെ അദ്ഭുതപ്പെടുത്തി. ബോർഹെസിൻെറ കഥകൾ അതിരുകടന്നവിധത്തിൽ ധിഷണാപരങ്ങളാണെങ്കിലും (excessively intellectual) ജീവിതത്തിൻെറ നേരിട്ടുള്ള അനുഭവങ്ങൾ അവ പ്രദാനം ചെയ്യുന്നില്ലെങ്കിലും വിസ്മയത്തോടും ജിജ്ഞാസയോടുംകൂടി അദ്ദേഹം ആ ചെറുകഥകളിലേക്കു വീണ്ടും വീണ്ടും വരുമായിരുന്നു. Paul Bowles-ൻെറ The Shettering Sky Truman Capote-യുടെ Other Voices, Other Rooms ഇവ അദ്ദേഹത്തെ ചലനംകൊള്ളിച്ചു. [The Shettering Sky എന്ന നോവലിനെക്കുറിച്ച് ഞാൻ ഈ പംക്തിയിൽ വർഷങ്ങൾക്കുമുൻപ് എഴുതിയിട്ടുണ്ട്] ജെയിംസ് ജോയിസിൻെറ "ഫിനഗിൻസ് വെയ്ക്" ഹെർമാൻ ബ്രോഹിൻെറ ദ് ഡെത്ത് ഒഫ് വെർജിൽ ഈ നോവലുകളിൽ ആമഗ്നനം ചെയ്യാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല.

തൻെറ രാജ്യത്തിൻെറ പൂതിഗന്ധം മാററി സൗരഭ്യം പ്രസരിപ്പിക്കാൻ യോസ ശ്രമിച്ചതിൻെറ ചരിത്രം ഇതിലുണ്ടെന്ന് ഞാൻ മുൻപു പറഞ്ഞല്ലോ. ആ യത്നത്തിൻെറ ഫലമായി അദ്ദേഹത്തിനു വധഭീഷണി ഉണ്ടായി. ടെലിഫോണിലൂടെയുള്ള അസഭ്യ പദവർഷം ധാരാളം ഏല്ക്കേണ്ടതായി വന്നു. അവയുടെ വിശദാംശങ്ങളിലേക്കു പോകാൻ വയ്യ. പെറുവിലെ ധിഷണാശാലികൾ അദ്ദേഹത്തെ എതിർത്തു. അതുകൊണ്ട് അദ്ദേഹം അവർ എഴുതിയതൊക്കെ വായിച്ചു. അന്യോന്യം കാണുക എന്നത് ഉപേക്ഷിച്ചു. ഭീകരപ്രസ്ഥാനത്തോടു യോസയെപ്പോലെ പടവെട്ടിയ വേറൊരു ദേശസ്നേഹിയില്ല. കർഷകരെയും വിദ്യാർത്ഥികളെയും തൊഴിലാളികളെയും ഉൾക്കൊള്ളിച്ച് സിവിൽ അധികാരികളോടുകൂടി ഭീകരന്മാരെ നേരിടണമെന്ന് അദ്ദേഹം പ്രഖ്യാപിച്ചു.

ഞാൻ നാഷനൽ
ബുക്ക് സ്ററാളിൽ
ഇരിക്കുകയായിരുന്നു.
ഒരുദിവസം ഒരാൾ
തിടുക്കത്തിൽ കയറിവന്ന്
'ഇവിടെ
കോടാലിയുണ്ടോ' എന്നു
ചോദിച്ചു. 'ഇല്ല' എന്നു
മാനേജറുടെ മറുപടി.
മാനേജറുടെ ആ മറുപടി
ശരിയായിരുന്നില്ല.
കോടാലിയല്ല
കോടാലികൾതന്നെ
അവിടെ ഉണ്ടായിരുന്നു.



യോസ ഡിക്റ്റേർഷിപ്പിനെ വെറുക്കുന്നു. അധികാരത്തെ (power) അവിശ്വസിക്കുന്നു. സാഹിത്യം ഈ അധികാരാസക്തിയെ എതിർക്കാനുള്ളതായിത്തീരണമെന്ന് അസന്ദിഗ്ദ്ധമായി പ്രഖ്യാപിക്കുന്ന ഈ ജീവചരിത്രം പ്രജാധിപത്യത്തിൽ വിശ്വസിക്കുന്നവർക്കൊക്കെ മാർഗ്ഗദർശകമാണ്. (A Fish in the Water—A Memoir—Mario Vargas Llosa—Translated by Helen Lane—Faber and Faber.)

## ആഹ്ളാദം, വിഷാദം

സാഹിത്യകാരനായിരുന്ന ശ്രീ. നരേന്ദ്രപ്രസാദ് ആകെ മാറിപ്പോയിരിക്കുന്നു. ഇന്ന് അദ്ദേഹം പ്രസിദ്ധനായ അഭിനേതാവാണ്. ചലച്ചിത്ര താരമാണ്. ഒരു കല്യാണവീട്ടിൽ വച്ച് ഞാൻ അദ്ദേഹത്തെ കണ്ടു. അകലെയാണിരിപ്പ്. ആറിഞ്ച് വീതിവരുന്ന കസവുള്ള മുണ്ട് ഉടുത്തിരിക്കുന്നു. അതിനു യോജിച്ചമട്ടിൽ വിലകൂടിയ കഞ്ചുകം ധരിച്ചിരിക്കുന്നു. കൈയിൽ വീതികൂടിയ സ്വർണ്ണച്ചങ്ങല. നവയുവാവായിരുന്നപ്പോഴുണ്ടായിരുന്ന ആകൃതിസൗഭഗം ഇപ്പോൾ ഇരട്ടിയായിരിക്കുന്നു. ഇരിക്കുന്ന സ്ഥലത്തുതന്നെയിരുന്നുകൊണ്ട് ഒരു മന്ദഹാസം പൊഴിക്കാൻ അദ്ദേഹം സൗജന്യം കാണിച്ചു. പ്രഗല്ഭനായ ഇംഗ്ളീഷധ്യാപകൻ, വിദഗ്ദ്ധനായ നിരൂപകൻ, ബുദ്ധിമാൻ, പടിഞ്ഞാറൻ സാഹിത്യത്തിലെ നവീനങ്ങളായ മാസ്ററർപീസുകൾ വായിക്കുന്നതിൽ തൽപരൻ—ഇവയെല്ലാമായിരുന്ന നരേന്ദ്രപ്രസാദ് ആ രീതിയിൽ ഇരിക്കുന്നതുകണ്ട് ഞാൻ സങ്കടപ്പെട്ടു. കാരണം എനിക്ക് അദ്ദേഹത്തോടു വലിയ സ്നേഹമാണല്ലോ. അല്ലെങ്കിൽ ദുഃഖിക്കാനെന്തിരിക്കുന്നു?

2. ചലച്ചിത്രമണ്ഡലത്തിലെ മഹായശസ്കരായ ശ്രീ. ജഗദീഷും ശ്രീ. ജഗതി ശ്രീകുമാറും അകലെനിന്ന് ഓടി എൻെറ അടുത്തെത്തി. രണ്ടുപേരുടെയും മുഖങ്ങളിൽ സ്നേഹത്തിൻെറയും സന്തോഷത്തിൻെറയും ദീപ്തി. ജഗദീഷ് എൻെറ ശിഷ്യൻ. ജഗതി ശ്രീകുമാർ എൻെറ അഭിവന്ദ്യസുഹൃത്തിൻെറ മകൻ. രണ്ടുപേരെയും ഞാൻ ആലിംഗനം ചെയ്തു. ശിഷ്യന്മാരെയും സ്നേഹിതന്മാരുടെ പുത്രന്മാരെയും ഞാൻ എൻെറ സന്താനങ്ങളെക്കാൾ സ്നേഹിക്കുന്നു. അതുകൊണ്ട് അവരുടെ സ്പർശം എന്നെ സന്തോഷിപ്പിച്ചു. സന്തോഷിച്ചതുകൊണ്ട് എന്തു പ്രയോജനം? വളരെ പ്രയോജനമുണ്ട്.

3. ശ്രീ. ഓംചേരി നാരായണപിള്ളയും ശ്രീമതി ലീലാഓംചേരിയും എൻെറ ശിഷ്യരായിരുന്നു. ആയിരുന്നതുകൊണ്ട് ഇപ്പോഴും അവർ അങ്ങനെ തന്നെ. ഞാൻ ദില്ലിയിൽ ചെന്നപ്പോൾ എന്നെ രാജാവിനെപ്പോലെ സ്വീകരിച്ചവരാണ് രണ്ടുപേരും. ഓംചേരിക്ക് അദ്ദേഹമാവശ്യപ്പെടാതെ ഞാനൊരു നാടകമയച്ചുകൊടുക്കാമെന്നു പറഞ്ഞു. എൻെറ "പ്രതിജ്ഞ അതിൻെറ ഭഞ്ജനത്താലാണ് മാനിക്കപ്പെട്ടത്." എന്നിട്ടും സംസ്കാരസമ്പന്നരായ അവർ എന്നോടു സൗജന്യമാധുര്യത്തോടെ പെരുമാറി. നല്ലയാളുകൾ എപ്പോഴും നല്ലയാളുകളാണ്.

4. കൊട്ടാരക്കര ശ്രീധരൻനായരുടെ മകൻ ശ്രീ. സായികുമാർ ദയാപൂർവം എൻെറ അടുത്തുവന്നു. താനാരാണെന്നു വിനയത്തോടെ പറഞ്ഞു. കൊട്ടാരക്കര ശ്രീധരൻനായരും മലയാളിപ്പത്രത്തിൻെറ ലേഖകനായിരുന്ന കെ.പി. ഗോപാലൻനായരും ഞാനുംകൂടി എന്നും കൊട്ടാരക്കര തീവണ്ടിയാപ്പീസിനടുത്തു ഇരുന്നു 'ചിന്താവിഷ്ടയായ സീത'യിലെ ശ്ളോകങ്ങൾ ചൊല്ലി രസിച്ചിരുന്നതു ഞാൻ സായികുമാറിനോടു പറഞ്ഞു. അദ്ദേഹം അതെല്ലാം എത്ര ആഹ്ളാദത്തോടും ബഹുമാനത്തോടുംകൂടിയാണ് കേട്ടത്. അച്ഛൻെറ (കൊട്ടാരക്കര ശ്രീധരൻനായരുടെ) സംസ്കാരവിശേഷം ഞാൻ മകനിലും കണ്ടു.


മോഹൻലാൽ

5. ശ്രീ. മോഹൻലാൽ അകലെയിരിക്കുന്നതു കണ്ടു. ലളിതമായ വസ്ത്രധാരണം. ചലച്ചിത്രത്തിലെ മോഹൻലാൽ അല്ല അവിടത്തെ പ്ളാററ്ഫോമിലിരുന്നത്. നിഷ്കളങ്കനായ ഒരു കുട്ടിയുടെ മുഖഭാവമാണ് അദ്ദേഹത്തിന്. 'വദനം യഥാർത്ഥത്തിൽ മാനവൻെറ

ഹൃദയത്തിൻ കണ്ണാടി'തന്നെയാണ്.

6. ഗാനരചയിതാവും സംവിധായകനുമായ ശ്രീ. ശ്രീകുമാരൻതമ്പിയും അദ്ദേഹത്തിൻെറ സഹധർമ്മിണിയും സൗജന്യപൂർവം എൻെറ അടുത്തെത്തി. വർഷങ്ങൾക്കുമുൻപ് ശ്രീകുമാരൻതമ്പി തിരുവനന്തപുരത്തെ ഒരു ഹോട്ടലിൽനിന്ന് എനിക്കു 'ഫോൺചെയ്തു' വീട്ടിൽ വരുമെന്നറിയിച്ച്. അക്കാലത്ത് എൻെറ വീട്ടിലേക്കുള്ള റോഡ് അധികാരികളുടെ നിർദ്ദേശപ്രകാരം മൂന്നാൾത്താഴ്ചയിൽ കുഴിച്ചിട്ടിരിക്കുകയായിരുന്നു. കാൽ റോഡിൽവച്ചാൽ തെന്നി കുഴിയിലേക്കു പോകും. ഒരാൾ രാത്രിയിൽ ഒരു കുഴിക്കകത്തു വീണു മരിക്കുകയുംചെയ്തു. ഞാൻ ഒരു കുഴിയുടെ അടുത്തു വീണു. എൻെറ വലതുകൈ ഒടിഞ്ഞു. ശ്രീകുമാരൻതമ്പിയോടു റോഡിൻെറ സ്ഥിതി വിശദമാക്കിയിട്ടു വരാതിരിക്കുന്നതാണ് രക്ഷയെന്നു ഞാൻ അറിയിച്ചു. അദ്ദേഹം തെററിദ്ധരിച്ചിരിക്കണം. അദ്ദേഹത്തിൻെറ സഹധർമ്മിണിയുടെ ഒരു ചെറുകഥയെ ഞാൻ വല്ലാതെ വധിച്ചിരുന്നു. എങ്കിലും രണ്ടുപേരും ഹൃദ്യമായിട്ടാണ് എന്നോടു സംസാരിച്ചത്. സുന്ദരികളായ പല ചലച്ചിത്രതാരങ്ങളെയും പരിചയപ്പെട്ടു ഞാൻ. ശ്രീമതി പാർവതി മാത്രം അവരുടെ മനോഹരങ്ങളായ കണ്ണുകൾകൊണ്ട് എന്നെ തെല്ല് ദേഷ്യത്തോടെ നോക്കി. ഒന്നും പറഞ്ഞില്ല. ശ്രീമതി കഥയെഴുതിയിട്ടുണ്ടോ കവിത എഴുതിയിട്ടുണ്ടോ എന്ന് ഞാൻ ആലോചിച്ചുനോക്കി. ഊണിനുശേഷം ഡോക്ടർ രാജാകൃഷ്ണൻെറയും ശ്രീമതി കുമാരിയുടെയും നിർദ്ദേശമനുസരിച്ച് എനിക്കു തന്ന ഒരു പ്ളാസ്ററിക് ബ്ാഗ് ഞാൻ പിറകിൽപ്പിടിച്ചുകൊണ്ടു നില്ക്കുകയായിരുന്നു. അതാരോ പിടിച്ചു വാങ്ങിച്ചു. ആരെന്നറിയാൻ തിരിഞ്ഞപ്പോൾ ആ വ്യക്തി അപ്രത്യക്ഷനായിക്കഴിഞ്ഞിരുന്നു. തിരിഞ്ഞു വീണ്ടും പാർവതി നിന്നിടത്തേക്കു നോക്കിയപ്പോൾ ശ്രീമതിയെ കാണാനില്ല.

ഹോമറിനെപ്പോലെ
പല
കവികളുണ്ടായിരുന്നു.
അവരിൽ ഒരു ഹോമറിന്
ഇലിയഡ് എഴുതാൻ
കഴിഞ്ഞു
എന്നൊരഭിപ്രായം. മററു
പല കവികളിൽ
ആരെങ്കിലും ആ വിഷയം
പിടിച്ചെടുത്തെങ്കിൽ
അദ്ദേഹവും
അനശ്വരനാകുമായിരുന്നു
എന്നും ആ
അഭിപ്രായമുള്ളവർ
പറയും.

## മെനക്കെടുത്തൽ

ഹോമറിനെപ്പോലെ പല കവികളുണ്ടായി

രുന്നു. അവരിൽ ഒരു ഹോമറിന് ഇലിയഡ് എഴുതാൻ കഴിഞ്ഞു എന്നൊരഭിപ്രായം. മററു പല കവികളിൽ ആരെങ്കിലും ആ വിഷയം പിടിച്ചെടുത്തെങ്കിൽ അദ്ദേഹവും അനശ്വരനാകുമായിരുന്നു എന്നും ആ അഭിപ്രായമുള്ളവർ പറയും. ട്രോജൻ യുദ്ധത്തിൻെറ ചരിത്രം രൂപമാർന്ന് ഒരേയൊരു ഹോമറിൻെറ മുൻപിൽ വന്നുവീണു എന്ന് മറെറാരു പക്ഷം. ഏതാണ്ടിങ്ങനെ പറഞ്ഞുകൊണ്ടാണ് കീർഗെഗോർ എന്ന ചിന്തകൻ Either/or എന്ന ദാർശനികഗ്രന്ഥം ആരംഭിക്കുന്നത്. ഈ സന്ദേഹത്തിൻെറ കോടികൾ പ്രതിഭാശാലികളെസ്സംബന്ധിച്ചേ ഉണ്ടാകേണ്ടതുള്ളൂ. ''വെള്ളപ്പൊട്ടുകൾ'' എന്ന കഥ അനേകം ബി. ഹരികുമാർമാർ ഉണ്ടായിരുന്നതിൽ ഒരു ബി. ഹരികുമാർ പിടിച്ചെടുത്തോ അതോ 'വെള്ളപ്പൊട്ടുകൾ' ഒരേയൊരു ബി. ഹരികുമാറിൻെറ മുൻപിൽ വന്നുവീണോ? ഈ രണ്ടു ചോദ്യങ്ങൾക്കും പ്രസക്തിയില്ല. സ്ത്രീസമത്വവാദവുമായി സമൂഹമധ്യത്തിൽ ഇറങ്ങിയ ഒരു സ്ത്രീ കുടിയനായ ഭർത്താവിനെ നിയന്ത്രിക്കാനാവാതെ തകർന്നടിയുന്ന കഥ (കലാകൗമുദി) ഒരു ബി. ഹരികുമാറിനല്ല എത്രയോ ബി. ഹരികുമാർമാർക്ക് എഴുതാൻ കഴിയും. ആ കഥ അദ്ദേഹത്തെ തേടിച്ചെന്നപോലെ മററുള്ളവരെയും തേടിച്ചെല്ലും. ഈ വക്രഗതിയൊന്നുമില്ലാതെ എഴുതാം. സർവസാധാരണമായ വിഷയം, ചിരപരിചിതമായ പ്രതിപാദനം. എന്തിനിങ്ങനെ മനുഷ്യരെ മെനക്കെടുത്തുന്നു?

## ചോദ്യം, ഉത്തരം

''പ്രാർത്ഥനകൊണ്ടു ഫലമുണ്ടോ?''

''ഞാനും പ്രാർത്ഥിക്കാറുണ്ട്. പക്ഷേ പ്രാർത്ഥനകൊണ്ടോ അമ്പലത്തിൽ പോയി ദിവസവും തൊഴുതതുകൊണ്ടോ ഫലമില്ല. ജഗത്സംബന്ധിയമായ നിയമമാണ് ഈശ്വരൻ. ആ നിയമമനുസരിച്ചു ജീവിക്കുകയാണു വേണ്ടത്. അഗാധമായ ജലാശയത്തിൽ നീന്താനറിഞ്ഞുകൂടാത്തവൻ എടുത്തുചാടിയാൽ മുങ്ങിച്ചാകും. പ്രാർത്ഥിച്ചിട്ടു ചാടിയാൽ രക്ഷപ്പെടുകില്ല. ഒരീശ്വരനും ഹസ്തംനീട്ടി അവനെ രക്ഷപ്പെടുത്തുകില്ല. അന്യനെ ദ്രോഹിക്കുന്നവൻ ആപത്തിൽപ്പെടുമെന്നത് ജഗത്സംബന്ധിയമായ നിയമം. ദ്രോഹിച്ചിട്ട് പശ്ചാത്തപിക്കുന്നതുകൊണ്ടു പ്രയോജനമില്ല.''

നരേന്ദ്രപ്രസാദ്

വില്ക്കാലത്ത്
ലൈംഗിക വിഷയങ്ങൾ
ഒരു 'കലവറ'യും
കൂടാതെ നോവലുകളിൽ
കൈകാര്യം ചെയ്ത
യോസ
ബാലനായിരുന്നപ്പോൾ
അവയെ
എന്തെന്നില്ലാത്ത വിധം
വെറുത്തിരുന്നു.
പുരുഷന്മാർ
മൃഗങ്ങളായി മാറി
സ്ത്രീകളെ വിദാരണം
ചെയ്യുന്നത് യോസയ്ക്ക്
അറപ്പോടുകൂടി മാത്രമേ
വിചാരിക്കാൻ
കഴിഞ്ഞിരുന്നുള്ളൂ.

''നിങ്ങൾ സാഹിത്യത്തിലെ അഴുകിയ പല്ലുകൾ വലിച്ചെടുക്കുന്ന ഡെൻറിസ്ററല്ലേ?''

''ഒരേതരത്തിൽ അഴുകിയ ഒരേതരത്തിലുള്ള പല്ലുകൾ വലിച്ചെടുക്കുന്നവൻ എന്നു പറഞ്ഞാൽ ശരി. പല്ലുകൾക്കു വിഭിന്നതയും അഴുകലിന് വ്യത്യസ്തതയും ഉണ്ടാകുന്നില്ല എന്നതു ദൗർഭാഗ്യം.''

''നിങ്ങളെ അടുത്ത തിരഞ്ഞെടുപ്പിൽ സ്ഥാനാർത്ഥിയാക്കിയാൽ?''

''ഞാനതു സ്വീകരിക്കില്ല. ഞാൻ തോന്നുന്നത് അതേ രീതിയിൽ വ്യക്തമായി പറയുന്നവനാണ്. നവീന കവികളിൽ ആരെയെങ്കിലും സ്ഥാനാർത്ഥിയാക്കി നോക്കൂ. അയാളതു സ്വീകരിക്കും.''

''അന്തക്കാലവും ഇന്തക്കാലവും തമ്മിൽ എന്തു വ്യത്യാസം?''

''പഴയ കാലത്തെയും ഇപ്പോഴത്തെ കാലത്തെയുമാണോ നിങ്ങൾ ലക്ഷ്യമാക്കുന്നത്? അങ്ങനെയാണെങ്കിൽ പണ്ടത്തെ കാലത്ത് അഞ്ചുരൂപയും കൊണ്ടു മാർക്കററിൽപ്പോയാൽ ഒരു കൈവണ്ടി വേണം വാങ്ങുന്ന സാധനങ്ങൾ വീട്ടിലെത്തിക്കാൻ. ഇന്ന് ഒരു കൈവണ്ടിനിറയെ കറൻസിനോട്ടുകളുമായി മാർക്കററിൽ കയറിയാൽ രണ്ടു വെണ്ടയ്ക്ക കൈയിൽ വച്ചുകൊണ്ടു തിരിച്ചുപോരാം.''

''നിങ്ങൾ സ്വർണ്ണശലാക എന്നെഴുതിയതു തെററാണെന്ന് ഒരു പത്രാധിപർ ശബ്ദതാരാവലി പ്രമാണഗ്രന്ഥമായി അംഗീകരിച്ച് ഊശിയടിച്ചിരിക്കുന്നല്ലോ. എന്തു പറയുന്നു?''

''ശലാകയ്ക്കു കമ്പിയെന്ന് അർത്ഥം. ശബ്ദതാരാവലി ഒരബദ്ധപ്പഞ്ചാംഗമാണ്. അതിൽ കുടക്കമ്പി എന്ന് അർത്ഥം കൊടുത്തിരിക്കുന്നതിനെ അവലംബിച്ചാണ് പരിഹാസം. ലോഹമുരുക്കി വലിച്ചുനീട്ടിയുണ്ടാക്കുന്നതു കമ്പി. സ്വർണ്ണശലാക = സ്വർണ്ണക്കമ്പി. കനകശലാക എന്ന ചങ്ങമ്പുഴയുടെ പ്രയോഗം (മയക്കത്തിൽ എന്ന കാവ്യം).

## കോടാലിയുണ്ടോ?

ഞാൻ നാഷനൽ ബുക്ക്സ്ററാളിൽ ഇരിക്കുകയായിരുന്നു ഒരുദിവസം. ഒരാൾ തിടുക്കത്തിൽ കയറിവന്ന് 'ഇവിടെ കോടാലിയുണ്ടോ' എന്നു ചോദിച്ചു. 'ഇല്ല' എന്നു മാനേജറുടെ മറുപടി. മാനേജറുടെ ആ മറുപടി ശരിയായിരുന്നില്ല. കോടാലിയല്ല കോടാലികൾതന്നെ അവിടെയുണ്ടായിരുന്നു. നമ്മുടെ സാഹിത്യകാരന്മാരുടെ കഥാസമാഹാരങ്ങൾ, കാവ്യസമാഹാരങ്ങൾ ഇങ്ങനെ എത്രയെത്ര കോടാലികൾ. എൻെറ ആ പ്രസ്താവം കേട്ടു മാനേജർ മന്ദഹാസം പൊഴിച്ചു.

ഒർട്ടേഗ ഇ ഗാസററ് എന്ന സ്പാനിഷ് ചിന്തകൻെറ ഒരു ഗ്രന്ഥത്തിൽ വായിച്ച ഓർമ്മ. വായനശാലയിൽ കയറിയ ഒരുവൻ സെക്രട്ടറിയോട്:- ഒരു വലിയ ഡിക്ഷണറി എടുക്കാനുണ്ടോ?'' ''ഏതു ഡിക്ഷ്ണറി?'' എന്നു സെക്രട്ടറിയുടെ ചോദ്യം. ''ഏതായാലും വേണ്ടില്ല. ദിനപത്രം വച്ചിരിക്കുന്ന സ്ററാൻഡിലെ പത്രം വായിക്കാൻ എനിക്കു പൊക്കമില്ല. ഡിക്ഷ്ണറിയിൽ കയറിനിന്നു വായിക്കാനാണ് അതു ചോദിച്ചത്.'' ഇനി ഒരു തത്ത്വചിന്തകൻ പറഞ്ഞത്:- '' 'ഇവിടെ ഇസ്തിരിയിടും' എന്ന ബോർഡ് കണ്ട് ഒരുത്തൻ കുറെ വസ്ത്രങ്ങളുമായി കയറിച്ചെന്നു ''വേഗം തേച്ചുതരൂ'' എന്നാവശ്യപ്പെട്ടു. 'ഇവിടെ തേപ്പില്ല' എന്നു മറുപടി. ബോർഡ് ചൂണ്ടിക്കാണിച്ചിട്ട് 'പിന്നെ ഇതെന്തിന് എഴുതിവച്ചിരിക്കുന്നു' എന്ന് അയാൾ ചോദിച്ചു. കടയുടമസ്ഥൻ മറുപടി നല്കി:- ''ഇതു ബോർഡുകൾ എഴുതിക്കൊടുക്കുന്ന സ്ഥലമാണ്. ഇസ്തിരിയിടുന്ന കടയിൽ തൂക്കാൻ വേണ്ടി നിർദ്ദേശാനുസരണം ഞാൻ എഴുതിവച്ചതാണിത്.'' മാതൃഭൂമിയിൽ ശ്രീമതി വി.കെ. ഹേമയുടെ 'കാത്തിരിപ്പ്' എന്ന കാവ്യംകണ്ട് ആഹ്ളാദത്തോടെ വായന തുടങ്ങി. വായിച്ചുകഴിഞ്ഞപ്പോൾ കോടാലി ചോദിച്ചവനെയും ഡിക്ഷ്ണറി തേടിയവനെയും നനച്ച വസ്ത്രങ്ങൾ തേപ്പിക്കാൻ ചെന്നവനെയും ഞാൻ ഓർമ്മിച്ചു. വെറും വസ്തുസ്ഥിതികഥനം. ഹേമയിൽനിന്നു കവിതയുണ്ടാകാൻവേണ്ടി ഞാൻ കാത്തിരിക്കുന്നു.





21-ാം പേജിൽനിന്നു തുടർച്ച

സ്നേഹം.

'മതിലുകൾ' എന്ന സിനിമ കാണാൻ താത്പര്യത്തോടെ ഞാൻ പോയി. എനിക്കു മമ്മൂട്ടിയെ ഇഷ്ടമാണ്. മറെറാന്നുംകൊണ്ടല്ല. അദ്ദേഹവും എൻെറ നാട്ടുകാരൻതന്നെയാണ്. സിനിമ കണ്ടശേഷം പലരും എന്നോട് അഭിപ്രായം ചോദിച്ചു. എനിക്ക് സിനിമ നന്നായി ഇഷ്ടപ്പെട്ടിരുന്നു. മമ്മൂട്ടി ബഷീറിനെപ്പോലെയുണ്ടോ എന്ന് പത്രക്കാരെന്നോടു ചോദിച്ചപ്പോൾ ഞാനവരോടു പറഞ്ഞു; മമ്മൂട്ടി നന്നായി അഭിനയിച്ചിട്ടുണ്ട്. എന്നാൽ ബഷീറായില്ല. അതെങ്ങനെ കഴിയും? ബഷീറാവാൻ ബഷീറിനു മാത്രമേ കഴിയൂ— ബഷീറിനു മാത്രം.

കോളജിൽ പഠിക്കുന്ന കാലത്താണ് ഞാൻ 'ബാല്യകാലസഖി' വായിക്കുന്നത്. ഒരുദിവസം നിറുത്താതെ പതിനേഴുതവണ ഞാൻ ആ കൃതി വായിച്ചു. ബാല്യകാലസഖിയിലെ ഓരോ വാക്കും എന്നെ ഭ്രമിപ്പിക്കുകയായിരുന്നു. ബഷീറിൻെറ ഒരു കൃതിയും എന്നെ ആസ്വദിപ്പിക്കുകയായിരുന്നില്ല, മറിച്ച് ഭ്രമിപ്പിക്കുകയായിരുന്നു. ബാല്യകാലസഖിയും മതിലുകളുമെല്ലാം ലോകോത്തര സാഹിത്യകൃതികളാണ്. ഞാൻ വായിച്ചിട്ടുള്ള പല നോബൽസമ്മാനം നേടിയ കൃതികളോടും കിടപിടിക്കാവുന്ന രചനകൾതന്നെയാണ് ഇവ. ബഷീറിൻെറ രചനകൾ നമ്മെ ഭ്രമിപ്പിക്കുകയാണു ചെയ്യുക. ഞാനിവിടെ പ്രകടിപ്പിക്കുന്നത് ബഷീറിനോടുള്ള എൻെറ സ്നേഹമാണ്, എൻെറ ഭ്രമമാണ്.

8-ാം പേജിൽനിന്നു തുടർച്ച

ദേഹവും തുവർത്തി ബാപ്പായുടെ തുണി ഉടുത്ത് എനിക്ക് ആദ്യമായി മുലതന്നു. ഞാൻ ന്യായമായി രണ്ടു മുലകളും കുടിച്ചു എന്നു തന്നെയാണ് ഉമ്മാ പറഞ്ഞിട്ടുള്ളത്. ബാപ്പ എന്നെ എടുത്തു ഉമ്മാ നനഞ്ഞ കുപ്പായം കൊണ്ടുമാറുമറച്ച് കത്തിച്ചാമ്പലായ വീടിനടുത്തേക്കു ചെന്നു. ഉമ്മാ പറഞ്ഞു:

''നോവുകൂടി. ഞാൻ മണ്ണിലേക്കു പെറ്റ്!''

എന്നെയാണ് വെറും മണ്ണിലേക്ക് നട്ടായമായോ?

ഞാൻ ജനിച്ച വീട് ജനിച്ച ഉടനെ കത്തിച്ചാമ്പലായി. ഇനി ഒരിക്കലും ആ വീട്ടിൽ ആരും ജനിക്കയില്ല.

അതിനു ശേഷം ബാപ്പ നദിക്കരെ തലയോലപ്പറമ്പിൽ പാലം കടവിൽ റോഡുവക്കത്തു ഒരു ചെറിയ വീടുണ്ടാക്കി. അതിലാണ് ഞാൻ വളർന്നത്. അനേകം വീടുകളിലും മുറികളുലും താമസിച്ചിട്ടുണ്ട്. ഒന്നും കത്തിയില്ല. ഇപ്പോൾ ഈ രണ്ടേക്കർപറമ്പിലെ വീട്ടിൽ ഭാര്യയും മക്കളും മകളുടെ മകനുമായി താമസിക്കുന്നു. ഇതു തീപിടിക്കുമോ എന്നു ദൈവത്തിനു മാത്രം അറിയാം.

ഞാനിപ്പോൾ ഞങ്ങളുടെ പറമ്പിലെ ഒരു വൃക്ഷത്തിൻെറ ചുവട്ടിൽ ചാരുകസേരയിൽ ഇരിക്കയാണ്. മുമ്പിലായി കുറെ ഒഴിഞ്ഞ കസേരകൾ. ഫ്ളാസ്ക്കിൽ ചായ. ബീഡി. തീപ്പെട്ടി, സിഗററ്! എഴുത്തു സാമഗ്രികൾ.

എൻെറ ജനനത്തോടെ വീടുകത്തിച്ചാമ്പലായതുപോലെ ഒരു സംഭവമുണ്ട്. മാമൈദി എന്ന സുന്ദരിയുടെ മകന്.

അതു വഴിയേ പറയാം. ഇവിടെ ദിവസവും ആരെങ്കിലുമൊക്കെ വരും. സുഹൃത്തുക്കളാണ്. ആണും പെണ്ണും. അങ്ങനെ കുറെപ്പേർ വന്ന കൂട്ടത്തിൽ മാമൈദി എന്ന സുന്ദരിയുടെ മകനും ഉണ്ടായിരുന്നു. അപ്പോൾ അതു മാമൈദി എന്ന സുന്ദരിയുടെ മകനാണെന്നു എനിക്കറിവുണ്ടായിരുന്നില്ല. പേരു വേറെയാണ്. ഞാനന്നു രണ്ടുമണിക്കൂർ വർത്തമാനം പറഞ്ഞു. തമാശയാണ്. എന്താണു പറഞ്ഞതെന്നു പിന്നീട് ഓർമ്മ തോന്നിയില്ല. ഞാനൊരു സാധനം എഴുതുന്നുണ്ടായിരുന്നു. അതിൽ ചേർക്കാനാണ് ഞാൻ മാമൈദിയുടെ മകന് ഒരു കത്തയച്ചു—ലഘു ജീവചരിത്രക്കുറിപ്പയയ്ക്കുക. അന്നു പറഞ്ഞ വർത്തമാനങ്ങളുടെ ചുരുക്കവും. മാമൈദി എന്ന സുന്ദരിയുടെ മകൻ മറുപടി അയച്ചു. അതുവായിച്ചപ്പോൾ മനസ്സു ലേശം പൊള്ളിയതുപോലെ തോന്നി. ആ കത്താണ് ഈ ലേഖനത്തിന് ആധാരം കത്ത് ദാ:

88-ാം പേജിൽനിന്നും തുടർച്ച

ശ്രീ.പട്ടം താണുപിള്ള മുഖ്യമന്ത്രിയായപ്പോൾ പ്രേമലേഖനത്തിൻമേലുള്ള നിരോധനം നീക്കി പ്രേമലേഖനം സിനിമയായി. ഇന്ത്യയിലെ കുറെയധികം ഭാഷകളിൽ പ്രേമലേഖനം തർജ്ജമ ചെയ്തിട്ടുണ്ട്. ഇംഗ്ളീഷിലും. ഭാഷ മലയാ ഇൻറാനേഷ്യയിലും ജപ്പാൻ ഭാഷയിലും എൻെറ ഗ്രന്ഥങ്ങളെല്ലാം ഉടനെ വരും. കൂട്ടത്തിൽ പ്രേമലേഖനവും.

വൽസേ, വിശക്കുന്നു. പകൽ മണി അഞ്ചുകഴിഞ്ഞു. ഞാനിതുവരെ വെറും ചായ മാത്രമേ കുടിച്ചിട്ടുള്ളൂ. ഞാൻ ഞങ്ങളുടെ വീട്ടിലെ വരാന്തയുടെ അരമതിലിൽ ഇരുന്നാണ് വൽസയ്ക്ക് ഈ കത്തെഴുതുന്നത്. ദൂരെ എങ്ങോ സുന്ദരമായ ഒരു ഗാനം. എൻെറ മുമ്പിൽ പുഷ്പങ്ങൾ. ചെടികളിലും വൃക്ഷങ്ങളിലും. വലിയ പറമ്പുനിറയെ വൃക്ഷങ്ങൾ. പക്ഷികൾ ഒരുപാട്. എൻെറ മുമ്പിൽ ഇപ്പോൾ ലോക്കപ്പുകൾ. ജയിൽ പിന്നെ പൊലീസ്. പറഞ്ഞില്ലേ, മദ്രാസ് മുതൽ കൊല്ലം വരെയുള്ള ലോക്കപ്പുകൾ. കോഴിക്കോട്ട് ജയിലിലും കണ്ണൂർ ജയിലിലും തടവുകാർ ഒരുമിച്ചായിരുന്നു. കൊല്ലം കസ്ബാ പൊലീസ് ലോക്കപ്പിലും തിരുവനന്തപുരം സെൻട്രൽ ജയിൽ ലോക്കപ്പിലും തനിച്ച്. ബലവത്തായ ഒരു മുറി. അതുതന്നെ ജയിൽ. മതിൽക്കെട്ടിനുള്ളിലെ മതിൽക്കെട്ട്. ബലവത്തായ മുറിക്ക് ഇരുമ്പഴി വാതിൽ. നേരെ മുകളിൽ പ്രകാശമേറിയ ബൾബ്. വെളിച്ചത്തിൽ ഞാൻ തെളിഞ്ഞിരിക്കയാണ്. ഇതുപോലെ മിക്ക ജയിൽപ്പുള്ളികളും. വൽസേ, ഞാൻ കിടക്കയിൽ ഇരുന്ന് എഴുതുകയാണെന്നു വിചാരിക്ക്.

ഏകാന്തഭീകരമായ ഇരുളിൽനിന്ന് വെളിച്ചം നിറഞ്ഞ ലോക്കപ്പു മുറിയിലേക്ക് നോക്കൂ. എന്നെ കാണുന്നില്ലേ?

ഞാൻ എഴുതുകയാണ്:

ജീവിതത്തിലെ പരമസത്യങ്ങൾ!

എല്ലാ മനുഷ്യന്മാരുടെയും മനുഷ്യത്തികളുടെയും ഹൃദയങ്ങളിൽ ദിവ്യമായ ശാന്തി നിറയട്ടെ; ശാന്തി.

മംഗളം.

ശുഭം.

വൈക്കം മുഹമ്മദ് ബഷീർ.

18-ാം പേജിൽനിന്നു തുടർച്ച

കരഞ്ഞവരിൽ കുറേപ്പേരെങ്കിലും ജീവിതകാലത്ത് അദ്ദേഹത്തിനു പാരവച്ചരായിരുന്നില്ലേ? 1957-ൽ ആദ്യത്തെ കമ്മ്യൂണിസ്ററു മന്ത്രിസഭ അദ്ദേഹത്തിൻെറ 'ൻറുപ്പുപ്പാക്കൊരാനേണ്ടാർന്നു'' എന്ന കൃതി ടെക്സ്ററ് ബുക്കാക്കിയപ്പോൾ അതിനെതിരായി കോലാ





ചിരിക്കുന്ന മരപ്പാവ 1975
ആനപ്പൂട 1975
ഭൂമിയുടെ അവകാശികൾ 1977
അനുരാഗത്തിന്റെ ദിനങ്ങൾ 1983
ഭാർഗ്ഗവീനിലയം 1985
എം.പി.പോൾ 1991
ശിങ്കിടിമുങ്കൻ 1991
ചെവിയോർക്കുക അന്തിമകാഹളം 1992
ബഷീർ സമ്പൂർണ്ണ കൃതികൾ
(രണ്ടു വാല്യങ്ങളിൽ) 1992

ബാല്യകാലസഖി, പാത്തുമ്മയുടെ ആട്, ൻറുപ്പൂപ്പാക്കൊരാനേണ്ടാർന്നു എന്നീ കൃതികൾ ഇന്ത്യയിലെ പ്രധാന ഭാഷകളിലും ഇംഗ്ലീഷിലും, തർജ്ജുമ ചെയ്ത് പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. കേന്ദ്രസാഹിത്യ അക്കാദമിയും നാഷണൽ ബുക് ട്രസ്ററ് ഇന്ത്യയും സ്കോട്ട്ലണ്ടിലെ എഡിൻബറോ യൂണിവേഴ്സിററിയുമാണ് പ്രസാധകർ. കൂടാതെ ഫ്രഞ്ച്, മലായ്, ചൈനീസ്, ജാപ്പനീസ് ഭാഷകളിലും പരിഭാഷ വന്നിട്ടുണ്ട്. മതിലുകൾ, ശബ്ദങ്ങൾ, പ്രേമലേഖനം എന്നീ കൃതികളുടെ ഇംഗ്ലീഷ് പരിഭാഷ ഓറിയൻറ് ലോങ്മാൻ പ്രസിദ്ധീകരിച്ചു.

ശ്രീ.എം.എ.റഹ്മാൻ, 'ബഷീർ ദി മാൻ' എന്ന പേരിൽ ബഷീറിനെപ്പററി ഒരു ഹ്രസ്വചിത്രവും നിർമ്മിച്ചിട്ടുണ്ട്. ഇതിന് ദേശീയ അന്തർദ്ദേശീയ പുരസ്കാരങ്ങൾ ലഭിക്കുകയുണ്ടായി.

## ബഷീറിന്റെ കൃതികൾ

**പ്രേമലേഖനം 1943**
**ബാല്യകാലസഖി 1944**
**അനർഘനിമിഷം 1945**
**ജന്മദിനം 1945**
**കഥാബീജം 1945**
**ഓർമ്മക്കുറിപ്പ് 1946**
**ശബ്ദങ്ങൾ 1947**
**വിഡ്ഢികളുടെ സ്വർഗ്ഗം 1948**
**ൻറുപ്പൂപ്പാക്കൊരാനേണ്ടാർന്നു 1951**
**മരണത്തിന്റെ നിഴലിൽ 1951**
**മുച്ചീട്ടുകളിക്കാരന്റെ മകൾ 1951**
**പാവപ്പെട്ടവരുടെ വേശ്യ 1952**
സ്ഥലത്തെ പ്രധാന ദിവ്യൻ 1953
ആനവാരിയും പൊൻകുരിശും 1953
വിശപ്പ് 1954
ജീവിത നിഴൽപ്പാടുകൾ 1954
വിശ്വവിഖ്യാതമായ മൂക്ക് 1954
പാത്തുമ്മയുടെ ആട് 1959
മതിലുകൾ 1965
ഒരു ഭഗവദ്ഗീതയും കുറെ മുലകളും 1967
മാന്ത്രികപ്പൂച്ച 1968
താരാസ്പെഷ്യൽസ് 1968
നേരും നുണയും 1969
ഓർമ്മയുടെ അറകൾ 1973

## പുരസ്കാരങ്ങൾ

കേന്ദ്രസാഹിത്യ അക്കാദമി ഫെലോഷിപ്പ്–1970. സ്വാതന്ത്ര്യ സമരഭടൻ എന്ന നിലയിൽ താമ്രപത്രം–1972. കേരള സാഹിത്യ അക്കാദമി ഫെലോഷിപ്പ്–1981. പത്മശ്രീ 1982. അബുദാബി മലയാള സമാജം അവാർഡ്–1983. കോഴിക്കോട് സർവ്വകലാശാലയുടെ ഡോക്ടർ ഓഫ് ലെറേറഴ്സ് ബിരുദം–1987. സംസ്കാരദീപം അവാർഡ്–1987. ലളിതാംബിക അന്തർജ്ജനം സാഹിത്യ അവാർഡ്–1992. മുട്ടത്തുവർക്കി അവാർഡ്–1992. വള്ളത്തോൾ പുരസ്കാരം–1992.

**ഹലങ്ങൾ അഴിച്ചുവിട്ട വർഗ്ഗീയവാദികൾ മാത്രമല്ല, ഇപ്പോഴെന്റെ മനസ്സിലുള്ളത്. ഈ പുസ്തകം 8 അണ (50 പൈസ) വിലയ്ക്കു വിററിരുന്നതാണെന്നും സഖാവായ ബഷീറിനെ സഹായിക്കാനാണ് ഈ പുസ്തകം ടെക്സ്ററുബുക്കാക്കി കൂടുതൽ വിലയ്ക്കു വില്ക്കുന്നതെന്നും അസംബ്ളിയിൽ ആരോപണമുന്നയിച്ച രാഷ്ട്രീയ നേതാക്കളേയും ഞാനോർക്കുന്നു. പക്ഷേ, ഇതിലൊക്കെ ഉപരിയായി എന്റെ മനസ്സിലുള്ളത് ബഷീറിന്റെ അടുത്ത സുഹൃത്തുക്കളായി നടിച്ച്, അദ്ദേഹത്തെക്കുറിച്ചു ലേഖനങ്ങളെഴുതി, ഒടുവിൽ, അദ്ദേഹത്തിന്റെ ജീവിതത്തിലെ ഏററവും സങ്കടകരമായ ഒരു ഘട്ടത്തിൽ അദ്ദേഹത്തിനെതിരായി 'ഇരുട്ടടി' വന്നപ്പോൾ, പ്രതിരോധത്തിന്റെ ഒരു ചെറുവിരൽ പോലും ഉയർത്താതെ നിസ്സംഗരായി നിന്ന വ്യക്തികളാണ്.**

**ഒരുപക്ഷേ, ഇവരൊക്കെത്തന്നെയായിരിക്കില്ലേ 1990-ൽ ബഷീറിനെതിരായി വന്ന ഒരു പീറപ്പുസ്തകത്തിലെ വരികൾ ഇംഗ്ലീഷിലേക്കു തർജ്ജുമചെയ്ത് ദൽഹിയിലെ പ്രധാന പത്രങ്ങൾക്കു നല്കിയതും? ഈ 'അള്ളാപ്പി'ന്റെ പിറകിലെ ഉദ്ദേശ്യം 'ജ്ഞാനപീഠ'ത്തിന്റെ വഴിയിൽനിന്ന് ബഷീറിനെ മാററിനിർത്തുക എന്നതായിരിക്കില്ലേ?**

**തീയിൽ മുളച്ചത് വെയിലത്തു വാടില്ല എന്നൊരു ചൊല്ലുണ്ട്. കാച്ചിയടിക്കുന്തോറും പൊന്നിന്റെ ശോഭ കൂടുകയേയുള്ളൂ. 'പാത്തുമ്മയുടെ ആടി'ന്റെ കർത്താവിന് ജ്ഞാനപീഠം ലഭിച്ചിട്ടില്ലെങ്കിൽ അതിന്റെ കുറവ് അദ്ദേഹത്തിനല്ല ജ്ഞാനപീഠക്കാർക്കാണ്. ഇത്തരം പീഠങ്ങൾക്കുവേണ്ടി അദ്ദേഹം കാംക്ഷിക്കുകയോ 'ലോബി' ചെയ്കയോ ഉണ്ടായിട്ടുണ്ടാവില്ല. പിന്നെ, ജനഹൃദയങ്ങളിൽ ഏററവും ഉന്നതവും അമൂല്യവുമായ ഒരു പീഠം തനിക്ക് എന്നേ ലഭിച്ചുകഴിഞ്ഞിരിക്കുന്നു എന്ന ബോധവും അദ്ദേഹത്തിൽ പ്രവർത്തിച്ചിരിക്കണം. അതുകൊണ്ടാണല്ലോ ഇതിനെക്കുറിച്ചൊക്കെ നിസ്സംഗതയോടെ പ്രതികരിക്കാൻ അദ്ദേഹത്തിന് എന്നും കഴിഞ്ഞതും.**

Printed, Published and Edited by S. Jayachandran Nair on behalf of Kala Kaumudi Publications [Pvt] Ltd.,
at the Kala Kaumudi Press, Thiruvananthapuram.